# ശ്രീമദ് അയ്യപ്പഗീത



വ്യാഖ്യാനസഹിതം

ഗ്രന്ഥകർത്താ:

ശ്രീ സ്വാമി അച്യുതാനന്ദജി മഹരാജ്

വ്യാഖ്യാതാവ്:

സ്വാമി ജ്ഞാനാനന്ദ സരസ്വതി



# ശ്രീമദ് അയ്യപ്പഗീത



വ്യാഖ്യാനസഹിതം

ഗ്രന്ഥകർത്താ:
ശ്രീ സ്വാമി അച്യുതാനന്ദജി മഹരാജ്

വ്യാഖ്യാതാവ്:
സ്വാമി ജ്ഞാനാനന്ദ സരസ്വതി

ആനന്ദകുടീരം പ്രസിദ്ധീകരണം
കന്യാകുമാരി

**2006**

# SRIMAD AYYAPPAGEETHA

By :
SWAMI ACHUTHANANDA MAHARAJ

Commentary :
SWAMI GNANANANDA SARASWATHY

JUNE 2006

Published by

ANANDAKUTEERAM PUBLICATIONS
ANANDAKUTEERAM
KANYAKUMARI - 629 702

PRICE Rs. 120/-

Printed at : Soorya,
Nagercoil.

DTP : Krishna DTP Centre
Manacaud P.O.,
Thiruvananthapuram - 695 009.

# പ്രസാധക കുറിപ്പ്

ശ്രീമദ് 'അയ്യപ്പഗീത'യുടെ മൂന്നാമത്തെ പതിപ്പാണ് ഇത്. സച്ചിദാനന്ദസ്വരൂപനായ ഭഗവാൻ ശ്രീ ഹരിഹരപുത്രന്റെ ഗീതാമൃതപ്രവാഹമാണ് അയ്യപ്പഗീതയിൽ ആദ്യവസാനം. സഗുണഭക്തിയാണ് അയ്യപ്പഗീതയുടെ ശരീരമെന്നും, നിർഗ്ഗുണവും അദ്വൈതവുമായ ആത്മജ്ഞാനമാണ് ജീവനെന്നും, ജീവമുക്തിയാണ് അയ്യപ്പഗീതാസ്വാദനത്തിന്റെ ഫലമെന്നും ബോദ്ധ്യമാവുകയും അനുഭവപ്പെടുകയും ചെയ്യും.

ശ്രീമദ് 'അയ്യപ്പഗീത'യുടെ ഒന്നാം പതിപ്പിൽ (1962) ഉള്ള സ്വാമിജിയുടെ പ്രസ്താവനയും ശ്രീ സി.കെ. വാര്യരുടെ അവതാരികയും ഈ പ്രസിദ്ധീകരണത്തിൽ ചേർത്തിട്ടുണ്ട്. ഇന്ന് സ്വാമിജി നമ്മളൊന്നിച്ചില്ല. 1997 ജൂൺ 17-ാം തീയതി ആ മഹാത്മാവ് മഹാസമാധിയടഞ്ഞു.

ശ്രീമദ് 'അയ്യപ്പഗീത'യെന്ന ഈ ഗ്രന്ഥം കൂടുതൽ കൂടുതൽ പ്രചരിക്കാനും അദ്ധ്യാത്മികന്മാർക്ക് ഇതിലൂടെ ജന്മസാഫല്യം സാധിക്കാനും മഹാത്മാവായ സ്വാമിജിയുടെ പ്രത്യേകാനുഗ്രഹം ഉണ്ടാകുമാറാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

ഈ പുസ്തകം മുദ്രണത്തിനുവേണ്ടി ഡി.ടി.പി. തയ്യാറാക്കിതന്ന കൃഷ്ണാ ഡി.ടി.പി. സെന്ററിനോടും ഭംഗിയായി അച്ചടിച്ചുതന്ന സൂര്യാ പ്രിന്റേഴ്സിനോടും ഉള്ള നന്ദി പ്രത്യേകം രേഖപ്പെടുത്തുന്നു.

സ്വാമിജിയുടെ മഹാസമാധി ദിനത്തിന്റെ 9-ാം വാർഷികം ആഘോഷിക്കുന്ന പുണ്യദിനമായ 6-7-2006ന്ന് (മിഥുനമാസം ചോതിനക്ഷത്രം) പ്രകാശനം ചെയ്യുന്ന ഈ 'അയ്യപ്പഗീത' വായനക്കാരിൽ ഭക്തിജ്ഞാനവൈരാഗ്യങ്ങൾ ഉണർത്തി ജന്മസാഫല്യം അടയാൻ ഈശ്വരൻ അനുഗ്രഹിക്കട്ടെ!

"സ്വാമിയേ ശരണമയ്യപ്പ"

പ്രസാധകർ

ആനന്ദകുടീരം
കന്യാകുമാരി
2-5-2006 (ശ്രീശങ്കരജയന്തി)

"ഹരിവരാസനം വിശ്വമോഹനം
ഹരിദധീശ്വരം ആരാദ്ധ്യപാദുകം
അരുവിമർദ്ദനം നിത്യനർത്തനം
ഹരിഹരാത്മജം ദേവമാശ്രയേ".



# പ്രസ്താവന

അതിപ്രൗഢങ്ങളായ വേദാന്തതത്ത്വങ്ങളെ വളരെ നല്ല നിലയിലും പ്രാചീനശൈലിയിലും കൈകാര്യം ചെയ്തു വെളിപ്പെടുത്തുന്ന ശ്രീമദ് അയ്യപ്പഗീതയുടെ കർത്താവ് ഇപ്പോൾ ജീവിച്ചിരിപ്പുള്ള ഒരു കേരളീയ സന്ന്യാസിവര്യനാണെന്നതു കേരളീയർക്കാകമാനം അഭിമാനകരമായ ഒരു കാര്യമാണ്. പ്രസിദ്ധ യതിവര്യനായ ശ്രീ സ്വാമി നാരായണ ഗിരിമഹരാജിന്റെ ശിഷ്യനായ ശ്രീ സ്വാമി അച്യുതാനന്ദജി മഹാരാജാണ് ഇതിന്റെ കർത്താവ്. സന്ന്യാസത്തിനുശേഷം കേരളത്തിലേക്ക് വരാതെ ഭാരതഭൂമിയുടേ ഉത്തരഭാഗങ്ങളിൽതന്നെ ചുറ്റിസഞ്ചരിക്കുകയും തപോനുഷ്ഠാനങ്ങളിൽ മുഴുകി കഴിയുകയും ചെയ്തുവരുന്ന പ്രസ്തുത മഹാത്മാവ് കേരളീയർക്ക് അപരിചിതനാണെങ്കിൽ അതസംഗതമല്ല. ഈ ലോകത്തിൽ ഒന്നിന്റേയും അപേക്ഷയോ ഇച്ഛയോ ഇല്ലാത്ത അദ്ദേഹത്തിന് എവിടെ പോയിട്ടും എന്തു ചെയ്തിട്ടും വിശേഷിച്ചാവശ്യമൊന്നുമില്ല. ഏങ്കിലും ജിജ്ഞാസുക്കൾക്കു ജ്ഞാനപ്രദാനം ചെയ്തു പരിവ്രാജകനായി പുണ്യസ്ഥലങ്ങളിൽ കൂടെ ചുറ്റിസഞ്ചരിച്ചുകൊണ്ടിരിക്കുകയാണ്.

കാശിയിൽ കേരളീയ സന്ന്യാസിമാരുടെ ആധിപത്യത്തോടുകൂടിയ ഒരു സന്ന്യാസി മഠമാണ് 'തിലപാണ്ഡികേശ്വരമഠം'. പ്രസ്തുത മഠത്തിൽ ക്ഷേത്രങ്ങളും അവയിൽ പല ദേവന്മാരുടേയും പ്രതിഷ്ഠകളുമുണ്ട്. എന്നാൽ അയ്യപ്പ പ്രതിഷ്ഠയുണ്ടായിരുന്നില്ല. ആ കുറവു നികത്താൻ വേണ്ടി അടുത്ത കാലത്തായി അവിടെ ഒരയ്യപ്പക്ഷേത്ര നിർമ്മാണവും അതിൽ ശബരിമല ശാസ്താവിന്റെ പ്രതിഷ്ഠാ

കർമ്മവും നടക്കുകയുണ്ടായി. പ്രസ്തുത അയ്യപ്പ ക്ഷേത്രമാണ് ഈ അയ്യപ്പഗീതയുടെ ഈറ്റില്ലം. അവിടുത്തെ വിഗ്രഹസ്വരൂപവും ധ്യാനശ്ലോകവുമാണ് ഈ പുസ്തക ത്തിന്റെ പുറംചട്ടയിൽ കൊടുത്തിരിക്കുന്നത്.

കേരളത്തിലെ അയ്യപ്പഭക്തന്മാരിൽ പലരും ആവശ്യപ്പെ ടുകയും നിർബ്ബന്ധിക്കുകയും ചെയ്തതിന്റെ ഫലമായാണ് ഞാനീഗ്രന്ഥത്തിൽ കൈവച്ചത്. പരമപുരുഷാർത്ഥം മാസി കയിൽകൂടെ ഒരിക്കൽ പുറത്തു വന്നതാണ് ഈ വ്യാഖ്യാനം. വീണ്ടും പുസ്തകരൂപത്തിൽ അടിക്കുന്നതും അയ്യപ്പഭക്ത ന്മാരുടെ നിർബ്ബന്ധം ഹേതുവായിട്ടു തന്നെയാണ്. പുസ്ത കരൂപത്തിൽ അടിച്ച് പ്രസിദ്ധം ചെയ്യാൻ മുൻപറഞ്ഞ തില പാണ്ഡികേശ്വരമഠത്തിൽ നിന്നനുവാദം കിട്ടീട്ടുണ്ട്.

മൂലശ്ലോകത്തിലെ അർത്ഥം കഴിയുന്നതും ചോർന്നു പോവാതിരിക്കാൻ ശ്രമിച്ചിട്ടുണ്ട്. എങ്കിലും വേണ്ടത്ര ഭംഗി യായിട്ടുണ്ടോ എന്നു തീർച്ചപ്പെടുത്തേണ്ടതു വായനക്കാരായ ഭക്തന്മാരാണ്. അവരുടെ ജിജ്ഞാസക്ക് ഈ വ്യാഖ്യാനവും ഈ പുതിയ പ്രസിദ്ധീകരണവും അല്പമെങ്കിലും പ്രയോജ നപ്പെടുമെങ്കിൽ ഞങ്ങൾ ചാരിതാർത്ഥരാണ്.

കൊണ്ടയൂര്, സ്വാമി ജ്ഞാനാനന്ദസരസ്വതി

5.10.1962

# അവതാരിക

ബ്രഹ്മവിദ്യയുടെ അധീതിബോധാചരണപ്രചരണ ങ്ങളെക്കൊണ്ടു സിദ്ധിച്ച 'ജ്ഞാന'ത്തിന്റ ഫലമായി പ്രബുദ്ധമായ സ്വഹൃദയം അനുഭവിക്കുന്ന 'ആനന്ദത്തെ' 'സരസ്വതി' (വാക്ക്) മുഖേന ജനസാമാന്യത്തിന്നു പകർന്നു കൊടുക്കുന്ന ഒരേ ഒരു സമുൽക്കൃഷ്ട പുണ്യ വ്യാപാരത്താൽ സാർത്ഥകനാമധേയനായ സ്വാമി ജ്ഞാനാനന്ദസരസ്വതി കേരളത്തിന്നകത്തും പുറത്തു മുള്ള കേരളീയർക്കാകമാനം സുപരിചിതനും സുസമ്മ തനുമായ ഒരത്ഭുതവ്യക്തിയാണ്. ഭക്തോത്തംസമായ ആ കർമ്മയോഗി ഒരു യഥാർത്ഥ തത്ത്വജ്ഞാനിയാണെന്ന് അദ്ദേഹത്തിന്റെ പത്രാധിപത്യത്തിൽ നടത്തുന്ന 'പരമപു രുഷാർത്ഥം' എന്ന വേദാന്തമലയാളമാസിക ഇതിനകം തെളിയിച്ചുകഴിഞ്ഞിട്ടുണ്ട്. ആദ്യത്തിൽ ഇരുന്നൽക്കോ ട്ടാണ് സ്ഥാപിക്കപ്പെട്ടതെങ്കിലും ചില സവിശേഷ പരിത സ്ഥിതികൾ നിമിത്തം ചെറുതുരുത്തിക്കപ്പുറം ഭാരതപ്പുഴ യുടെ തെക്കേക്കരയിലുള്ള കൊണ്ടയൂരിലേയ്ക്ക് അടുത്ത ഘട്ടത്തിൽ മാറ്റി സ്ഥാപിക്കപ്പെട്ട 'ജ്ഞാനാന ന്ദാശ്രമ'ത്തിലെ കുലപതിയായ ആ പുണ്യാത്മാവിന്റെ നിശ്ശബ്ദവും നിസ്വാർത്ഥവും നിസ്സംഗവും നാനാമുഖവു മായ ലോകസേവനം പൂർണ്ണമായിട്ടെന്നല്ല ഭാഗികമായി ട്ടുപോലും പരക്കെ അറിയപ്പെട്ടിട്ടില്ലെന്നുള്ളത് ശോചനീ യമായൊരു പരമാർത്ഥമാണ്. പ്രതിഫലേച്ഛയോടുകൂ ടാത്ത പുണ്യാദ്ധ്യാപനം, ആതുരശുശ്രൂഷ, അതിഥി സൽക്കാരം, തപോനുഷ്ഠാനം തുടങ്ങിയ മഹനീയകൃത്യ ങ്ങളിൽ സദാ നിരതനായി ത്രിവിധകരണങ്ങളെക്കൊണ്ടും

ആർഷസംസ്ക്കാരത്തെ സമുദ്ധരിക്കുവാനും പ്രചരിപ്പിക്കുവാനും ശ്രമിച്ചുകൊണ്ടിരിക്കുന്ന സ്വാമിജി സാംഗോപാംഗങ്ങളായ വേദങ്ങൾ, ഇതിഹാസങ്ങൾ, പുരാണങ്ങൾ, ധർമ്മശാസ്ത്രങ്ങൾ മുതലായവയെക്കുറിച്ച് അതാതവസരത്തിൽ നടത്തിയ നിഷ്കൃഷ്ടപഠനങ്ങൾ മുൻപറഞ്ഞ വേദാന്തമാസികയിലൂടെ പ്രചരിപ്പിക്കുക മാത്രമല്ല അവ സമാഹരിച്ച് പുസ്തകരൂപത്തിലാക്കി ഭഗവൽഗീത, ഭാഗവതരഹസ്യം, വേദാന്ത വിജ്ഞാനം, രാമായണ തത്വം, ഈശാവാസ്യാദ്യുപനിഷത്തുകൾ തുടങ്ങി രണ്ടു ഡസണിലധികം കനപ്പെട്ട അമൂല്യതത്വശാസ്ത്രഗ്രന്ഥങ്ങൾ ഇതിനകം പ്രസിദ്ധപ്പെടുത്തി അലോകസാമാന്യമായ സ്വപ്രഭാവത്തിന്ന് അംഗീകാരം നേടുകയും ചെയ്തിരിക്കുന്നു. ഇപ്പോഴിതാ അതുപോലെത്തന്നെ 1959 ഒക്ടോബർ മുതൽ 1961 നവമ്പർവരെയുള്ള പ്രസ്തുത മാസികാലക്കങ്ങളിൽ തുടർച്ചയായി പ്രസിദ്ധപ്പെടുത്തിയ 'ശ്രീമദയ്യപ്പഗീത' എന്ന വിശിഷ്ടമായ മറ്റൊരു സംസ്കൃതവേദാന്ത പ്രകരണവും സർവ്വംകഷമായ വ്യാഖ്യാനത്തോടുകൂടി പുസ്തകരൂപത്തിലാക്കി അദ്ദേഹം നമുക്കു സമ്മാനിക്കുവാൻ തുടങ്ങുന്നു. പുണ്യശ്ലോകനായ ആ പരിവ്രാജകവരേണ്യന്നു കൃതജ്ഞതാനിർഭരമായ നമ്മുടെ നമോവാകമർപ്പിക്കുക!

സംസ്കൃതഭാഷയിലുള്ള പ്രസ്തുത മൂലഗ്രന്ഥത്തിന്റെ കർത്താവു ബ്രഹ്മശ്രീ സ്വാമി അച്ചുതാനന്ദജിയാണ്. അദ്ദേഹം യമനിയമാദികളെക്കൊണ്ട് പവിത്രീകൃതനും വേദാന്തശാസ്ത്രപാരംഗതനുമായ ഒരു മഹാപണ്ഡിതനാണെന്ന് സ്വാമിജി ആമുഖത്തിൽ വ്യക്ത

മാക്കുന്നുണ്ട്. മറ്റു ഗീതകളെപ്പോലെ ഭഗവൽഗീതാമാതൃകയിലാണിതും രചിക്കപ്പെട്ടിട്ടുള്ളത്. മിക്കതും പതിനെട്ടു പദ്യംവീതമുള്ള പതിനെട്ടദ്ധ്യായങ്ങളും അവയിലെല്ലാം കൂടി ഒട്ടാകെ മുന്നൂറ്ററുപത്തഞ്ചു പദ്യങ്ങളും ഉൾക്കൊള്ളുന്ന പ്രകൃതഗ്രന്ഥം ഗീതോപദേഷ്ടാവായി സങ്കല്പിക്കപ്പെടുന്ന സാക്ഷാൽ ശബരിമല ശാസ്താവിന്റെ കേന്ദ്രസ്ഥാനമായ ശബരിമലക്ഷേത്രത്തിന്റെ അതിപ്രധാനങ്ങളായ പതിനെട്ടു പടികളേയും പ്രാചീനസമ്പ്രദായമനുസരിച്ച് മുന്നൂറ്ററുപത്തഞ്ചു ദിവസത്തിൽ (കൊല്ലത്തിൽ) ഒരിക്കൽ ആ പതിനെട്ടു പടികൾ കയറി ദർശനം കഴിക്കുക എന്ന പുണ്യകർമ്മത്തേയും വ്യംഗ്യമായി അനുസ്മരിപ്പിക്കുകയാവാമെന്ന് ആ ഭാഗത്തു സൂചിപ്പിച്ചിട്ടുള്ളതു ശ്രദ്ധേയമാണ്. അപ്രകാരം ബ്രഹ്മവിദ്യാദേവിയുടെ മറ്റൊരവതാരമായി പ്രകൃത ഗ്രന്ഥത്തെ പരിഗണിക്കുന്നതിൽ അസാംഗത്യമില്ലെന്ന് സ്വാമിജി ചൂണ്ടിക്കാണിക്കുന്നുണ്ട്.

**"യേ യഥാ മാം പ്രപദ്യന്തേ,**
**താംസ്തഥൈവ ഭജാമ്യഹം"**

(ഭക്തന്മാർ ഏതു രൂപത്തിലാണോ ഭഗവാനെ പ്രാപിക്കുന്നത് അതേ രൂപത്തിൽത്തന്നെ ഭഗവാൻ അവരെ അനുഗ്രഹിക്കുന്നു). ഇത്യാദി ഭഗവൽഗീതാവചനം അതിന്നുപോൽബലകമായെടുക്കാം. ഗീതോപദേശകർത്താവായ ശബരിമലശാസ്താവിന്റെ പാവനചരിത്രം വിവരിക്കുന്ന 'അയ്യപ്പയോഗം' എന്ന ഒന്നാമദ്ധ്യായത്തിന്റെ ഒടുവിൽ അക്കഥമാത്രം ചുരുക്കിപ്പറഞ്ഞത്

സന്ദർഭോചിതമായിട്ടുണ്ട്. അതിൽക്കവിഞ്ഞ വ്യാഖ്യാനം ആ പ്രകൃതത്തിൽ ആവശ്യമില്ല. 'ശാസ്ത്യയോഗം' എന്ന രണ്ടാമദ്ധ്യായം മുതൽ ശബരിയായ ശിഷ്യത്തിക്ക് അയ്യപ്പനാകുന്ന ആചാര്യൻ തത്വോപദേശം ചെയ്യാനാരംഭിക്കുന്നു. 'തത്ത്വമസി' എന്ന ഉപനിഷദ്മഹാവാക്യത്തിന്റെ പൊരുളാണതിലെ പ്രമേയം. അതിനെക്കുറിച്ച് ശബരി ഉന്നയിക്കുന്ന സംശയങ്ങൾക്കെല്ലാം ആചാര്യനായ അയ്യപ്പൻ മറുപടി പറഞ്ഞുകൊടുക്കുന്നതാണ് 'അദ്ധ്യാത്മയോഗം' എന്ന മൂന്നാമദ്ധ്യായം. അതേവരെ ഉപദേശിച്ച ജ്ഞാനമാർഗ്ഗം വരിഷ്ഠമാണെങ്കിലും സാധാരണക്കാർക്ക് ഭക്തിമാർഗ്ഗം പോലെ സുപ്രാപമല്ല അത്.

**"യദൗപനിഷദജ്ഞാനോപലഭ്യം പുനഃ,**
**തത്ത്വവ്യക്തതയാ സുദുർഗ്ഗമതരം".**

എന്ന മേപ്പത്തൂരിനെപ്പോലുള്ള പണ്ഡിതപ്രകാണ്ഡങ്ങൾപോലും ഉൽഘോഷിച്ചിട്ടുള്ളതാണല്ലോ.

**'മോക്ഷകാരണസാമഗ്ര്യാം,**
**ഭക്തിരേവ ഗരീയസി".**

എന്നു 'വിവേകചൂഡാമണി'യിൽ ആചാര്യസ്വാമികളും പ്രഖ്യാപിച്ചിരിക്കുന്നു. ആ 'ഭക്തിയോഗ'മാണ് നാലിൽ വിവരിക്കുന്നത്. പരോക്ഷവും അപരോക്ഷവുമായ രണ്ടുതരം ജ്ഞാനത്തിന്റെയും സ്വരൂപജ്ഞാനസിദ്ധിക്കുതകുന്ന 'ജ്ഞാനവിജ്ഞാനയോഗം' എന്ന അഞ്ചാമദ്ധ്യായം ഭിന്നസ്വരൂപത്തോടും ഭിന്നധർമ്മത്തോടും കൂടിയ പദാർത്ഥങ്ങളിൽ നിലീനമായ ചൈതന്യത്തിന്റെ ഏകത്വത്തെ സോദാഹരണം സമർത്ഥി

ക്കുന്നു. പശുക്കൾ പല വർണ്ണത്തിലുള്ളവയായാലും അവയുടെ പാലിൽ വർണ്ണത്തിന്നു വ്യത്യാസമില്ലാത്ത തുപോലെ പദാർത്ഥങ്ങൾ വിജാതീയങ്ങളും വിരുദ്ധ ധർമ്മങ്ങളുമായാൽപ്പോലും അവയിലെ ചൈതന്യ മെല്ലാം ഒന്നുതന്നെയാണെന്ന് ജിജ്ഞാസുക്കളായ സാധ കന്മാർക്ക് ബോദ്ധ്യപ്പെടുത്തുന്നതാണീ യോഗം. പരമാ ത്മചൈതന്യത്തിൽ ശാസ്ത്രവ്യവഹാരത്താൽ ആരോ പിക്കപ്പെടുന്ന സപ്തവിധഭേദങ്ങൾപോലും കേവലം വ്യാവഹാരികമാണെന്ന് ഇതിൽ സപ്രമാണം സമർത്ഥി ച്ചിരിക്കുന്നു. ജ്ഞാനവിജ്ഞാനസമ്പന്നനായാലും സംസാരനിവൃത്തിക്കത്യന്താപേക്ഷിതമായ വൈരാഗ്യമി ല്ലെങ്കിൽ അപഥ്യാചരണം കൊണ്ട് വീര്യവത്തായ ഔഷ ധവും നിർവ്വീര്യമാകുന്നതുപോലെ ജ്ഞാനമെല്ലാം നിഷ്ഫലമായിത്തീരുന്നതിനാൽ 'വിരാഗയോഗം' എന്ന ആറാമദ്ധ്യായം വൈരാഗ്യലാഭമാർഗ്ഗത്തെക്കുറിച്ചുപപാ ദിക്കുന്നു. കനകവും കാമിനിയുമാകുന്ന രണ്ടു പദാർത്ഥ ങ്ങളെ ത്യജിച്ചല്ലാതെ മറ്റെന്തു ത്യജിച്ചാലും വൈരാഗ്യം സിദ്ധിക്കുന്നതല്ലെന്ന് ഇതിൽ ദൃഢമായി പ്രഖ്യാപിക്കുന്നു.

ഇതേവരെ പ്രതിപാദിച്ച ലക്ഷ്യത്തിലേക്കുള്ള മുഖ്യമാർഗ്ഗങ്ങളെപ്പറ്റിയാണിതിനുപരി വിചിന്തനം ചെയ്യു ന്നത്. ഏഴാമദ്ധ്യായത്തിലെ വിചാരയോഗവും എട്ടിലെ നിർമ്മമയോഗവും സാധകന്റെ മാനസപ്രക്രിയകളെ വിശകലനം ചെയ്ത് നിയന്ത്രിക്കുന്നതിന്നുള്ള മാർഗ്ഗം നിർദ്ദേശിക്കുന്നു. അതിനെത്തുടർന്ന് ജീവിതാചാരശു ദ്ധിയും മന്ത്രശുദ്ധിയും കൈവരുത്തുന്നതിന്നുള്ള 'മന്ത്ര യോഗം' ഒമ്പതിലും ദശലക്ഷണസ്വരൂപമായ ധർമ്മ

ത്തിന്റെ ആചാരോപാധികളെ വിവരിക്കുന്ന 'ധർമ്മ യോഗം' പത്തിലും ഉപന്യസിച്ചിട്ടുണ്ട്. ഇപ്രകാരം ഭക്തി ജ്ഞാനധർമ്മാദികളുടെ ബോധം സിദ്ധിച്ച ഒരു സാധ കൻ യാതൊരു ഫലകാമനയും കൂടാതെ അനുഷ്ഠിക്കേ ണ്ടുന്ന വിവിധ കർമ്മങ്ങളെല്ലാം 'കർമ്മയോഗം' എന്ന പതിനൊന്നാമദ്ധ്യായത്തിലും താദൃശസാധകനുണ്ടായി രിക്കേണ്ട ഗുണങ്ങളെ 'ഗുണയോഗം' എന്ന പന്ത്രണ്ടാ മദ്ധ്യായത്തിലും വിവരിച്ചതിന്നുശേഷമാണ് വേദാന്തശാ സ്ത്രത്തിന്റെ രത്നച്ചുരുക്കമെന്നു പറയാവുന്ന ബ്രഹ്മ ദർശനയോഗമെന്ന പതിമൂന്നാമദ്ധ്യായത്തിലേയ്ക്കു കട ക്കുന്നത്. അത്യന്തഗഹനവും ഗൗരവപൂർണ്ണവുമായ ആദ്ധ്യാത്മികജ്ഞാനത്തിന്റെ സാരസർവ്വസ്വമാണീ അദ്ധ്യായമെന്ന് ഉപക്രമമായി ഉപന്യസിച്ചുകൊണ്ടാണ് സ്വാമിജി അതുൾക്കൊള്ളുന്ന തത്വങ്ങളെല്ലാം സ്പഷ്ട മാക്കുന്നത്. 'അമരാസുരസമ്പദ്വിഭാഗയോഗം' എന്നും 'വിശ്വാസയോഗം' എന്നും പേരിട്ടിട്ടുള്ള പിന്നത്തെ രണ്ട ദ്ധ്യായങ്ങൾ യഥാക്രമം ഭഗവൽഗീതയിലെ ദൈവാസു രസമ്പദ്വിഭാഗയോഗം, ശ്രദ്ധാത്രയവിഭാഗയോഗം എന്നീ പതിനാറും പതിനേഴും അദ്ധ്യായങ്ങളുടെ മറ്റൊരു പതി പ്പാണെന്നു പറയാം. 'ഭൂമികായോഗം' 'ശരണാഗതി യോഗം' 'അയ്യപ്പദർശനയോഗം' എന്ന പേരുകളിലുള്ള ഒടുവിലത്തെ മൂന്നദ്ധ്യായങ്ങൾ മൂലഗ്രന്ഥകാരനിലെ സംയതചിത്താത്മാവും ശബരിമല ശാസ്തൃഭക്തചൂഡാ മണിയുമായ ഒരുന്നതവേദാന്താചാര്യനെ നമ്മുടെ മുമ്പിൽ അവതരിപ്പിക്കുന്നു. പഞ്ചഭൂതങ്ങൾ, പഞ്ച കർമ്മേന്ദ്രിയങ്ങൾ, പഞ്ചജ്ഞാനേന്ദ്രിയങ്ങൾ, മനസ്സ്,

ബുദ്ധി എന്നിങ്ങനെ സൂക്ഷ്മശരീരത്തിലുള്ള പതിനേഴു ഘടകങ്ങളേയും അതിലംഘിച്ച് അഭിമാനസ്വരൂപമായ ജീവാത്മാവാകുന്ന പതിനെട്ടാമത്തെ തത്വത്തെ അതിക്രമിക്കുമ്പോഴാണ് പരമാത്മസാക്ഷാൽക്കാരമുണ്ടാകുന്നതെന്നു പ്രതീകാത്മകമായി ചിത്രീകരിക്കുകയാണ് പതിനെട്ടു പടികൾ കയറിക്കടന്നു ചെന്നിട്ടുള്ള ശ്രീമദയ്യപ്പദർശനമെന്നു വ്യംഗ്യമര്യാദയാ പ്രതിപാദിച്ചുകൊണ്ടുപസംഹരിക്കുന്ന പ്രസ്തുതപ്രകരണം മനുഷ്യാത്മാവിന്റെ അന്തസ്സത്തയെത്തന്നെയാണാവിഷ്ക്കരിക്കുന്നതെന്നു സൂക്ഷ്മദൃക്കുകൾക്കു കാണാൻ വിഷമമില്ല. ഇത്രയും വിശിഷ്ടമായൊരു ഗ്രന്ഥമാണ് സ്വാമി ജ്ഞാനാനന്ദസരസ്വതി ശ്രദ്ധാലുക്കളായ സാധാരണക്കാർക്ക് സുഗ്രഹമാകത്തക്കവണ്ണം വ്യാഖ്യാനിച്ചു പ്രചരിപ്പിക്കുവാൻ പരിശ്രമിച്ചിട്ടുള്ളത് എന്ന സംഗതി ഭക്തജനങ്ങൾക്കു പൊതുവിലും അയ്യപ്പഭക്തന്മാർക്കു വിശേഷിച്ചും അദ്ദേഹത്തോടുള്ള ആധമർണ്യത്തെ പതിന്മടങ്ങു വർദ്ധിപ്പിച്ചിരിക്കുന്നു.

ആസേതുഹിമാചലം നിവസിക്കുന്ന ഭാരതീയരുടെ വൈകാരികൈക്യത്തിന്നുവേണ്ടിയുള്ള ഏതു പ്രയത്നവും അഭിനന്ദനീയം മാത്രമല്ല പ്രോത്സാഹനാർഹം കൂടിയാണെന്ന് എന്നത്തെക്കാളുമധികം പരക്കെ അംഗീകരിക്കപ്പെട്ടിട്ടുള്ള ഒരു കാലമാണല്ലോ ഇത്. വൈകാരികൈക്യസമ്പദാനത്തിൽ ആത്മജ്ഞാനപരങ്ങളായ സൽഗ്രന്ഥങ്ങൾ വഹിക്കുന്ന പങ്ക് അനുപമമാണെന്നു ഭാരതീയ സംസ്കാരചരിത്രം ഇതിനു മുമ്പും പലപ്പോഴും തെളിയിച്ചിട്ടുള്ളതാണ്. ക്ഷുദ്രമായ ഹൃദയദൗർബ്ബല്യം ശിഥിലീകരണപ്രവണതക്കു വളംവെച്ചുകൊടുക്കുന്നു.

അതിനെ ഉന്മൂലനം ചെയ്യാനുള്ള കരുത്തു സമാർജ്ജി ക്കുന്നതിന്നും ആത്മവീര്യം വളർത്തുന്നതിന്നും ഇത്തരം തത്വശാസ്ത്രഗ്രന്ഥങ്ങൾ പ്രായോഗികബുദ്ധിയോടുകൂടി പഠിക്കുന്നത് തനിക്കും അന്യനും ഒരുപോലെ ഗുണക രമായിരിക്കും. അയ്യപ്പഭക്തന്മാരുടെ സംഖ്യ അനുനിമി ഷമെന്നോണം വർദ്ധിച്ചുവരുന്ന ഇക്കാലത്ത് പ്രകൃത ഗ്രന്ഥം വേണ്ടവിധം ഉപയോഗപ്പെടുത്തുന്നപക്ഷം അത് അവരുടെ ആത്മോന്നതിക്കും ഭൗതികശ്രേയസ്സിന്നും ഒരേ വിധം സഹായകമാവുമെന്നതിനാൽ സ്വാമിജിയുടെ പ്രയത്നം ഇന്നത്തെ പരിതസ്ഥിതിയിൽ കൂടുതൽ സഫ ലമാവുമെന്നാശിക്കാം.

ഈ അവതാരികയെക്കുറിച്ചു രണ്ടു വാക്കുകൂടി ഈ സന്ദർഭത്തിൽ പ്രസ്താവിക്കേണ്ടതുണ്ട്. സ്വാമി ജിക്കോ അദ്ദേഹത്തിന്റെ ഏതെങ്കിലും ഗ്രന്ഥത്തിന്നോ ഒരവതാരകന്റേയോ അവതാരികയുടേയോ യാതൊരാ വശ്യവുമില്ലെന്നു മാന്യവായനക്കാരെപ്പോലെ ഇതെഴു തുന്ന ആൾക്കും നന്നായറിയാം. നേരെ മറിച്ചു ഗ്രന്ഥ ത്തിന്നും ഗ്രന്ഥകാരന്നും പകരം അവതാരികാകാരനാണ് പൊതുജനസമക്ഷം ഇപ്പോൾ അവതരിക്കപ്പെടുന്നതെന്ന പരമാർത്ഥം ഈയുള്ളവൻ മറച്ചുവെക്കുന്നതുമില്ല. ഉദി ച്ചുയർന്ന സൂര്യനെ കാണിച്ചുകൊടുക്കാൻ വിളക്കു കൊളുത്തിവെക്കുന്നതുപോലെ ഒരു സാഹസം കൂടി യാണ് സ്വാമിജിയെപ്പോലുള്ള ഒരദ്ധ്യാത്മവിദ്യാഗുരു വിന്റെ ഇത്തരം പ്രൗഢഗ്രന്ഥത്തെ അസ്മാദൃശന്മാർ അവതരിപ്പിക്കുന്നത്. ഈ ഗ്രന്ഥത്തിന്നു സജ്ജനങ്ങളായ പണ്ഡിതന്മാരുടേയും ഭക്തന്മാരുടേയും ഹൃദയംഗമ

മായ സ്വാഗതം ലഭിക്കുമെന്നാശിച്ചുകൊണ്ടും സ്വാമിജി യുടെ അദ്ധ്യാത്മവിദ്യാപ്രചാരണപരിശ്രമം മേൽക്കു മേൽ വിജയശ്രീലാളിതമായി ലാലസിക്കുമാറാകട്ടെ എന്നാശംസിച്ചുകൊണ്ടും 'ആജ്ഞാഗുരൂണാം ഹ്യവിചാ രണീയാ' എന്ന കാളിദാസവചനം പ്രമാണമാക്കി അദ്ദേ ഹത്തിന്റെ സ്നേഹമസൃണമായ വിനിയോഗമനുസരി ച്ചുതന്നെ ഈ വിശിഷ്ടഗ്രന്ഥത്തെ സജ്ജനസമക്ഷം വിനീതമായി അവതരിപ്പിച്ചുകൊള്ളുന്നു.

**C.K. VARIER**
Lecturer
St. Thomas College
Trichur

**തൃശ്ശൂർ**
**24.10.1962**



# വിഷയാനുക്രമണിക







# ശ്രീമദ് അയ്യപ്പഗീത

സംസ്കൃതഭാഷയിൽ അടുത്ത കാലത്തുണ്ടായി ട്ടുള്ള വേദാന്തപ്രകരണത്തിൽ ഏറ്റവും പ്രാധാന്യമർഹി ക്കുന്ന ഒന്നാണ് ശ്രീമദ് അയ്യപ്പഗീത. ബ്രഹ്മശ്രീ സ്വാമി അച്ച്യുതാനന്ദജിയാണ് അതിന്റെ കർത്താവ്. സ്വാമിജിയുടെ അഗാധമായ പാണ്ഡിത്യവും, വേദാന്തശാസ്ത്രത്തിൽ അദ്ദേഹത്തിനുള്ള പരിചയവും, അനുഷ്ഠാനമാർഗ്ഗങ്ങ ളിൽ കൂടെ നേടിയിട്ടുള്ള അനുഭൂതിവിശേഷങ്ങളും ആരേയും ആശ്ചര്യപ്പെടുത്തത്തക്കതാണെന്നു പ്രസ്തു തഗ്രന്ഥം ഒരാവൃത്തി വായിച്ചാൽ ആർക്കും ബോദ്ധ്യ മാവും. സൂക്ഷ്മസൂക്ഷ്മങ്ങളും അത്യന്തപരോക്ഷങ്ങളു മായ തത്വങ്ങളെ കരതലാമലകം പോലെ ചുരുങ്ങിയ വാക്കുകളെക്കൊണ്ടു നിസ്സംശയമാംവണ്ണം പ്രതിപാദി ക്കുന്ന ഔപനിഷൽസമ്പ്രദായത്തിൽ സ്വാമിജിയുടെ സര സ്വതി വേണ്ടത്ര വിജയിച്ചിട്ടുണ്ടെന്നു പറഞ്ഞാൽ തെറ്റില്ല. ഹിന്ദുമതത്തിലെ വൈദികസാഹിത്യത്തിൽ എത്ര ദേവ ന്മാരേയും ദേവിമാരെയും പറഞ്ഞിട്ടുണ്ടോ, അത്രതന്നെ ഗീതകളുണ്ടെന്നു പറഞ്ഞാൽ അതൊരു തെറ്റായ പ്രദി പാദനമാണെന്നു പറയാൻ വയ്യ. ഭഗവൽഗീതയ്ക്കു ശേഷം അസംഖ്യം ഗീതകളുണ്ടായിട്ടുണ്ട്. ഓരോ ഗീതയും ഓരോ ദേവനേയോ ദേവിയേയോ അവലംബി ച്ചാണ് നില്ക്കുന്നതെന്നു വന്നാലും എല്ലാം ബ്രഹ്മവിദ്യാ

ദേവിയുടെ അവതാരം തന്നെ. അതാതു കാലത്തു തത്ത ദ്ദേവതാഭക്തന്മാരിൽ കൂടെയാണ് അവയെല്ലാം പുറത്തു വന്നിരിക്കുന്നതെന്നും കരുതണം. ആ സ്ഥിതിക്ക് 'അയ്യ പ്പഗീത'യെന്ന പേരിലുള്ള ബ്രഹ്മവിദ്യാദേവിയുടെ ഈ പുതിയ അവതാരസ്വരൂപവും തികച്ചും അനുയോജ്യമാ യിട്ടുണ്ടെന്നു പറയാം. മിക്കവാറും ഗീതകൾക്കൊക്കെ മാർഗ്ഗദർശനം കൊടുത്തിരിക്കുന്നതു ഭഗവൽഗീതയാ ണെന്ന കാരണത്താൽ ഭഗവൽഗീതയുടെ നേരിയ തോതി ലെങ്കിലുമുള്ള അനുകരണസ്വഭാവവും ഒട്ടുമുക്കാലും ഗീതകളിൽ കാണാം. അയ്യപ്പഗീതയിലും അതില്ലെന്നു പറ ഞ്ഞുകൂടാ. പതിനെട്ടദ്ധ്യായങ്ങളാണിതിലുള്ളത്. അതിനു വേറേയും കാരണമുണ്ടാവാം. അയ്യപ്പസ്വാമിയുടെ കേന്ദ്ര സ്ഥാനമായി ശബരിമലസന്നിധാനത്തെയാണ് ഭക്തന്മാർ കണക്കാക്കിവരുന്നത്. അയ്യപ്പക്ഷേത്രങ്ങൾ പലേടത്തുമു ണ്ടെങ്കിലും അവയൊക്കെയും ശബരിമലശാസ്താവിന്റെ ക്ഷേത്രമെന്ന നിലയിലാണ് മാനിക്കപ്പെട്ടുവരുന്നത്. ആ സ്ഥിതിക്കു ധർമ്മശാസ്താവിന്റെ മുഖ്യസ്ഥാനം ശബരി മലസന്നിധാനം തന്നെ. ശബരിമലക്ഷേത്രത്തെ സംബന്ധി ച്ചിടത്തോളം പതിനെട്ടു പടികൾ അതിപ്രധാനങ്ങളും പ്രസിദ്ധങ്ങളുമാണുതാനും. അതിനാൽ പ്രസിദ്ധങ്ങളായ പതിനെട്ടുപടികളുടെ സ്മാരകമാണ് പതിനെട്ടദ്ധ്യായങ്ങ ളെന്നു ബോധിക്കുന്നതിലും തെറ്റില്ല. ആചാര്യന്റെ അഭി പ്രായം അതുതന്നെയാണന്നതിന്റെ മറ്റൊരു തെളിവാണ് മിക്ക അദ്ധ്യായങ്ങളിലേയും ശ്ലോകസംഖ്യയും പതിനെ ട്ടാണെന്നത്. പോരെങ്കിൽ ഇതിന്നുപോൽബലകമായി മറ്റൊരു തേളിവുംകൂടി പറയാം. അടുത്തകാലത്തായി

ശബരിമലസന്നിധാനത്തിൽ കാലനിർണ്ണയം കൂടാതെ പല പ്പോഴും ഭക്തന്മാർ പോയി ദർശനം നടത്താൻ തുടങ്ങി ട്ടുണ്ടെങ്കിലും പഴയ കാലത്തു കൊല്ലത്തിലൊരിക്കൽ മാത്രമേ പോവാറുണ്ടായിരുന്നുള്ളു. അയ്യപ്പഗീതയിലെ പതിനെട്ടദ്ധ്യായങ്ങളിലും കൂടി ഒട്ടാകെ ശ്ലോകസംഖ്യ മൂന്നൂറ്റുപത്തഞ്ചാണ്. മൂന്നൂറ്ററുപത്തഞ്ചെന്ന സംഖ്യ ആലോചിക്കാതെതന്നെ കൊല്ലത്തെ ഓർമ്മിപ്പിക്കുമെന്നു പറയേണ്ടതില്ലല്ലോ. അപ്പോൾ മുന്നൂറ്ററുപത്തഞ്ചാകുന്ന ശ്ലോകസംഖ്യയും പതിനെട്ടെന്ന അദ്ധ്യായസംഖ്യയും കൊല്ലത്തിലൊരിക്കൽ ശബരിമലസന്നിധാനത്തിലെ പതി നെട്ടുപടികൾ കയറി ദർശനം കഴിക്കുക എന്നൊരു പ്രേരണ തരുന്നില്ലേ എന്നു സംശയിക്കണം. എന്നാൽ അങ്ങിനെ ചെയ്യുന്നതുകൊണ്ടെന്താണ് പ്രയോജനമെന്ന സംശയത്തിന്നു, അങ്ങിനെ ചെയ്താലുണ്ടാകാവുന്ന അനുഭൂതിയുടെ പ്രവാഹമാണ് ഈ ഗീതയിൽ പ്രകാശി പ്പിച്ചിരിക്കുന്നതെന്നും, ഈ ഗീത പഠിച്ചുണ്ടാവുന്ന ജ്ഞാനം അനുഭവപ്പെടാൻ ശബരിഗിരിദർശനവും അയ്യ പ്പഭക്തിയും അവശ്യം ഉണ്ടായിരിക്കണമെന്നും വ്യംഗ്യ ഭാഷയിൽ ഉത്തരവും തരുന്നുണ്ട്. ആ സ്ഥിതിക്ക് അദ്ധ്യാ യങ്ങളുടെ പതിനെട്ടെന്ന കണക്കിന്നു കേവലം ഭഗവൽ ഗീതാനുകരണം മാത്രമല്ല ആസ്പദമെന്നു ഈ വെളിച്ച ത്തിൽകൂടെ കാണാൻ കഴിയും. എങ്കിലും ഭഗവൽഗീ തയെ മാതൃകയാക്കിയാണ് തന്റെ ഗീതാദേവി സഞ്ചാരം തുടരുന്നതെന്ന് ആചാര്യൻതന്നെ സമ്മതിച്ചിട്ടുണ്ട്. ഗ്രന്ഥാരംഭത്തിൽ ആദ്യംതന്നെ ഭഗവൽഗീതാദേവിയെ സ്തുതിച്ചു നമസംക്കരിക്കയാണാചാര്യൻ ചെയ്യുന്നത്.

അതുകൊണ്ടുതന്നെ തന്റെ ഗീത ഭഗവൽഗീതാദേവി യുടെ പാദവിന്യാസങ്ങളെ പിൻതുടർന്നു കൊണ്ടാണ് സഞ്ചാരം ചെയ്‌വാൻ പോകുന്നതെന്നു വ്യക്തമാക്കി ട്ടുമുണ്ട്.



# ശ്രീമദയ്യപ്പഗീതാ മൂലം

## പ്രഥമോƒധ്യായഃ

സംബുധ്യƒർത്ഥായിശബ്ദപ്രകടിതമഹിമാ
സാനുരാഗം സമന്താൽ
യോ ഭൂയോƒപഃ പ്രപാതി പ്രണതസുരനരാ-
നാശു ശോകാർണ്ണവേഭ്യഃ
യശ്ശാസ്താ സർവ്വഭൂതം നിജജനസുഖരാ
ഭീതിരാശീൻ ഹിനസ്തി
അയ്യപ്പം തം നമാമോ ഹരിഹരതനയം
ബോധസൗന്ദര്യഗാത്രം. 1

ജീവനേന വിനാ ജീവാ ന ജീവന്തി ജഗത്ത്രയേ
തതോ ജീവനഗോപ്താരമയ്യപ്പം പ്രണമാമ്യഹം 2

വൈഷ്ണവ്യാം മോഹിനീദേവ്യാമ്മൃഡവീര്യേണ തേജസാ
പുരാ ബഭൂവ ചായ്യപ്പോ ധർമ്മരക്ഷണഹേതവേ. 3

പുരാസീൽ പന്തളോ ഭൂപഃ പ്രജാപാലനതല്പരഃ
പ്രസിദ്ധഃ കേരളേ ദേശേ ഭക്തോ ഭക്തജനപ്രിയഃ 4

ഏകദാ തു മഹാരണ്യേ മൃഗയാസംഭ്രമന്നൃപഃ
ദിവ്യം തം ബാലകം വീക്ഷ്യ നയനാനന്ദമായയൗ. 5

ശുദ്ധസ്ഫടികസങ്കാശം കർണ്ണാന്തഗതലോചനം
പ്രസ്ഫുരന്മഞ്ജുചന്ദ്രാസ്യം മായാനിർമ്മിതവിഗ്രഹം. 6

ശാന്തസ്വരൂപം സരിതാമധീശ്വരേ
ബാലം ശയാനം പ്രളയേ സുരേശ്വരം
തം പുണ്ഡരീകാക്ഷമിവ സ്ഥിതം പരം
സസ്വർണ്ണഹാരം വിപിനേ വിലോകനേ. 7

ദിവ്യം തം ബാലകം നീത്വാ രാജാ സ്വഗൃഹമായയൗ
ലാളിതഃ പാലിതസ്തേന വിശേഷേണ ജനപ്രിയഃ 8

സ വൃദ്ധിമഗമത്തത്ര ശുക്ലപക്ഷേ യഥോഡുരാട്
മാപജോƒതിവിശാലക്ഷഃ സമുദ്രകരശോഭിതഃ. 9

സുതസ്യ ലീലാപടുതാം വിലോകയൻ
സർവ്വേ പ്രസന്നാ ഭുവി തസ്യ ഭൂപതേഃ
തദ്രോഹിണം മന്ദമതിം തു മന്ത്രിണം
അജ്ഞാതഭാവഞ്ച വിനാ നിരീശ്വരം. 10

അപുത്രസ്യ സുതോ ജാതഃ അയ്യപ്പസ്യ പ്രഭാവതഃ
തേന പുത്രവതീ ജാതാ രാജ്ഞീ രാജമനോരമാ. 11

ദുർമ്മന്ത്രീ മന്ത്രയാമാസ മർമ്മവാക്യഗണൈരലം
രാജ്ഞൈ പന്തളരാജസ്യ കൈകേയ്യാ ഇവ മന്ഥരാ. 12

യുവരാജപദേ രാജാ ചായ്യപ്പസ്യാഭിഷേചനം
കരിഷ്യതി സുശീലസ്യ ശൂരവീരസ്യ സാമ്പ്രതം. 13

ത്വൽപുത്രോപസ്ഥിതൗ ദേവി പരപുത്രസ്യ ശാസനം
കഥം സഹേ വിശാലാക്ഷി സ്വദേശസ്യ ദുരാത്മനഃ 14

തദ്വിഘ്നസ്തു ത്വയാ കാര്യോ യുവരാജാഭിഷേചനേ
ന ചേദയ്യപ്പദാസത്വം ത്വൽപുത്രസ്യോരരീകുരു. 15

ഉപായം കഥയേ തുഭ്യം തസ്യ വിഘ്നകരം പരം
കുക്ഷൗ മേ ശൂലപീഡാസ്തി ചേതി രാജ്ഞേ നിവേദയ. 16

അഹം കപടവൈദ്യാനാം മേളനം കാരയേ തവ
തൈസ്തു വർണ്ണിതഭൈഷജ്യം ശാർദ്ദൂലീപയ ഏവ ഹി. 17

വൈദ്യോക്തം തു നൃപം ഗത്വാ കഥയിഷ്യാമി ശോഭനേ
രാജ്ഞീപീഡാനിവൃത്യർത്ഥം ശാർദ്ദൂലീപയ ഔഷധം. 18

അനേന വിധിനാ ദേവി ചായ്യപ്പസ്യ വിനാശനം
ഭവേത്തൽക്ഷീരലാഭായ ഗമനേ ഗിരികാനനേ. 19

അപ്യേതദഹിതം വാക്യം ഹിതം മത്വാ തു ഭാമിനീ
കാപട്യം ദർശയാമാസ സ്വാപത്യുസ്സന്നിധൗ സതീ. 20

കുക്ഷൗ ശൂലരുജം നിരൂപ്യ രമണീ
ഭൂപസ്യ പാർശ്വം ഗതാ
വ്യാഘ്രീസ്തന്യരസേന ശൂലശമനം
സംബോധയന്തീ ശുചാ
സത്യം തദ്വചനം വിചാര്യ നൃപതിഃ
സ്തന്യായ സംസേവകാൻ
സർവ്വത്രാശു ദിശാസു തൽക്ഷണമഹോ
സമ്പ്രേഷയൻ പ്രോക്തവാൻ. 21

ശാർദ്ദൂലപ്രവരേഭസേവിതവനം
ഗത്വാ തു യൂയം ഭടാഃ
ശാർദ്ദൂലീപയസോ ഹരേത സുചിരം
രാജ്ഞീമനോമോദകം
അപ്രാപ്തം യദി തൽപയോ$f$ശ്വാകദിനാ-
ദൂർദ്ധ്വം ഭവന്തോ ഗൃഹാൻ

ആയാസ്യന്തി തദാ ഭവേന്മദസിനാ
പഞ്ചത്വമത്രൈവ വഃ. 22
രാജാജ്ഞാഞ്ച നിശമ്യ ഭീതിമഗമൻ
സർവ്വേ ച തത്സേവകാഃ
ഭീതാൻ സർവ്വജനാൻ നിരീക്ഷ്യ ഭഗവാൻ
പ്രോവാച തത്ര സ്ഥിതാൻ
യൂയം സ്വീയഗൃഹേഷു തിഷ്ഠത സുഖം
ഗച്ഛാമ്യഹം കേവലം
ശാർദ്ദൂലീസ്തനജന്യശുഭ്രപയസാ
സന്തോഷയേ സ്വാമിനം. 23
ശൂരാണാം കുലഭൂഷണം നിഖിലവി-
ച്ഛാസ്താ സ്വധർമ്മസ്യ ച
അയ്യപ്പോ ഭഗവാൻ ദയാപരവശോ
ഗന്തും വനം നിര്യയൗ
മാർഗ്ഗേ ഭക്തജനൈഃ സമർച്ചിതതനോഃ
കാന്ത്യാ തമഃ സംഹരൻ
സഹ്യാദ്രേഃ പുളിനം പുരാ സുവിമലം
പ്രാപ്തഃ പരാർത്ഥേച്ഛയാ. 24
തസ്മിൻ കാനനമദ്ധ്യദേശവിലസ-
ച്ഛായാം ഗതച്ഛാഗിനാം
ശംഖം പൂരിതവാൻ മുകുന്ദതനയഃ
പാണൗ സ്ഥിതം തൽക്ഷണം
വ്യാഘ്രാസ്തസ്യ നിശമ്യ നിഷ്ഠുരതരാഃ
ശബ്ദം സമന്താദഹോ
വവ്രുസ്തം സുരനായകം വ്രജവനേ
ഗോപീകുമാരം യഥാ. 25

ശ്രീകൃഷ്ണസ്തു യഥാ വ്രജാദ്രിവിപിനേ
ഗോഭിശ്ച സംവേഷ്ടിതഃ
ലക്ഷ്മീഃ സൽകമലോദരേ ഭഗവതീ
ഭൃംഗൈരലം വേഷ്ടിതാ
ചന്ദ്രശ്ചന്ദ്രികയാ ച സൂര്യകിരണൈ-
രഗ്നിസ്തു ധൂമവ്രജൈഃ
അയ്യപ്പശ്ച സുപുണ്ഡരീകനികരൈ-
ർവ്വന്യൈരസംഖ്യൈശ്ചിരം. 26

ശ്രോത്രാദീന്ദ്രിയപുണ്ഡരീകദമനേ
ദക്ഷസ്തു യോഗീ ജനഃ
അയ്യപ്പോ ഹ്യുഭയോരലം സുദമനേ
ദൃഷ്ടപ്രമാണം ഗതഃ
കർഷൻ വ്യാഘ്രകുലം മതങ്ഗസഹിതം
വർണ്ണീ സദാ ശാസകഃ
സാരാസാരാവിചാരനീതിനിപുണഃ
ശ്രീപന്തളം പ്രാപ്തവാൻ. 27

ആശ്ചര്യം ഖലു പന്തളസ്യ നഗരീ
സംവേഷ്ടിതാ സർവ്വശഃ
വ്യാഘ്രാദിപ്രവരൈഃ പ്രസാരിതനഖൈ-
ർവ്വന്യൈർമ്മഹാനിഷ്ഠുരൈഃ
അയ്യപ്പസ്തു ജഹാസ ഭൂമിപതിതാൻ
പ്രാണാവശേഷാൻ ജനാൻ
ദൃഷ്ട്വാ മന്ത്രിഗണശ്ച രാജമഹിഷീ
രാജാ ച മോഹം ഗതഃ. 28

നിശ്ശബ്ദാം നഗരീം വിലോക്യ ദയയാ
സത്വം ഗൃഹീത്വാ വനം

ക്ഷിപ്രം സോഽപി യയൗ തതഃ ശിവസുതഃ
സഹ്യസ്യ മൂർദ്ധ്നി സ്ഥിതം
യത്രാദ്യാപി സമാധിയോഗകലിതോ
ജേഗീയമാനോ ജനൈഃ
ധർമ്മായാദ്രിനികേതനേ പ്രതിദിനം
സഞ്ചേഷ്ടയൻ വീക്ഷ്യതേ. 29

നാരദസ്തു സമായാതോ രാജശേഖരപത്തനേ
ശംഭോസ്തനയവൃത്താന്തം സർവ്വം തസ്മൈ ന്യവേദയൽ. 30

ഗണേശഃ കാർത്തികേയശ്ച അയ്യപ്പോ മോഹിനീസുതഃ
ശങ്കരസ്യ ത്രയഃ പുത്രാഃ പിതൃതുല്യപരാക്രമാഃ. 31

മായാമാനുഷരുപേണ ത്വദ്ദാസ്യമുരരീകൃതം
ഹരിശങ്കരഭക്താനാം കലഹം വീക്ഷ്യ ഭൂതലേ. 32

തയോർഭേദനിരാസായ ചാവതീർണ്ണോ വിശാമ്പതേ
കപടം തവ ഭാമിന്യാ കാരിതം ദേവമായയാ. 33

മനുഷ്യബുദ്ധിമയ്യപ്പേ ത്യക്ത്വാ ദേവത്വമാചര
തേന തേ കീർത്തിരത്യന്താ ഭവിഷ്യതി മഹീതലേ. 34

ദേവർഷേർവ്വാക്യമാകർണ്ണ്യ ജ്ഞാതം തദ്വൈഭവം പുനഃ
ദർശനായാഥ ദേവസ്യ പ്രയത്നം കൃതവാൻ തദാ. 35

അയ്യപ്പസ്യ വിയോഗേന ദുഃഖിതഃ പന്തളഃ പ്രഭുഃ
ജലാന്നാനി പരിത്യജ്യ സ ശിശ്യേ സ്ഥണ്ഡിലേ ചിരം. 36

സ്വരൂപം ദർശയാമാസ അയ്യപ്പോഽപി മഹാമനാഃ
മാ ശോകം കുരു ഭുപ ത്വം വസാമി ശബരീഗിരൗ. 37

കുംഭസംഭവമാഹൂയ യജ്ഞം കാരയ യത്നതഃ
മദീയം മന്ദിരം തത്ര കാരയേ വിശ്വകർമ്മണാ. 38

തന്മധ്യേ വിഗ്രഹം രമ്യം പഞ്ചലോഹേന കാരയ
തസ്മിൻ പ്രതിഷ്ഠാ കർത്തവ്യാ ഋഷിഭിർവ്വേദപാരഗൈഃ. 39

അവശ്യം മമ സാന്നിദ്ധ്യം ഭവേത്തത്ര ന സംശയഃ
ഏതേന വിധിനാ രാജൻ മയി ഭക്തിഃ പ്രജായതേ. 40

പ്രതിവർഷന്തു സംക്രാന്തൗ മാഘമാസസ്യ പാർത്ഥിവ
മഹോത്സവസ്ത്വയാ കാര്യഃ സഹ്യപൃഷ്ഠേ മമാശ്രമേ. 41

ആഗമിഷ്യന്തി യേ തത്ര ചോത്സവേ മമ സന്നിധൗ
സർവ്വേ തേ സുഖിനോ ഭൂപ ഭവിഷ്യന്തി ന സംശയഃ. 42

നാരികേളം ച കർപ്പൂരം പുഷ്പദീപാദി പാനകം
ഏതാനി പ്രിയവസ്തൂനി പൂജനേ മമ ഭൂപതേ. 43

ഘൃതസ്നാനേന സന്തുഷ്ടോ ഭവിഷ്യാമി വിശേഷതഃ
ഗോപയോമഥിതേനാശു പുനഃ പഞ്ചാമൃതേന ച. 44

ധർമ്മഭ്രഷ്ടാസ്തു യാ നാര്യഃ പാംസുലാ ദോഷദൂഷിതാഃ
താസാം നൈവാധികാരോസ്തി പ്രവേശേ മമ സന്നിധൗ. 45

പുരുഷാണാം ഗൃഹസ്ഥാനാം ബ്രഹ്മചര്യഞ്ച മണ്ഡലം
വിധീയതേ പ്രവേശാർത്ഥമുത്സവേ ദർശനേ മമ. 46

സദാ ഹി ദർശനം പുണ്യം മാഘമാസേ വിശേഷതഃ
മയി ഭക്തിഞ്ച ലഭതേ തതഃ ശോകം പരിത്യജ. 47

ഇത്യുക്ത്വാന്തർദ്ദധൗ ദേവോ വസതൗ പന്തളപ്രഭോഃ
അഥ ദർശനസന്തുഷ്ടോ ദേവദേവ ശിവാത്മനഃ. 48

അയ്യപ്പതത്വവിജ്ഞാനീ ജാതഃ പന്തളഭൂപതിഃ
ഗതശോകോഽതിധർമ്മാത്മാ ഭക്തസ്തസ്യ മഹാത്മനഃ. 49

യദുക്തം ദേവദേവേന കുംഭസംഭവയോഗതഃ
തേന പന്തളഭുപേന തത്സർവ്വം കൃതമാദരാൽ. 50

ദേവദാനവഗന്ധർവ്വാഃ സിദ്ധചാരണഗുഹ്യകാഃ
ആജഗ്മുർദ്ദർശനേ തസ്യ ഋഷയോ നാരദാദയഃ. 51

ഈഡിരേഽസ്യ യശോരാശീനയ്യപ്പസ്യ മഹാത്മനഃ
ജാതകൗതുകരൂപാസ്തേ മണികണ്ഠാവലോകനേ. 52

ഇതി ശ്രീമദ് അയ്യപ്പഗീതായാം അയ്യപ്പയോഗോ നാമ പ്രഥമോഽധ്യായഃ

# ദ്വിതീയോഽധ്യായഃ

ശബരസ്യ ഗൃഹേ ജാതാ ശബരീ ഭാഗ്യശാലിനീ
ചിരകാലേന സഹ്യാദ്രൗ ജ്ഞാനായ തപസി സ്ഥിതാ. 1

മോക്ഷേച്ഛയാ ച സമ്പന്നാ ശമാദിഗുണശോഭിതാ
നിത്യാനിത്യവിവേകേന ഫലഭോഗവിരാഗതഃ. 2

സുശീലാ ച സുരൂപാ ച സുന്ദരീ ചാരുഭാഷിണീ
പ്രസന്നവദനാംഭോജാ ഗുരുഭക്തിപരായണാ. 3

ആസ്വാദ്യ പുഷ്പനിര്യാസമുന്മത്താ ഭ്രമരാംഗനാ
തഥാ ഭക്തിരസേനേയം മത്താ സാ ശബരീ വനേ. 4

വാചക്നവീവ സാ പൂർവ്വം യാജ്ഞവല്ക്യം ശുചിസ്മിതാ
ജന്മമൃത്യുഭിയാ ദേവീ ശാസ്താരം ശരണം യയൗ. 5

പടബന്ധാസനേ ശുദ്ധേ സ്ഥിതം കാഞ്ചനസന്നിഭം
സമ്പൂജ്യ ഭൂരിപുഷ്പേണ പപ്രച്ഛ ത്വാംപദസ്ഥിതാ. 6

# ഒന്നാമദ്ധ്യായം

അമ്പത്തിരണ്ടു ശ്ലോകങ്ങളുള്ള ഒന്നാമദ്ധ്യായ ത്തിന് **'അയ്യപ്പയോഗ'**മെന്നാണ് പേരിട്ടിരിക്കുന്നത്. പ്രസ്തുത പേരുകൊണ്ടുതന്നെ അയ്യപ്പസ്വാമിയുടെ ചരി ത്രമാണ് അതിലെ ഉള്ളടക്കമെന്നു വ്യക്തമാവുന്നുണ്ട്. ഗ്രന്ഥാരംഭത്തിൽ കാശിയിൽ പ്രതിഷ്ഠിതനായിരുന്ന ധർമ്മശാസ്താവിന്റെ വിഗ്രഹത്തെയാണ് ധ്യേയസ്വരൂപ മായി ആചാര്യൻ അംഗീകരിച്ചിരിക്കുന്നത്. പക്ഷേ കാശി യിലായാലും ശബരിമലശാസ്താവെന്നാണല്ലോ പറയൽ. ആ സ്ഥിതിക്കു കാശിയിൽ ശാസ്തൃവിഗ്രഹത്തിന്റെ സന്നിധാനത്തിലിരുന്നു ഗ്രന്ഥാരംഭം ചെയ്യുന്നതുകൊണ്ട് അങ്ങിനെ പറഞ്ഞുവെന്നും, പ്രതിപാദനം ശബരിമല ധർമ്മശാസ്താവിനെ അധികരിച്ചുതന്നെ എന്നും ബോധി ക്കുകയും വേണം. അയ്യപ്പസ്വാമിയുടെ അഥവാ ശബരി മലശാസ്താവിന്റെ പാവനചരിത്രത്തെ ഏറ്റവും ചുരുക്കി പ്രതിപാദിക്കുകയാണ് ഒന്നാമദ്ധ്യായത്തിൽ ചെയ്തിരിക്കു ന്നത് അത് ഏതാണ്ടിങ്ങനെയാണ്. കേരളത്തിന്റെ തെക്കേ അറ്റത്തു പന്തളമെന്ന രാജ്യത്തിന്റെ അധിപതിയായ പന്ത ളരാജാവ് അപുത്രതാദുഃഖം കൊണ്ട് ആർത്തനായിരുന്നു. ഒരിക്കലദ്ദേഹം നായാട്ടുചെയ്തു കൊണ്ടു കാട്ടിൽക്കൂടെ സഞ്ചരിക്കുമ്പോൾ അത്യന്തതേജസ്വിയും, കോമളനുമായ ഒരു കുമാരൻ വനമദ്ധ്യത്തിൽ കിടക്കുന്നതായിക്കണ്ടു. ആശ്ചര്യപരവശനും, സന്തുഷ്ടനുമായ രാജാവ് ഉടനെ കുട്ടിയെ വാരിയെടുത്തു മാറോടണച്ചാശ്ലേഷിച്ചുകൊണ്ടു ഗൃഹത്തിലേക്കു മടങ്ങി. വിവരമറിഞ്ഞ മഹാരാജ്ഞിയും

വളരെ സന്തോഷിച്ചു. ഉണ്ണിയുടെ കണ്ഠം രത്നാലംകൃതമായിരുന്നതിനാൽ കുട്ടിക്കു മണികണ്ഠനെന്നു പേരിട്ടു. അമ്മയച്ഛന്മാരുടേയും ജനങ്ങളുടേയും സ്നേഹൌദാര്യങ്ങൾക്കു പാത്രമായ മണികണ്ഠൻ പലപ്പോഴും അമാനുഷങ്ങളായ ദിവ്യത്വങ്ങളെ പ്രകാശിപ്പിച്ചുകൊണ്ടും മായാപ്രഭാവത്താൽ മോഹിപ്പിച്ചുകൊണ്ടും അരമനയിൽ വളർന്നുവന്നു. യൗവനാരംഭത്തിൽത്തന്നെ രാജാവു പുത്രനെ യുവരാജാവാക്കി അഭിഷേകംചെയ്യാൻ തീർച്ചപ്പെടുത്തി. അതിനു വേണ്ടുന്ന ഒരുക്കങ്ങളൊക്കെ ചെയ്തു. അപ്പോഴേയ്ക്കും മഹാരാജ്ഞി ഗർഭിണിയാവുകയും ചെയ്തു. അയ്യപ്പന്റെ ദിവ്യചൈതന്യം പാപികളെ ഭയപ്പെടുത്താനും പരിഭ്രമിപ്പിക്കാനും തുടങ്ങി. പന്തളരാജാവിന്റെ മന്ത്രിമാരിൽ ചിലർ പരമപാപികളും മണികണ്ഠന്റെ സന്നിദാനത്തിൽ ഇരുന്നു പൊറുക്കാൻ കഴിയാത്തവരുമായിരുന്നു. അതിനാൽ അവർ അയ്യപ്പന്നഭിഷേകം നിശ്ചയിച്ചപ്പോൾ കൂടുതൽ പരിഭ്രമിക്കാനും ഭയപ്പെടാനുമിടയായതിലത്ഭുതമില്ലല്ലോ. എങ്ങിനെയെങ്കിലും കുമാരനെ വധിക്കണമെന്നവർ തീർച്ചപ്പെടുത്തി. പക്ഷേ അവർക്കതിനുള്ള കഴിവില്ലെന്നുമറിയാം. അതിനാൽ എന്തു ചെയ്യണമെന്നറിയാതെ പല ഗൂഢാലോചനകളും ചെയ്തു. അതുകൊണ്ടൊന്നും ഫലമുണ്ടായില്ല. അവസാനം അവരുടെ ദുരുദ്ദേശത്തിന്റെ പൂർത്തിക്കു മഹാരാജ്ഞിയെത്തന്നെ അവർ കരുവാക്കിത്തീർത്തു.

പല കപടതന്ത്രങ്ങളും പറഞ്ഞു മിരട്ടി രാജ്ഞിയെ അവരുടെ ആഗ്രഹത്തിന്നു വിധേയയാക്കിത്തീർത്തു. അവരുടെ നിർദ്ദേശപ്രകാരം മഹാരാജ്ഞി കഠിനമായ

വയറ്റിൽവേദനയാണെന്നഭിനയിച്ചു കിടന്നു. വേദന സഹിക്കാൻ കഴിയാതെ നിലവിളിക്കാൻ തുടങ്ങി. ഉടനെ ദുർമന്ത്രിമാർ ഒരു കപടവൈദ്യനെ ഹാജരാക്കി. അയാൾ പുലിപ്പാലു വേണമെന്നു കല്പിച്ചു. രാജാവു തന്റെ ഭൃത്യന്മാരെയൊക്കെ വരുത്തി അല്പസമയത്തിനുള്ളിൽ കുറെ പുലിപ്പാൽ കൊണ്ടുവരണമെന്നും ആയതു സാധിക്കാത്തപക്ഷം എല്ലാവരെയും വധശിക്ഷയ്ക്കു വിധേയരാക്കുമെന്നും കല്പിച്ചു. ഭടന്മാർ ആർത്തന്മാരായി. ഭടന്മാരുടെ ദയനീയഭാവത്തെക്കണ്ടു മനസ്സലിഞ്ഞ കരുണാമയനായ അയ്യപ്പൻ അവരെയൊക്കെ സമാധാനിപ്പിച്ചു ഗൃഹങ്ങളിലേയ്ക്കയച്ച്, താൻ സ്വയമേവ കാട്ടിലേക്കു പുറപ്പെട്ടു. ഭയങ്കരങ്ങളായ പുലികളേയും നരികളേയും തെളിച്ചുകൊണ്ട് അയ്യപ്പൻ പട്ടണത്തിലേയ്ക്കെത്തിയപ്പോൾ ജനങ്ങൾ ഭയപ്പെട്ടു നിലവിളിക്കാനും ഓടാനും തുടങ്ങി. പുലിപ്പാലു കറന്നുകൊടുത്തു. ദുർമ്മന്ത്രിമാർ മരിച്ചു. പുലികളോടൊപ്പം അയ്യപ്പൻ അന്തർദ്ധാനം ചെയ്യുകയും ചെയ്തു.

പുത്രനെ കാണാതായപ്പോൾ മഹാരാജാവു കഠിനമായി വ്യസനിച്ച് ആർത്തനായി നിലവിളിക്കാൻ തുടങ്ങി. ശ്രീനാരദമഹർഷിയിൽ നിന്ന് അയ്യപ്പന്റെ മഹിമയേയും അവതാരത്തേയും അവതാരപ്രയോജനത്തേയും വേണ്ടപോലെ ഗ്രഹിക്കാനിടയായി. പിന്നീടു വളരെയൊക്കെ പ്രാർത്ഥിച്ചതിന്റെ ഫലമായി അവിടത്തെ ദർശനം കിട്ടി. ഭഗവാന്റെ തന്നെ നിർദ്ദേശപ്രകാരം ശബരിഗിരിയിൽ ക്ഷേത്രനിർമ്മാണവും പ്രതിഷ്ഠയും കഴിച്ചു. എന്നിങ്ങനെയാണ് അയ്യപ്പചരിത്രത്തിന്റെ ഏതാണ്ടൊരു

സംക്ഷിപ്ത സ്വരൂപം. ചരിത്രം പറഞ്ഞവസാനിക്കുന്നിട ത്തുവെച്ച് ഒന്നാമദ്ധ്യായം അവസാനിക്കുകയാണ്.

## രണ്ടാമദ്ധ്യായം

**ശാസ്തൃയോഗമെന്നാണ്** രണ്ടാമദ്ധ്യായത്തിന്നു പേരിട്ടിരിക്കുന്നത്. ആകെ പതിനെട്ടു ശ്ലോകങ്ങളാണ് രണ്ടാമദ്ധ്യായത്തിലുള്ളത്. ഏഴാംശ്ലോകം മുതല്ക്കു തത്വോപദേശം ആരംഭിക്കുന്നു. ആദ്യത്തെ ആറു ശ്ലോക ങ്ങളിൽ തത്വോപദേശത്തിന്നുള്ള രംഗസജ്ജീകരണമാണ്. ഗുരുശിഷ്യന്മാർ തമ്മിലുള്ള ചോദ്യോത്തരസ്വരൂപേണയാ ണല്ലോ തത്വോപദേശങ്ങൾ എല്ലാ ഗ്രന്ഥങ്ങളിലും പ്രകാ ശിപ്പിച്ചിരിക്കുന്നത്. ഇതിലും അങ്ങനെതന്നെ. ശബരിയാ കുന്ന ശിഷ്യയ്ക്ക് അയ്യപ്പനാകുന്ന ആചാര്യൻ ഉപദേ ശിക്കുന്ന രൂപത്തിലാണ് തത്വപ്രതിപാദനം. ശബരന്റെ ഗൃഹത്തിൽ ശബരിയെന്നൊരു കന്യകയുണ്ടെന്നും അവൾ ചെറുപ്പത്തിൽതന്നെ സദ്വൃത്തയും അദ്ധ്യാത്മ ധർമ്മനിരതയുമായിരുന്നുവെന്നും പറഞ്ഞു ശബരിക്കു തത്വശ്രവണത്തിന്നുള്ള അർഹതയെ അല്ലെങ്കിൽ അധി കാരത്തെ വ്യക്തമാക്കലാണ് ആറു ശ്ലോകം കൊണ്ടു ചെയ്യുന്നത്. തപോനുഷ്ഠാനങ്ങളെക്കൊണ്ടും സദ്ധർമ്മ നിഷ്ഠകൊണ്ടും സാധനചതുഷ്ടയസമ്പത്തിയുള്ളവളാ യിത്തീർന്ന ശബരി സന്ദർഭം വന്നപ്പോൾ തത്വം ശ്രവി പ്പിക്കാൻ പറ്റുന്ന ആചാര്യനെ അന്വേഷിക്കാൻ തുടങ്ങി. ജ്ഞാനമൂർത്തിയായ ഹരിഹരപുത്രന്റെ മുന്നിലാണ് ശബരി എത്തിപ്പെട്ടത്. ആചാര്യനെ നമസ്ക്കരിച്ചു ഭയ ങ്കരമായ സംസാരതാപത്തിൽനിന്നു തന്നെ ഉദ്ധരിക്കാ

നപേക്ഷിച്ചു. അവിടെവച്ചാണ് ഭഗവാൻ ശബരിക്കു തത്ത്വോപദേശം ആരംഭിക്കുന്നത്.

**ശ്രീ അയ്യപ്പ ഉവാച :**

**ആത്മാ ജീവസ്തു ഗോസ്വാമീ കർത്താ ക്ഷേത്രജ്ഞ ഇത്യപി**
**വിശ്വശ്ച തൈജസഃ പ്രാജ്ഞസ്ത്വംപദേന പ്രകാശിതാഃ. 7**

തത്ത്വോപദേശത്തിന്റെ ആരംഭദശയിൽത്തന്നെ 'തത്ത്വമസി' മഹാവാക്യത്തെ നിരൂപിക്കുകയാണ് ചെയ്യുന്നത്. ഒരു പ്രകാരത്തിൽ പറയുമ്പോൾ ശിഷ്യന്നു വേണ്ടത്ര പാകത വന്നിട്ടുണ്ടെങ്കിൽ ജീവേശ്വരഭാവങ്ങളെ ബോധിപ്പിച്ചു പരമാർത്ഥമായ അഭേദഭാവത്തെ ഉൽബോധിപ്പിക്കൽതന്നെയാണല്ലോ തത്ത്വമസി മഹാവാക്യം കൊണ്ട് ആചാര്യൻ സാധിക്കുന്നതും. ജീവൻ, ഈശ്വരൻ, ജഗത്ത് എന്നീ മൂന്നു രൂപത്തിലാണ് ഒരാളുടെ അജ്ഞാനം നിലനില്ക്കുന്നത്. അതിനെ വ്യഷ്ടിസ്വരൂപത്തിൽ നിരൂപിക്കുമ്പോൾ കരചരണാദി അവയവങ്ങളോടും രസരക്താദിധാതുക്കളോടും വാതപിത്തകഫങ്ങളോടും മലമൂത്രങ്ങളോടുംകൂടിയ പഞ്ചീകൃതഭൂതോത്ഥമായ ഈ സ്ഥൂലശരീരവും, അപഞ്ചീകൃതഭൂതോത്ഥമായ സൂക്ഷ്മശരീരവും, പ്രസ്തുത രണ്ടു ശരീരങ്ങൾക്കും കാരണമായ മൂലാജ്ഞാനമാകുന്ന കാരണശരീരവും കൂടിച്ചേർന്ന ഉപാധിത്രയം അല്ലെങ്കിൽ ശരീരത്രയം ജഗത്തും, പ്രസ്തുത മൂന്നു ശരീരങ്ങളിലും അഭിമാനിയായി ശരീരധർമ്മങ്ങളെ തന്റെ ധർമ്മങ്ങളായി അനുഭവിച്ചുകൊണ്ടിരിക്കുന്ന ചൈതന്യം ജീവനും ജീവജഗത്തുകൾക്കു സാക്ഷിയായി വിളങ്ങുന്ന പരചൈതന്യം

ഈശ്വരനുമാണ്. ഇവ മൂന്നും മൂന്നായിത്തന്നെ ഇരിക്കുന്നു എന്നതജ്ഞാനവും,മൂന്നു ഭാവങ്ങളടങ്ങി ഒന്നായിത്തീരുന്നുവെന്നതു ജ്ഞാനത്തിന്റെ സ്വരൂപവുമാണ്. ജീവന്റെ സങ്കല്പങ്ങളാണ് ജഗത്തിന്നു കാരണം. സങ്കല്പങ്ങളടങ്ങുമ്പോൾ ജഗത്തെന്നൊരു വസ്തുതന്നെ ഇല്ലാതായിത്തീരും. ഉപഭോഗത്തിലുള്ള ആഗ്രഹമാണ് സങ്കല്പങ്ങൾക്കു കാരണം. അപ്പോൾ ആഗ്രഹങ്ങളുള്ളേടത്തോളംകാലം സങ്കല്പങ്ങളുണ്ടാവും. സങ്കല്പങ്ങളുള്ളപ്പോൾ ജഗത്തും നിലനില്ക്കും. ജഗത്തുള്ളേടത്തോളം കാലം ഭോക്താവിയിരിക്കുന്ന ജീവന്നു സുഖദുഃഖങ്ങളും, ലാഭചേതങ്ങളും എല്ലാം നിലനിന്നുകൊണ്ടിരിക്കും. തന്റെ തന്നെ സങ്കല്പങ്ങളുടെ വികാസമാകുന്ന ജഗത്തിൽ താൻതന്നെ വളർത്തിവന്ന ആഗ്രഹപരമ്പരകളെക്കൊണ്ടും കർമ്മസമൂഹങ്ങളെക്കൊണ്ടും അനുഭവവിശേഷങ്ങളെക്കൊണ്ടും തപിച്ചു തപിച്ചു വൈരാഗ്യം വന്നു സംസാരത്തിൽനിന്നു പിൻതിരിഞ്ഞ് ഈശ്വരോപാസന ചെയ്യുമ്പോൾ ക്രമേണ സത്യത്തെ അറിയാറാവും.

അവസ്ഥാത്രയരൂപേണ മൂന്നു രൂപത്തിൽ വികസിച്ച സംസാരത്തിൽത്തന്നെ മുഴുകി അവസ്ഥാത്രയമാകുന്ന അതിർത്തിയെ ഉല്ലംഘിക്കാൻ കഴിയാതെ ആയിരക്കണക്കിലുള്ള ജനനമരണങ്ങളേയും കർമ്മപരമ്പരകളേയും ആർജ്ജിച്ചും അനുഭവിച്ചും വിഷമിച്ചുകൊണ്ടിരിക്കുന്ന പ്രസ്തുത ജീവനെയാണ് തത്വമസി മഹാവാക്യത്തിലെ 'ത്വം' എന്ന മദ്ധ്യമപദംകൊണ്ടുൽബോധിപ്പിക്കുന്നത്. ഒരേ ജീവനെത്തന്നെ അവസ്ഥാവ്യത്യാസം

കൊണ്ടു വിശ്വനെന്നും തൈജസനെന്നും പ്രാജ്ഞ നെന്നും പറയുന്നു. ജാഗ്രദവസ്ഥയിൽ സ്ഥൂലശരീര ത്തിലും സ്ഥൂലപ്രപഞ്ചത്തിലും അഭിമാനിയും സ്ഥൂലേ ന്ദ്രിയങ്ങളെക്കൊണ്ടു സ്ഥൂലവിഷയങ്ങളെ ഭുജിക്കുന്നവ നുമായ ജീവനെ വിശ്വനെന്നു പറയുന്നു. സ്വപ്നാവസ്ഥ യിൽ സൂക്ഷ്മശരീരത്തിൽ അഭിമാനിയായി സൂക്ഷ്മേ ന്ദ്രിയങ്ങളെക്കൊണ്ടു വാസനാണുക്കളുടെ വികാസങ്ങ ളാകുന്ന സൂക്ഷ്മവിഷയങ്ങളെ അനുഭവിക്കുന്ന ജീവനെ തൈജസനെന്നും പറയുന്നു. സുഷുപ്തിയിൽ സ്ഥൂലസൂ ക്ഷ്മങ്ങളായ രണ്ടുപാധികളേയും വിട്ടു മൂലാവിദ്യയാ കുന്ന തമസ്സിൽ മുഴുകുന്ന ജീവനെ പ്രാജ്ഞനെന്നും പറ യുന്നു. ഇങ്ങിനെ മൂന്നുവകഭേദങ്ങൾ, അല്ലെങ്കിൽ വ്യത്യാ സങ്ങൾ, ഒരേ ജീവനു സംഭവിക്കുന്നത് അവസ്ഥാവ്യത്യാ സംകൊണ്ടും ഉപാധിവ്യത്യാസംകൊണ്ടും മാത്രമാണ്. അവസ്ഥകൾ ബുദ്ധിയുടെ ധർമ്മങ്ങൾ മാത്രമാണെങ്കിലും അതാതവസ്ഥയിൽ എത്തുമ്പോൾ അതിനെ പൂർണ്ണമാ യഭിമാനിച്ച് അതിന്റെ ധർമ്മങ്ങൾ തന്റെ ധർമ്മങ്ങളാ ണെന്ന ബോധത്തോടെ അനുഭവിക്കുന്നതിനാൽ അവ സ്ഥകളിൽ ജീവന്നു താദാത്മ്യഭാവമുണ്ടാവുന്നു. അതി നാൽ ഓരോ അവസ്ഥയിലും തന്മയത്വംകൊണ്ടു ജീവൻ സുഖിയും ദുഃഖിയും രുഷ്ടനും ഹൃഷ്ടനുമെല്ലാമാവുന്നു.

ഇപ്രകാരം അവസ്ഥാത്രയത്തിൽ ഭ്രാന്തിയോടു കൂടി ചുറ്റിത്തിരിയുന്ന ജീവനെയാണ് ആത്മാവെന്നും, ജീവനെന്നും, ഗോസ്വാമിയെന്നും, കർത്താവെന്നും, ക്ഷേത്രജ്ഞനെന്നുമൊക്കെപ്പറയുന്നത്. അതേ ജീവനെ ത്തന്നെയാണ് അവസ്ഥാവ്യത്യാസം ഹേതുവായിട്ടു

വിശ്വനെന്നും, തൈജസനെന്നും, പ്രാജ്ഞനെന്നും പറയുന്നത്. ഈ ജീവനെയാണ് മഹാവാക്യത്തിലെ ത്വംപദം കൊണ്ടു പ്രകാശിപ്പിച്ചിരിക്കുന്നത്. ഉപാധികളാണ് ജീവത്വത്തെ നിലനിർത്തികൊണ്ടിരിക്കുന്നത്. നിരുപാധികനായിത്തീരുമ്പോൾ ജീവത്വം തന്നെ ഇല്ലാതായിത്തീരുന്നു. മനുഷ്യനും, ദേവനും, മൃഗവും, കൃമിയും, സ്ത്രീയും, പുരുഷനും, ബാലനും, വൃദ്ധനും, പണ്ഡിതനും, പാമരനും, ബ്രാഹ്മണനും, ചണ്ഡാളനും, സുഖിയും, ദുഃഖിയും എല്ലാം ജീവൻ തന്നെ. പറയപ്പെട്ടതെല്ലാം ജീവന്റെ ഉപാധികളാണ്. ഏതുപാധിയിൽ അഭിമാനിയായിട്ടിരിക്കുന്നുവോ അപ്പോൾ അതിന് അനുരൂപങ്ങളായ കർമ്മങ്ങളെ ചെയ്യുകയും സംസാരങ്ങളെ വളർത്തുകയും ചെയ്യുന്നു. അനുനിമിഷം ഉപാധികളിൽ നിന്നു മാറിമാറിക്കൊണ്ടേ ഇരിക്കുന്നു. അപ്പഴൊക്കെ അഭിമാനങ്ങളും മാറിമാറിക്കൊണ്ടിരിക്കുന്നു. അഭിമാനത്തിന്നനുരൂപങ്ങളായ കർമ്മങ്ങളെ അപ്പഴപ്പോൾ ചെയ്യുന്നു. പിന്നെ അതിന്റെ ഫലങ്ങളെ അനുഭവിക്കാൻ പോവേണ്ടിവരുന്നു. ഇങ്ങിനെ നാനാലോകങ്ങളിൽ നാനാദേശങ്ങളിൽ നാനാകാലങ്ങളിൽ നാനായോനികളിൽ ജനിച്ചും മരിച്ചും ജീവിച്ചും പല തുറകളിൽക്കൂടി ഒഴുകിയൊഴുകിക്കൊണ്ടിരിക്കുന്ന ജീവത്വംതന്നെ ത്വംപദത്തിന്റെ ലക്ഷ്യാർത്ഥം.

**ന ജായതേ മ്രിയതേ വാ കദാചി-**
**ദാത്മാ തു ദേഹേ വിമലപ്രകാശഃ**
**പ്രജ്ഞാനരാശിഃ പുരുഷഃ പുരാണഃ**
**ആകാശകല്പോ/വികൃതോ/പ്രമേയഃ. 8**

ഒന്നാമത്തെ ശ്ലോകംകൊണ്ടു ത്വംപദത്തിന്റെ അർത്ഥത്തെ പ്രകാശിപ്പിച്ച് ഈ ശ്ലോകം മുതൽ ഏതാനും ശ്ലോകങ്ങളെക്കൊണ്ടു തല്പദത്തിന്റെ അർത്ഥത്തെ വ്യക്തമാക്കാൻ തുടങ്ങുന്നു. പറയപ്പെട്ട ഉപാധികൾക്കും അവയിൽ ഉപഹിതനായ ജീവന്നും സാക്ഷിയായി ഒരിക്കലും ഉണ്ടാവുകയോ ഒരിക്കലും നശിക്കുകയോ ചെയ്യാതെ ശരീരമാകുന്ന ഗൃഹത്തിന്നു മുഴുവൻ നിർമ്മലമായ പ്രകാശമായി വിളങ്ങുന്നു ആത്മാവ് അല്ലെങ്കിൽ ഈശ്വരൻ. സകലകരണങ്ങളുടേയും എല്ലാപ്രകാരത്തിലുള്ള അറിവിന്നും ശക്തിക്കും പ്രകാശത്തിന്നും ആസ്പദമായി ഇന്നപ്രകാരത്തിലുള്ളതെന്ന് ആർക്കും ഒരു പ്രകാരത്തിലും കണക്കാക്കാനോ ഊഹിക്കാൻപോലുമോ കഴിയാതെ, നിർമ്മലമായ ആകാശംപോലെ, ശുദ്ധചൈതന്യസ്വരൂപമായിട്ടിരിക്കുന്നു. ബുദ്ധിവൃത്തികളായ അവസ്ഥകൾക്കും ബുദ്ധിക്കും എന്നുവേണ്ട എല്ലാ ഉപാധികളും അവയിൽ അഭിമാനിയായ ജീവൻപോലും പ്രസ്തുത പരചൈതന്യത്തിലാണ് വിളങ്ങുന്നതെന്ന കാരണത്താൽ ഒരുപാധികൊണ്ടും ആത്മസ്വരൂപത്തെ അറിയാനോ അളക്കാനോ സാദ്ധ്യമല്ല. ആത്മാവിന്റെതന്നെ അംശമാണ് ജീവനെങ്കിലും ഉപാധിഗതജ്ഞാനമാണ് ജീവന്നുള്ളതെന്ന കാരണത്താൽ താനും ആത്മാവും പരമാർത്ഥത്തിൽ രണ്ടല്ലെങ്കിൽക്കൂടി ജീവന്നുപോലും ആത്മാവിനെ അറിയാൻ കഴിയുന്നില്ല. വിജ്ഞാനസ്വരൂപനാണ് ജീവനെങ്കിലും ഉപാധിഗതനാണെന്ന കാരണത്താൽ ഉപാധികളിൽക്കൂടിയാണ് തന്റെ അറിവിനെ താൻതന്നെ അറിയുന്നതും അനുഭവിക്കുന്നതും. അറിവു

തന്റേതാണെങ്കിലും ബുദ്ധിയുടെ സഹായംകൊണ്ടാണ് ജീവൻ അറിവിനെ കൈകാര്യം ചെയ്യുന്നതും അനുഭവിക്കുന്നതും. ആ സ്ഥിതിക്കു ജീവന് ഈശ്വരനെ അറിയണമെങ്കിൽ അതും ബുദ്ധിഗതജ്ഞാനംകൊണ്ടു വേണം. ഉപാധിജ്ഞാനം അത്യന്തപരിമിതവും മലിനവുമാണെന്ന കാരണത്താൽ അതുകൊണ്ടു നിരുപാധികനും അനന്തനുമായ ഈശ്വരനെ അറിയാൻ സാദ്ധ്യമല്ല. അതിനാൽ ഒരുപ്രകാരത്തിലും ആത്മസ്വരൂപത്തെ അറിയാൻ കഴിയുന്നില്ല.

**അവസ്ഥാത്രയവസ്തൂനി വേത്ത്യസൗ കരണം വിനാ**
**സൗഷുപ്തസ്ഥമഭാവഞ്ച ശൃണു ത്വം ബ്രഹ്മചാരിണി. 9**

ജീവന്റെ എല്ലാ അറിവും കരണങ്ങൾ മുഖേനയാണെന്നു പറഞ്ഞുവല്ലോ. എന്നാൽ ആത്മാവാകട്ടെ യാതൊരു കരണത്തിന്റേയും സഹായം കൂടാതെ തന്നെ അവസ്ഥാത്രയത്തേയും അവസ്ഥാത്രയഗതവസ്തുക്കളേയും എന്നുവേണ്ട തുരീയാവസ്ഥയെപ്പോലും സാക്ഷിരൂപേണ അറിയുന്നു. ബുദ്ധ്യാദ്യുപാധികളും അവയുടെ വൃത്തികളാകുന്ന അവസ്ഥാത്രയാദികൾ എല്ലാംതന്നെയും എതൊരു പരചൈതന്യത്തിൽ വിളങ്ങുന്നുവോ, ആ പരമപുരുഷൻ എന്തിനെയാണറിയാത്തത്? എല്ലാറ്റിനേയും അറിയുന്നു. എല്ലാ കരണങ്ങളും പ്രസ്തുത പരചൈതന്യത്തിലാണ് വിളങ്ങുന്നതെന്നതിനാൽ അത് എല്ലാറ്റിനേയും അറിയുന്നു. ഒന്നും അതിനെ അറിയുന്നില്ലതാനും.

**നാഹം ജാനാമി ചേത്യത്ര ജ്ഞാനമേവ പ്രകാശതേ**
**അഹം ജാനാമി ചേത്യസ്മിൻ വാക്യേƒപി ജ്ഞാനമുച്യതേ. 10**

**ജ്ഞാനധാരാ ത്വവിച്ഛിന്നാ വീക്ഷ്യതേ തത്വദർശിഭിഃ**
**നോദേതി നാസ്തമേത്യേഷാ സൈവാത്മാ ത്വം വിചാരയ. 11**

ഞാൻ അറിയുന്നു; ഞാൻ അറിയുന്നില്ല. എന്ന രണ്ടുവാക്യങ്ങൾ അർത്ഥംകൊണ്ട് അന്യോന്യവിരുദ്ധ ങ്ങളാണെങ്കിലും രണ്ടിലും ഒരേ ജ്ഞാനമാണ് ഒഴുകു ന്നത്. അറിയുന്നു എന്ന രൂപത്തിൽ ഏതൊരു ജ്ഞാന മാണോ പൂർവ്വവാക്യാർത്ഥത്തിൽ ഒഴുകുന്നത്, അതേ ജ്ഞാനം തന്നെയാണ് അറിയുന്നില്ല എന്ന രൂപത്തിൽ അപരവാക്യാർത്ഥത്തിലും ഒഴുകുന്നത്. ഇനി മൂന്നാമ തൊരു വാക്യം പറയുന്നു എന്നിരിക്കട്ടെ അതു മറ്റൊ രർത്ഥത്തെ സ്ഫുരിപ്പിക്കുന്നതാണെങ്കിലും അതിലും ഇതേ ജ്ഞാനംതന്നെയാണ് പ്രവഹിക്കുന്നത്. ഇങ്ങനെ വാക്യങ്ങളും കരണങ്ങളുടെ മറ്റു വൃത്തികളും ആകൃ തികൊണ്ടും പ്രകൃതികൊണ്ടും വേറെവേറെയായി പ്രകാ ശിക്കുന്നുവെങ്കിലും അവയിലെല്ലാറ്റിലും മുറിവില്ലാത്ത ഒരേ ജ്ഞാനധാരയാണ് പ്രവഹിക്കുന്നത്. കാലം, ദേശം, കരണങ്ങൾ തുടങ്ങി മുറിവുള്ള എല്ലാ ഉപാധികളിൽക്കൂ ടെയും എപ്പോഴും മുറിവില്ലാത്ത ഒരേ ജ്ഞാനധാര പ്രവ ഹിച്ചുകൊണ്ടിരിക്കുന്നു. അതു കാലദേശാധി സർവ്വോ പാധികളേയും അതിവർത്തിച്ച് ഏകവും, അഖണ്ഡവും, ശാശ്വതവുമായി വിളങ്ങിക്കൊണ്ടിരിക്കുന്നു. അതുതന്നെ ആത്മാവ്. അതൊരിക്കലും ഉദിക്കുകയോ അസ്തമിക്കു കയോ, ഉണ്ടാവുകയോ ഇല്ലാതാവുകയോ, ഏറ്റക്കുറവു ള്ളതായിത്തീരുകയോ, രൂപാന്തപ്പെടുകയോ ചെയ്യുന്നില്ല. എപ്പോഴും എവിടേയും ഒരുപോലെത്തന്നെ ഇരിക്കുന്നു. അതുതന്നെ ആത്മാവ്.

**യഥാ ദധിഗതം സർപ്പിസ്തിലേഷു ച രസോ വരഃ**
**പുഷ്പേഷു പുഷ്പനിര്യാസ ആത്മാ ദേഹേ വ്യവസ്ഥിതഃ. 12**

തയിരിൽ നെയ്യെന്നപോലെയും, എള്ളിൽ എണ്ണയെന്നപോലെയും, പുഷ്പത്തിൽ വാസനയെന്നപോലെയും പറയപ്പെട്ട ആത്മചൈതന്യം ശരീരത്തിൽ വ്യാപ്തമായിരിക്കുന്നു. തയിരിലെ നെയ്യും എള്ളിലെ എണ്ണയും എടുക്കാൻ എപ്രകാരം പ്രയത്നവും ഹേയാംശത്യാഗവും ആവശ്യമായിട്ടിരിക്കുന്നുവോ, അതുപോലെ ശരീരത്തിൽ സർവ്വത്ര വ്യാപ്തമായ ആത്മചൈതന്യത്തെ വേർതിരിച്ചറിയാനും പ്രയത്നവും ഹേയാംശപരിത്യാഗവും ആവശ്യമായിട്ടിരിക്കുന്നു. തൈര് കടഞ്ഞു വെണ്ണയെടുക്കും പോലേയോ, എള്ള് ആട്ടി എണ്ണയെടുക്കും പോലെയോ അല്ല ശരീരഗതമായ ആത്മചൈതന്യത്തെ സാക്ഷാൽക്കരിക്കാനുള്ള പ്രയത്നമെന്നേ വ്യത്യാസമുള്ളു. സംസാരവാസനകളാകുന്ന ഹേയാംശത്തിന്റെ പരിത്യാഗവും സാധനാനുഷ്ഠാനമാകുന്ന പ്രയത്നവും ഒരേ സമയത്തുണ്ടായാൽ ആത്മസ്വരൂപം സാക്ഷാൽക്കരിക്കപ്പെടുകയും ചെയ്യും.

**നിത്യഃ സർവ്വഗതോ/നന്തഃ സത്താമാത്രൈകഗോചരഃ**
**ശാശ്വതോ/തിപുരാണോ/യമചലോ/യം സനാതനഃ. 13**

പറയപ്പെട്ട ആത്മസ്വരുപം നിത്യവും, എങ്ങും നിറഞ്ഞതും, ആദിമദ്ധ്യാവസാനരഹിതവും സത്താമാത്രതയാകുന്ന സംസാരംകൊണ്ടുമാത്രം അറിയപ്പെടാവുന്നതും, ശാശ്വതവും, എല്ലാറ്റിനും മുമ്പുള്ളതും, അത്യന്തനിശ്ചലവും, എപ്പോഴും എവിടെയും ഉള്ളതുമാകുന്നു.

**സവ്യാന്യാക്ഷിമുഖേ വിശ്വോ മനസ്യന്യസ്തു തൈജസഃ**
**ഹൃദ്ദേശേ തു പുനഃ പ്രാജ്ഞസ്ത്രിധാ ദേഹേ വ്യവസ്ഥിതഃ. 14**

ഇങ്ങിനെ ആദ്യത്തിൽ ജീവസ്വരൂപത്തെയും അല്ലെങ്കിൽ ത്വംപദാർത്ഥത്തെയും അനന്തരം ആത്മസ്വരൂപത്തെ അല്ലെങ്കിൽ തൽപദാർത്ഥത്തെയും വ്യക്തമായുപന്യസിച്ചശേഷം ജീവന്റെ സ്ഥാനവിശേഷങ്ങളെയും ഭോഗവിശേഷങ്ങളെയും ഉപന്യസിക്കാൻ തുടങ്ങുന്നു. ഏകനായ ജീവനെത്തന്നെ വിശ്വൻ തൈജസൻ പ്രാജ്ഞൻ എന്നീ മൂന്നു രൂപത്തിലാണല്ലോ പ്രകാശിപ്പിച്ചത്. അവസ്ഥാവ്യത്യാസംകൊണ്ടും ഉപാധിവ്യത്യാസംകൊണ്ടുമാണല്ലോ ഒരേ ജീവനുതന്നെ മൂന്നുവകഭേദം പറയപ്പെട്ടത്. അതുപോലെ സ്ഥാനവ്യത്യാസവും പറയപ്പെട്ടിരിക്കുന്നു. ജാഗ്രദവസ്ഥയിൽ സ്ഥൂലശരീരാഭിമാനിയായ വിശ്വൻ വലത്തെ കണ്ണിലും, സ്വപ്നാവസ്ഥയിൽ സൂക്ഷ്മ ശരീരാഭിമാനിയായ തൈജസൻ മനസ്സിലും, സുഷുപ്തിയിൽ കാരണശരീരത്തിൽ ലയിച്ച പ്രാജ്ഞൻ ഹൃദയാന്തർഭാഗത്തും അധിവസിക്കുന്നു. ജീവൻ ദൃക്കിനെ വിട്ട് ഉള്ളിലേക്കു നീങ്ങുമ്പോൾ ജാഗ്രദവസ്ഥ അവസാനിച്ച്, സ്വപ്നാവസ്ഥ ആരംഭിക്കുന്നു. ജാഗ്രദവസ്ഥയിൽ നിന്നും സ്വപ്നത്തിലേക്കു നീങ്ങുന്ന ഒരാളുടെ ദൃഗിന്ദ്രിയങ്ങളാണാദ്യം അടയുന്നത്. കണ്ണു തുറന്നിരിക്കുമ്പോൾ മറ്റേതെല്ലാം ഇന്ദ്രിയദ്വാരങ്ങളടഞ്ഞാലും ജാഗ്രദവസ്ഥ അവസാനിക്കുന്നില്ല. അതുപോലെ മറ്റെല്ലാ ഇന്ദ്രിയങ്ങളും പ്രവർത്തിച്ചുകൊണ്ടിരുന്നാൽക്കൂടി കണ്ണ് അടഞ്ഞാൽ ഉടനെ സ്വപ്നാവസ്ഥയുടെ പ്രതീതി വന്നുചേരുന്നു. അതിനാൽ ജാഗ്രദവസ്ഥയുടെ ഭോക്താവായ

വിശ്വൻ ദൃക്കിൽ അധിവസിക്കുന്നുവെന്നതു വ്യക്തമാണ്. അതുപോലെ തൈജസൻ മനസ്സിലിരുന്നാണ് നാനാതരത്തിലുള്ള വാസനാബീജങ്ങളെ വികസിപ്പിച്ചനുഭവിക്കുന്നത്. മനസ്സിനെ വിടുമ്പോൾ സ്വപ്നാവസ്ഥയും അവസാനിച്ചു സുഷുപ്തി ആരംഭിക്കുന്നു. സുഷുപ്തിയിൽ പ്രാജ്ഞനാകട്ടെ ഹൃദയത്തിലാണിരിക്കുന്നത്. ഹൃദയത്തിൽ നിന്നു പുറത്തുകടന്നാൽ സുഷുപ്തി അവസാനിച്ചു. ജാഗ്രത്തോ സ്വപ്നമോ ഏതെങ്കിലും ഒരു അവസ്ഥ ആരംഭിക്കുന്നു. മനസ്സിലേയ്ക്കാണ് വന്നതെങ്കിൽ സ്വപ്നവും, അല്ല, ദൃക്കിലേക്കാണ് വന്നതെങ്കിൽ ജാഗ്രത്തും ആരംഭിക്കുന്നു. ഇങ്ങിനെ ഒരേ ജീവൻതന്നെ മൂന്നവസ്ഥകളിൽ മൂന്നുസ്ഥാനങ്ങളിലാണിരിക്കുന്നത്.

**സ്ഥൂലഭോഗേന വിശ്വസ്യ സൂക്ഷ്മേണ തൈജസസ്യ ച**
**ആനന്ദേന തു പ്രാജ്ഞസ്യ ത്രിധാ തൃപ്തിം നിബോധയ. 15**

അതുപോലെ ഒരേ ജീവൻതന്നെ മൂന്നവസ്ഥകളിൽ മൂന്നുതരത്തിലുള്ള ഭോഗങ്ങളെക്കൊണ്ടാണ് തൃപ്തിപ്പെടുന്നത്. വിശ്വൻ സ്ഥൂലഭോഗങ്ങളെക്കൊണ്ടും തൈജസൻ സൂക്ഷ്മഭോഗങ്ങളെക്കൊണ്ടും പ്രാജ്ഞൻ ആനന്ദംകൊണ്ടുമാണ് തൃപ്തിപ്പെടുന്നത്. ജാഗ്രദവസ്ഥയിൽ വിശ്വനു സ്ഥൂലഭോഗങ്ങളെക്കൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും തൃപ്തിപ്പെടാൻ വയ്യ. അതുപോലെ സ്വപ്നാവസ്ഥയിൽ തൈജസനു സൂക്ഷ്മഭോഗങ്ങളെക്കൊണ്ടും സുഷുപ്തിയിൽ പ്രാജ്ഞന് ആനന്ദംകൊണ്ടും മാത്രമേ തൃപ്തിപ്പെടാൻ സാധിക്കൂ. ഇങ്ങിനെ മൂന്നവസ്ഥകളിൽ മുന്നുതരത്തിലുള്ള ഭോഗങ്ങളെക്കൊണ്ടാണ് ഒരേ ജീവൻതന്നെ സുഖിക്കുന്നത്.

**ശാസ്താ ഗോസ്വാമ്യഹം ദേഹേ കർത്താഹമിതി മാം വിദുഃ**
**യേ ജനാസ്തേ തു ജീവജ്ഞാഃ പണ്ഡിതാസ്തത്വദർശനേ. 16**

സാരം:- വിശ്വതൈജസപ്രാജ്ഞസ്വരൂപണേ ജാഗ്രദാദി അവസ്ഥാത്രയത്തിൽ പ്രകാശിക്കുന്ന ജീവസ്വരൂപത്തെ ഉപന്യസിച്ചുവല്ലോ. പറയപ്പെട്ട ജീവനും ഈശ്വരാംശംതന്നെ. വാസ്തവത്തിൽ ഈശ്വരനിൽ നിന്നു വേറെയല്ല. ഉപാധിസംബന്ധംകൊണ്ടു തന്നെ വിസ്മരിച്ച് ഉപാധികളിലും അവയുടെ ധർമ്മങ്ങളിലും അഭിമാനിക്കാൻ തുടങ്ങി. ആ അജ്ഞാനമാണ് ജീവത്വത്തെത്തന്നെ നിലനിർത്തുന്നത്. അതു നശിക്കുമ്പോൾ ജീവഭാവംതന്നെ നഷ്ടപ്പെട്ടു പരമകൈവല്യം മാത്രമായിത്തീരും. എന്നാൽ പ്രസ്തുത അജ്ഞാനം പ്രവൃത്തി മാർഗ്ഗത്തിൽക്കൂടെ വളർന്നു വികസിക്കാനിടവരുമ്പോൾ അതിന്റെ നാനാമുഖങ്ങളായ അനുഭവങ്ങളും വന്നു ചേരും. അതുതന്നെ സംസാരം. ഇപ്രകാരം ശരീരത്തിൽ ജാഗ്രദാദി അവസ്ഥകളെ താദാത്മ്യഭാവത്തോടെ അനുഭവിച്ചും കർത്താവും ഭോക്താവുമെന്നഭിമാനിച്ചും അജ്ഞാനദശയിൽത്തന്നെ കഴിഞ്ഞുവരുന്ന ജീവനെ അജ്ഞനോ സംസാരിയോ അല്ല, പരമപുരുഷനായ ഈശ്വരന്റെ അംശമാണെന്നും ശാസ്താവെന്നും (ഇന്ദ്രിയാദികരണങ്ങളെ നിയന്ത്രിക്കുന്നവൻ) ഗോസ്വാമി (പ്രാണനധിപതി) യെന്നും അറിയുന്ന അഭിജ്ഞന്മാരായ പണ്ഡിതന്മാർ ജീവജ്ഞന്മാരും, തത്വദർശനത്തിൽ (ആത്മദർശനത്തിൽ) വിജയികളുമാണ്.

'തത്ത്വമസി' എന്ന മഹാവാക്യനിരൂപണമാണല്ലോ ഈ അദ്ധ്യായത്തിൽ ആദ്യം മുതല്ക്കുതന്നെ

ആരംഭിച്ചിരിക്കുന്നത്. 'ത്വം'പദംകൊണ്ടു കർത്താവും ഭോക്താവുമായിരിക്കുന്ന ജീവനേയും 'തൽ' പദം കൊണ്ടു കർത്തൃകർമ്മങ്ങൾക്കും ഭോക്തൃഭോജ്യങ്ങൾക്കും സാക്ഷിയായിരിക്കുന്ന ഈശ്വരനേയും വ്യക്തമായുപന്യസിക്കുകയും ചെയ്തു. കർത്താവായ ജീവൻ തന്റെ കർമ്മങ്ങളിലും ഭോജ്യങ്ങളിലും മുഴുകിക്കൊണ്ടിരിക്കുന്നതുതന്നെ ജീവന്റെ സംസാരം അല്ലെങ്കിൽ അജ്ഞാനം. അവയിൽനിന്നു നിവർത്തിച്ചു തനിക്കു സാക്ഷിയായിരിക്കുന്ന ഈശ്വരനെ ഉപാസിച്ചു സംസാരത്തെ മറന്ന് ഈശ്വരനെ സാക്ഷാൽക്കരിക്കുമ്പോൾ ജീവത്വമാകുന്ന ദ്വൈതഭാവത്തെ വിട്ട് അദ്വൈതമാകുന്ന കൈവല്യത്തെ പ്രാപിക്കുകയും ചെയ്യുന്നു. അതു മുക്തിയും. എന്നാൽ പ്രസ്തുത മുക്തിക്കുവേണ്ടി പരിശ്രമിക്കുകയും സാക്ഷിയായ ഈശ്വരനെ ഉപാസിക്കുകയും ചെയ്യുന്ന സുകൃതികൾ ആദ്യം താനാകുന്ന ജീവനെയാണറിയേണ്ടിയിരിക്കുന്നതെന്നാണ് ഈ ശ്ലോകത്തിന്റെ അഭിപ്രായം. ഉപാസകനായ ജീവനെ അറിയാത്തതുകൊണ്ടാണ് ഉപാസ്യനായ ഈശ്വരനെ അറിയാനും സാക്ഷാൽക്കരിക്കാനും താമസം നേരിടുന്നത്. അങ്ങിനെ തന്നെ കർത്തൃഭോക്തൃസ്വരൂപിയായ ജീവനെ അറിയുമ്പോൾ മാത്രമാണ് കർമ്മഭോജ്യസ്വരൂപമായ സംസാരത്തിൽനിന്നു വിടുതി കിട്ടുന്നതും. ആ വിടുതിയാണല്ലോ വൈരാഗ്യം. വൈരാഗ്യം കൊണ്ടു സംസാരത്തെ മറക്കുമ്പോൾ മാത്രമാണല്ലോ സാക്ഷിയായ ഈശ്വരനെ തടസ്സമില്ലാതുപാസിക്കാനും സാക്ഷാൽക്കരിക്കാനും സാധിക്കുന്നതും. അതിനാൽ തത്വദർശനത്തിൽ നിരന്തരം പരിശ്ര

മിച്ചുകൊണ്ടിരിക്കുന്ന മുമുക്ഷുക്കൾ ആദ്യത്തിൽ ജീവ തത്വത്തെ അല്ലെങ്കിൽ 'ത്വം' പദത്തെയാണറിയേണ്ടത്.

**ശ്രീകൃഷ്ണോഹം ശിവസ്സാക്ഷീ**
**ക്ഷേത്രജ്ഞശ്ശാശ്വതോസ്മ്യഹം**
**അയ്യപ്പോഹമനന്തോഹം**
**ആത്മാരാമോഹമച്യുതഃ.** 17

സാരം:– മുൻശ്ലോകത്തിൽ വിവരിച്ച പ്രകാരം ജീവ ഭാവത്തെ വേണ്ടപോലെ അറിയുമ്പോൾ, ബുദ്ധിവൃത്തി കളാകുന്ന അവസ്ഥാത്രയത്തിൽ താദാത്മ്യഭാവത്തോടെ നാനാമുഖങ്ങളായ കർമ്മങ്ങളിലും അനുഭവങ്ങളിലും തന്നെ മുഴുകിക്കഴിയുന്ന ജീവന്നും ജീവന്റെ എല്ലാ അനു ഭവങ്ങൾക്കും കേവലം സാക്ഷിമാത്രനായിരിക്കുന്ന ഈശ്വരനെ അറിയാനും ഉപാസിക്കാനും സാധിക്കുന്നു. ഉപാസനകൊണ്ടു ക്രമേണ ഉപാസകനായ തന്റെ അജ്ഞാനമാകുന്ന സംസാരത്തെയും തന്നെയും മറക്കാ നിടയായിത്തീരുമ്പോൾ പ്രസ്തുത ഈശ്വരനെ സാക്ഷാ ൽക്കരിക്കാനും സാധിക്കുന്നു. സാക്ഷാൽക്കരിക്കു മ്പോൾ ഏകനും അദ്വിതീയനുമായ ആ ഈശ്വര നിൽനിന്ന് അന്യമായി ഒന്നുംതന്നെ ഇല്ലെന്നു ബോദ്ധ്യം വരുന്നു. ഏകനായ പ്രസ്തുത ഈശ്വരനെത്തന്നെയാണ് പല പേരുകളിൽക്കൂടെയും പല രൂപങ്ങളിൽക്കൂടെയും ആരാധിക്കുന്നതെന്നും ബോദ്ധ്യംവരുന്നു. നാമരൂപ ങ്ങളോ ഗുണകർമ്മങ്ങളോ ഇല്ലാത്ത കേവലം നിർഗ്ഗുണ സ്വരൂപനും അമൃതമയനും വിജ്ഞാനമൂർത്തിയുമായ പ്രസ്തുത ഈശ്വരന്റെ സങ്കല്പോപാധികൾ മാത്രമാണ്

കാണപ്പെടുന്ന എല്ലാ നാമരൂപങ്ങളുമെന്നും അറിയാൻ കഴിയുന്നു. ശ്രീകൃഷ്ണനെന്നും ശിവനെന്നും ക്ഷേത്ര ജ്ഞനെന്നും അയ്യപ്പനെന്നും അനന്തനെന്നും ആത്മരാ മനെന്നും എല്ലാം പറയുന്നതു സർവ്വസാക്ഷിയും ശാശ്വ തനുമായ ഈ ഒരേ ഒരു ഈശ്വരനെയാണെന്നും, രണ്ടാ മതൊന്നുണ്ടായിട്ടില്ലെന്നും ഉണ്ടാവാൻ അർഹതയി ല്ലെന്നും അറിയാൻ കഴിയുന്നു.

ഈ അറിവും അനുഭവവുമാണ് മുൻശ്ലോകത്തിൽ സൂചിപ്പിച്ച തത്വദർശനം. 'തൽ' പദത്തിന്റെ അർത്ഥവും ഈ അനുഭൂതി തന്നെ. ഇങ്ങിനെ ഉപാസകനായ ജീവ നേയും ഉപാസ്യനായ ഈശ്വരനേയും വേണ്ടപോലെ അറിഞ്ഞുകഴിഞ്ഞാൽ–അല്ലെങ്കിൽ, ത്വംപദത്തിന്റേയും തൽപദത്തിന്റേയും വാച്യാർത്ഥത്തേയും ലക്ഷ്യാർത്ഥ ത്തേയും വേണ്ടപോലെ അറിഞ്ഞുകഴിഞ്ഞാൽ - പിന്നെ അതു രണ്ടും രണ്ടല്ലെന്നായിത്തീരുന്നതുതന്നെ അനുഭൂ തി. ഘടം ഉടയുമ്പോൾ ഘടാകാശവും മഹാകാശവും ഒന്നായിത്തീരാൻ പ്രയത്നം ആവശ്യമില്ലാത്തതുപോലെ, പിതാവും പുത്രനും അന്യോന്യം അറിയപ്പെടുമ്പോൾ അവരൊന്നായിത്തീരാൻ പ്രയത്നം ആവശ്യമില്ലാത്തതു പോലെ, ജീവൻ മറ്റെല്ലാം മറന്ന് ഈശ്വരനെ മുഖത്തോ ടുമുഖം സാക്ഷാൽക്കരിക്കുമ്പോൾ ദ്വൈതഭാവം നശിച്ച് അദ്വൈതഭാവം പ്രകാശിക്കാൻ പിന്നീട് യാതൊരു പ്രയ ത്നവും ആവശ്യമില്ല. വിദൂരത്തെവിടെയോ തനിക്കൊരു പിതാവുണ്ടെന്നു പുത്രന്നും, തനിക്കൊരു പുത്രനുണ്ടെന്നു പിതാവിന്നും ഓർമ്മയുണ്ടെന്നിരിക്കട്ടെ. പിതാവിനെ പുത്രനും, പുത്രനെ പിതാവും അന്വേഷിച്ചു നടക്കുന്നു

ണ്ടെന്നുമിരിക്കട്ടെ. അന്വേഷണാവസരത്തിൽ പലപ്പോഴും അവരന്യോന്യം ഒത്തുകൂടാനിടവന്നാലും അറിവില്ലാത്തതിനാൽ ചരിതാർത്ഥന്മാരായി അന്വേഷണം അവസാനിപ്പിക്കുകയോ, അവരൊന്നായിത്തീരുകയോ ചെയ്യുന്നില്ല. എന്നാൽ ഒരിടത്തുവെച്ചു യദൃച്ഛയായി രണ്ടാളേയും അറിയുന്ന മൂന്നാമൻ അന്യോന്യം അറിയിച്ചു പരിചയപ്പെടുത്തിയാൽ അതോടെ പിതാവും പുത്രനും ചരിതാർത്ഥന്മാരായിത്തീരുകയും ഒന്നായിത്തീരുകയും ചെയ്യുന്നു. പിന്നീടൊരിക്കലും അവർ അറിയപ്പെടാതിരിക്കുകയോ രണ്ടായിത്തീരുകയോ ചെയ്യുന്നില്ല.

ഇതുപോലെ പിതാവായ ഈശ്വരനെ പുത്രനായ ജീവൻ എല്ലായിടത്തും കാണുന്നുണ്ടെങ്കിലും അറിവില്ലാത്തതിനാൽ അനുഭവപ്പെടുന്നില്ല. അതിനാൽ പിന്നെയും അന്വേഷിച്ചുകൊണ്ടേയിരിക്കുന്നു. അങ്ങനെ പലകാലം പലേടത്തും അന്വേഷിച്ചിട്ടും കാണാതിരുന്ന ഈശ്വരനെ, യദൃച്ഛയാ കണ്ടെത്തുന്ന ജീവേശ്വരാഭിജ്ഞനായ ആചാര്യൻ മഹാവാക്യത്തിൽക്കൂടെ ഉൽബോധിപ്പിച്ചു സാക്ഷാൽക്കരിക്കുമ്പോൾ ദ്വൈതഭാവം നീങ്ങി അദ്വൈതഭാവം പ്രകാശിക്കാൻ പിന്നീടു പ്രയത്നം ആവശ്യമില്ല. പ്രസ്തുത അദ്വൈതഭാവമാകുന്ന ഐക്യംതന്നെ അനുഭൂതി. അതാണ് മഹാവാക്യത്തിലെ അന്ത്യപദമായ 'അസി' പദംകൊണ്ടും സൂചിപ്പിക്കുന്നത്.

**ത്വംപദസ്യ തഥാ വാച്യോ ലക്ഷ്യോഹം പ്രകൃതേഃ പരഃ**
**സച്ചിദാനന്ദരൂപോഹം വിശ്വാത്മാ വിശ്വസംഭവഃ 18**

സാരം:- ത്വംപദത്തിന്റെ വാച്യാർത്ഥം ജീവ

നെന്നും ലക്ഷ്യാർത്ഥം വിശ്വതൈജസപ്രാജ്ഞഭാവങ്ങ ളോടെ അവസ്ഥാത്രയത്തിൽ കർത്തൃത്വഭോക്തൃത്വം വഹിച്ചു ചുറ്റിത്തിരിയുന്ന ചൈതന്യത്തിന്റെ അറിവ് അല്ലെങ്കിൽ അനുഭവവുമാണ്. തൽപദത്തിന്റെ വാച്യാ ർത്ഥം ഈശ്വരനെന്നും ലക്ഷ്യാർത്ഥം സർവ്വസാക്ഷിയായ പരചൈതന്യത്തിന്റെ അറിവ് അല്ലെങ്കിൽ സാക്ഷാൽക്കാ രവുമാണ്. പറയപ്പെട്ട രണ്ടു ചൈതന്യങ്ങൾ അല്ലെങ്കിൽ ജീവനും ഈശ്വരനും അനുഭവങ്ങളെക്കൊണ്ടു രണ്ടാ ണെന്നു തോന്നാമെങ്കിലും അത് അജ്ഞാനദശയിൽ മാത്ര മാണ്. പരമാർത്ഥത്തിൽ രണ്ടല്ല. അജ്ഞാനം നീങ്ങു മ്പോൾ അതനുഭവപ്പെടുകയും ചെയ്യും. ആ അനുഭൂതി തന്നെ യുക്തി. ഇതാണ് വാക്യത്തിലെ അന്ത്യപദമായ 'അസി' ശബ്ദംകൊണ്ടു സൂചിപ്പിക്കുന്നത്.

സർവ്വജ്ഞനും, സർവ്വശക്തനും, സർവ്വസാ ക്ഷിയും ആനന്ദമയനുമാണ് ഈശ്വരൻ. ജീവനാകട്ടെ പറ യപ്പെട്ട ധർമ്മങ്ങൾക്കെല്ലാം വിപരീതമായുമിരിക്കുന്നു. അല്പജ്ഞനാണ്, ദുർബ്ബലനാണ്, അജ്ഞനും ദുഃഖിയു മാണ്. ഇങ്ങിനെ ജീവേശ്വരന്മാരുടെ ധർമ്മങ്ങൾക്ക് അത്യ ന്തവൈരുദ്ധ്യമുണ്ടായിരിക്കേ ഏങ്ങിനെ രണ്ടും ഒന്നായി ത്തീരുമെന്നാണെങ്കിൽ പറയാം. ജീവന്നു ജീവന്റേതെന്നു പറയപ്പെടുന്ന ധർമ്മങ്ങളും ഈശ്വരന് ഈശ്വരന്റേതെന്നു പറയപ്പെടുന്ന ധർമ്മങ്ങളും രണ്ടും സ്വാഭാവികങ്ങളല്ല; ഉപാധിസംബന്ധംഹേതുവായിട്ടുണ്ടായതാണ്. ജീവോപാ ധിയായ അവിദ്യയെ ജീവനും, ഈശ്വരോപാധിയായ വിദ്യയെ ഈശ്വരനും വിടുമ്പോൾ ജീവേശ്വരന്മാരെന്ന ദ്വൈതഭാവം സംഭവിക്കുന്നില്ല. രാജാവും ഭടനും

എപ്പോഴും രണ്ടായിത്തന്നെ ഇരിക്കുന്നു. രണ്ടാളുടേയും ധർമ്മങ്ങൾ അത്യന്തവിരുദ്ധങ്ങളാണ്. എന്നാൽ രാജാവു രാജത്വോപാധിയേയും, ഭടൻ ഭടത്വോപാധിയേയും വിടുമ്പോൾ അവർക്കു യാതൊരു വൈരുദ്ധ്യവുമില്ലാതായി. മനുഷ്യനെന്ന നിലയിൽ അവർ രണ്ടാളും ഒന്നായി. ഇതുപോലേ, ആദിത്യനും മിന്നാമിനുങ്ങും ഒരിക്കലും ഒന്നാവാൻ വയ്യ. അത്യന്തവിരുദ്ധമായിരിക്കുന്നു. എന്നാൽ വിരുദ്ധോപാധികളെ തള്ളിക്കളഞ്ഞു പ്രകാശിക്കുക എന്ന ധർമ്മം മാത്രമെടുക്കുമ്പോൾ ആദിത്യനും ഖദ്യോതത്തിനും തമ്മിൽ യാതൊരു വ്യത്യാസവുമില്ല. അവ രണ്ടും ഒന്നാണെന്നു പറയണം. ഇതുപോലെ ജീവേശ്വരന്മാരുടെ ഉപാധി ധർമ്മങ്ങളെക്കൊണ്ടു സംഭവിച്ച വൈരുദ്ധ്യങ്ങൾ ഉപാധികൾ നീങ്ങുമ്പോൾ തീരുമല്ലോ. അപ്പോൾ ജീവനെന്നും ഈശ്വരനെന്നുമുള്ള രണ്ടു ഭാവമുണ്ടാവുന്നില്ല. ജീവഭാവമില്ലെങ്കിൽ കർത്തൃത്വഭോക്തൃത്വങ്ങളോ കർമ്മഭോജ്യങ്ങളോ ഉണ്ടാവാൻ വയ്യല്ലോ. അവയൊന്നുമില്ലെങ്കിൽ അവയുടെയൊക്കെ ആകത്തുകയായ സംസാരവുമുണ്ടാവാൻ വയ്യ. ആ അവസ്ഥതന്നെ മുക്തി.

ജീവോപാധിയായ അവിദ്യയെ ഒരു പക്ഷേ ജീവനു തന്റെ പ്രയത്നം കൊണ്ടു നീക്കാൻ കഴിഞ്ഞെന്നിരുന്നാലും ഈശ്വരോപാധിയെങ്ങിനെ നീങ്ങും? രണ്ടുപാധികളും നീങ്ങി രണ്ടു ഭാവവും നഷ്ടപ്പെടുമ്പോഴല്ലേ പറയപ്പെട്ട കൈവല്യാവസ്ഥയാകുന്ന മുക്തി സിദ്ധമാകൂ എന്നാണെങ്കിൽ പറയാം. ഈശ്വരൻ വിജ്ഞാനസ്വരൂപനാകയാൽ ഈശ്വരനിൽ അജ്ഞാനമില്ല. ജീവനിൽ മാത്രമാണ് അജ്ഞാനം നിലനില്ക്കുന്നത്. ഉപാധികൾ രണ്ടും

കേവലം അജ്ഞാനസ്വരൂപങ്ങളാണ്; പരമാർത്ഥത്തിൽ ഉള്ളവയല്ല എന്ന കാരണത്താൽ അജ്ഞനായ ജീവന്റെ ദൃഷ്ടിയിൽ മാത്രമേ അവർക്ക് അസ്തിത്വമുള്ളു. അവിദ്യോപാധി നീങ്ങുന്നതോടെ അജ്ഞാനസ്വരൂപമായ ജീവഭാവംതന്നെ നഷ്ടപ്പെടുന്നതിനാൽ അപ്പോൾ വിദ്യോപാധിയോ ഈശ്വരത്വമോ ശേഷിക്കുന്നില്ല. അതിനാൽ ജീവൻ അവിദ്യോപാധിയിൽനിന്നു രക്ഷപ്പെടുന്നതോടെ മുക്തനായിത്തീരുന്നു. അതിനു പിന്നീടു പ്രയത്നം ആവശ്യമില്ല.

ഇപ്രകാരം പറയപ്പെട്ട മഹാവാക്യത്തിലെ 'ത്വം' പദത്തിന്റെയും 'തൽ' പദത്തിന്റെയും വാച്യാർത്ഥവും, ലക്ഷ്യാർത്ഥവും പ്രസ്തുത രണ്ടു ഭാവങ്ങളും കൂടിച്ചേർന്ന കൈവല്യാവസ്ഥയാകുന്ന മുക്തിയും ധർമ്മശാസ്താവും ഹരിഹരസ്വരൂപനുമായ അയ്യപ്പൻതന്നെ. ഈ വിശ്വാസത്തോടെ മഹാവാക്യനിരൂപണമാകുന്ന ഈ അദ്ധ്യായശ്ലോകങ്ങളെക്കൊണ്ട് അയ്യപ്പോപാസനചെയ്യുന്നവർക്കു പറയപ്പെട്ട തത്വാനുഭൂതി സിദ്ധമാവുകയും ചെയ്യും.

## മൂന്നാമദ്ധ്യായം

**'അദ്ധ്യാത്മയോഗ'**മെന്ന മൂന്നാമദ്ധ്യായത്തിലും ആകെ പതിനെട്ടു ശ്ലോകങ്ങളാണുള്ളത്. രണ്ടാമദ്ധ്യായത്തിലെ മഹാവാക്യനിരൂപണത്തിൽക്കൂടെ സ്ഥാപിക്കപ്പെട്ട അദ്വൈതഭാവമാകുന്ന കൈവല്യാവസ്ഥയെ ബോധിക്കുമ്പോൾ ശിഷ്യനുണ്ടാകാവുന്ന ശങ്കകളും അതിന്റെ സമാധാനങ്ങളുമാണ് ഈ അദ്ധ്യായത്തിലെ വിഷയം.

**ശബരീ ഉവാച :**

**വ്യവഹാരേ സദാ സർവ്വൈർഭേദതോ യുഷ്മദസ്മദീ**
**പ്രയുജ്യേതേ സദാ യോഗിൻ അഭേദഃ കഥമേതയോഃ. 1**

സാരം:- ശിഷ്യയായ ശബരി ചോദിക്കയാണ്. യോഗയോഗേശ്വരനായ ഭഗവനേ! അവിടുന്നരുളിച്ചെയ്ത അഭേദാനുഭൂതി അല്ലെങ്കിൽ അദ്വൈതഭാവം ജ്ഞാനാവസ്ഥയിൽ പരമാർത്ഥമായിരിക്കാം. എന്നാൽ അജ്ഞന്മാരായ ലോകവ്യവഹാരികൾക്കതു വിശ്വസിക്കാൻ വയ്യ. കാരണം, ലോകത്തിലെ എല്ലാ വ്യവഹാരങ്ങളും 'ഞാനെന്നും' 'നീയെ' ന്നുമുള്ള രണ്ടുപാധികളിൽക്കൂടെയാണ്. ഞാനോ നീയോ ഒന്നുമാത്രമായിത്തീരുന്നപക്ഷം യാതൊരു വ്യവഹാരവും നടക്കാൻ വയ്യ. മനോരാജ്യത്തിലോ സ്വപ്നത്തിലോപോലും തന്നിൽനിന്നന്യമായി ചിലതിനെ സങ്കല്പിക്കുമ്പോൾ മാത്രമേ വ്യവഹാരം നടക്കുന്നുള്ളു. അതിനാൽ വ്യവഹാരസ്വരൂപമായ പ്രപഞ്ചത്തിൽ കഴിയുന്നവർക്കു ദ്വൈതമാണ് സത്യമെന്നേ വിശ്വസിക്കാൻ കഴിയൂ മാത്രമല്ല, അദ്വൈതത്തെ ബോധിക്കാൻപോലും സാദ്ധ്യമല്ല. അജ്ഞന്മാർക്കാണല്ലോ ജ്ഞാനത്തിന്റെ ആവശ്യം. ആ സ്ഥിതിക്ക് ഈ വ്യവഹാരപ്രപഞ്ചത്തിൽ അദ്വൈതമാണു സത്യമെന്നു വരണം. എങ്കിലേ ലോകവ്യവഹാരികളായ അജ്ഞന്മാർക്കു കൈവല്യാവസ്ഥയെ വിശ്വസിക്കാനും പ്രാപിക്കാനും സാധിക്കൂ. ആയതെങ്ങനെയെന്നറിയുന്നില്ല. അതിനാൽ വ്യവഹാരപ്രപഞ്ചത്തിൽ അദ്വൈതം എങ്ങിനെ പരമാർത്ഥമായിത്തീരുമെന്നു പറഞ്ഞുതരാൻ കനിവുണ്ടാകണേ.

ശ്രീ അയ്യപ്പ ഉവാച :

**അഹം ത്വമിതി നിർദ്ദേശേ ദ്വൈതമേവ പ്രകാശതേ**
**സോഹമിത്യപി നിർദ്ദേശേ ചാദ്വൈതം പ്രതിപദ്യതേ. 2**

സാരം:- ശബരിയുടെ ചോദ്യത്തിന്നു ജ്ഞാനാചാര്യനായ ഭഗവാൻ അയ്യപ്പൻ മറുപടി പറയാൻ തുടങ്ങി. ബുദ്ധിമതിയായ ശബരി, നീ പറഞ്ഞതു വാസ്തവമാണ്. ഞാനെന്നും നീയെന്നുമുള്ള വ്യവഹാരത്തിൽ ദ്വൈതം തന്നെയാണ് പ്രകാശിക്കുന്നത്. ലോകവ്യവഹാരങ്ങളെല്ലാം അങ്ങിനെയാണുതാനും. രണ്ടുണ്ടാവുമ്പോഴേ രാഗദ്വേഷങ്ങൾക്കു സ്ഥാനമുള്ളു. എനിക്ക് എന്നോടു തന്നെ രാഗമോ ദ്വേഷമോ ഉണ്ടാവാൻ വയ്യ. എന്നിൽനിന്നന്യമായി എന്തെങ്കിലും ഒന്നുണ്ടാവണം. എങ്കിലേ എനിക്കു രാഗമോ ദ്വേഷമോ ഉണ്ടാവാൻ സാധിക്കു. രാഗദ്വേഷങ്ങളാണ് ലോകവ്യവഹാരത്തിന്നവലംബവും. ആ സ്ഥിതിക്കു വ്യവഹാരപ്രപഞ്ചത്തെ അപേക്ഷിച്ചേടത്തോളം ദ്വൈതമാണ് പരമാർത്ഥമെന്നു പറയേണ്ടിവരും. എന്നാൽ ലോകവ്യാപാരം സത്യമാണെങ്കിലല്ലേ അതിന്നാസ്പദമായ ദ്വൈതം സത്യമാണോ എന്നു സംശയിക്കേണ്ടതുള്ളു. വ്യവഹാരപ്രപഞ്ചം സത്യമല്ല. അതിനാൽ അതിനാസ്പദമായ ദ്വൈതബോധവും സത്യമല്ല. മാത്രമല്ല, സൂക്ഷ്മചിന്തനം ചെയ്യുമ്പോൾ അസത്യമായ ദ്വൈതത്തിന്നും ആസ്പദമായിരിക്കുന്നതു സത്യമായ അദ്വൈതമാണെന്നു കാണുകയും ചെയ്യാം. എങ്ങിനെയെന്നാൽ പറയാം.

ഞാൻ, നീ എന്ന രണ്ടു ശബ്ദങ്ങളാണല്ലോ

ദ്വൈതഭാവത്തിന്നാസ്പദങ്ങൾ. പ്രസ്തുത രണ്ടു ശബ്ദ ങ്ങൾ ഏതിനെ അവലംബിച്ചു നില്ക്കുന്നു എന്നു നോക്കുമ്പോൾ അവ ഒന്നിനേയും അവലംബിക്കുന്നി ല്ലെന്നും അങ്ങിനെ രണ്ടു പദാർത്ഥങ്ങളില്ലെന്നും വെറും സങ്കല്പങ്ങൾ മാത്രമാണെന്നും കാണാൻ കഴിയും. ഒരാൾ ഏതിനെ 'നീ' യെന്നു വ്യവഹരിച്ചുവോ, വ്യവഹ രിക്കപ്പെട്ടവൻ അതിനെ 'ഞാനെ'ന്നാണറിയുന്നത്. മാത്ര മല്ല, വ്യവഹാരകൻ ഏതിനെ 'ഞാനെ'ന്നറിഞ്ഞുവോ, അതിനെയാണ് വ്യവഹൃതൻ 'നീയെ'ന്നറിയുന്നത്. ഇങ്ങിനെ ചുറ്റുപാടും നോക്കിയാൽ ഞാനും നീയു മാകുന്ന ശബ്ദങ്ങൾ ഇഷ്ടംപോലെ സർവ്വത്തിലേക്കും മാറിമാറിക്കൊണ്ടിരിക്കുന്നതായിക്കാണാം. സ്ഥിരമായ ഒരവലംബം പ്രസ്തുത ശബ്ദങ്ങൾക്കില്ലെന്നും കേവലം സങ്കല്പമാത്രങ്ങളാണെന്നും കാണാം. ഞാനെന്നു വ്യവ ഹരിക്കപ്പെട്ട വസ്തു നീയായും, നീയെന്നു വ്യവഹരിക്കപ്പെട്ട വസ്തു ഞാനായും എപ്പോഴും മാറി മാറിക്കൊണ്ടേ ഇരിക്കുന്നു. അപ്പോൾ വ്യവഹാരപ്രപഞ്ച ത്തിലെ ഓരോന്നിനെയും പരിശോധിക്കുമ്പോൾ അവ യൊന്നും ഞാനോ നീയോ അല്ലെന്നും ഒരേ ഒരു ചൈത ന്യമാണെന്നും, അതിൽ ദ്വൈതം ഒരിക്കലും സംഭവിച്ചി ട്ടില്ലെന്നും വ്യവഹാരത്തിന്നുവേണ്ടി പ്രസ്തുത അദ്വൈ തചൈതന്യത്തിൽ ഞാൻ, നീ എന്ന ഭാവങ്ങളും ശബ്ദ ങ്ങളും ആരോപിക്കുകമാത്രമാണ് ചെയ്യുന്നതെന്നും കാണാം. പ്രസ്തുത വീക്ഷണത്തിൽക്കൂടെ നോക്കു മ്പോൾ വ്യവഹാരസ്വരൂപമായ ദ്വൈതപ്രപഞ്ചത്തിന്നും അവലംബമായിട്ടിരിക്കുന്നതു ശാന്തമായ അദ്വൈതചൈ

തന്യമാണെന്നും, മിഥ്യയായിരിക്കുന്ന ദ്വൈതപ്രപഞ്ച ത്തിലും സത്യമായിരിക്കുന്നത് അദ്വൈതചൈതന്യം മാത്രമാണെന്നും ബോധിക്കാൻ കഴിയും.

അഭിജ്ഞന്മാർ വ്യവഹാരത്തിലും 'ആ ഞാൻ' എന്നു പറയാറുണ്ട്. ആ ഞാനെന്നു പറയുമ്പോൾ ദ്വൈതമല്ല, അദ്വൈതമാണ് സ്ഫുരിക്കുന്നത്. ആ, ഈ എന്നീ രണ്ടു ശബ്ദങ്ങൾ വസ്തുവിനെ വിശേഷിപ്പിക്കു മ്പോൾ ഭിന്നഭിന്നങ്ങളായ കാലദേശവ്യക്തികളെയാണ് കാണിക്കുന്നത്. ഒരേ ഞാൻതന്നെ, അല്ലെങ്കിൽ ഒരേ ചൈതന്യം തന്നെ, ഭിന്നഭിന്നങ്ങളായ കാലദേശവ്യക്തി കളിൽക്കൂടെ വ്യവഹാരത്തെ നടത്തുന്നു എന്ന അർത്ഥ ത്തിലാണ് 'ആ ഞാൻ'എന്നു പറയുന്നത്. പക്ഷേ അദ്വൈതം സ്ഫുരിക്കുമ്പോൾ വ്യവഹാരം വളരുകയല്ല, അടങ്ങുകയാണ് ചെയ്യുന്നത്. അജ്ഞനു വ്യവഹാരം അട ങ്ങലല്ല, വളരലാണാവശ്യം. അതിനാൽ അജ്ഞന്റെ ഭാഷ യിൽ ആ ഞാനെന്ന കല്പനയില്ല; അഭിജ്ഞന്റെ ഭാഷ യിൽ മാത്രമേ ഉള്ളുതാനും. ഏതായാലും ദ്വൈതപ്രപഞ്ച ത്തിലും സത്യമായിരിക്കുന്നതും, അവലംബമായിരിക്കു ന്നതും അദ്വൈതചൈതന്യംതന്നെ.

**ശിവോ ഭവതി പൂജാരിഃ വന്ദനേ ച ശിവം ശിവഃ**
**അശിവഃ കോ ഭവേൽ കർത്താ ശിവഃ കർമ്മ കദാ ഭവേൽ. 3**

സാരം:- പൂർവ്വശ്ലോകത്തിൽ സ്ഥാപിച്ച തത്വത്തെ ഏറ്റവും രസകരമായ ഒരുദാഹരണംകൊണ്ടു വ്യക്തമാ ക്കുകയാണ് ഈ ശ്ലോകത്തിൽ ചെയ്യുന്നത്. ഭക്തനായ പൂജകൻ ധ്യാനംകൊണ്ടും മന്ത്രജപംകൊണ്ടും സ്വയം

ഇഷ്ടദേവതയായിട്ടാണ് തന്റെ ഇഷ്ടദേവതയെ പൂജിക്കുന്നത്. താൻതന്നെ തന്നിൽ ഇഷ്ടദേവതാസ്വരൂപമായിത്തീർന്ന്, തന്നിൽനിന്നാണല്ലോ വിഗ്രഹത്തിലേയ്ക്കാവാഹിക്കുന്നത്. അപ്പോൾ പൂജ്യനും പൂജകനും ഒന്നെന്നോ രണ്ടെന്നോ പറയേണ്ടത്? പൂജകനിൽ കേവലം ജീവത്വം മാത്രമേ ഉള്ളുവെങ്കിൽ ഈശ്വരനെ എങ്ങിനെ തന്നിൽനിന്നാവാഹിക്കും? താൻതന്നെ അവനവനെ പൂജ്യനായും പൂജകനായും സങ്കല്പിക്കുന്നു എന്നല്ലേ വരുന്നത്? അല്ലാതെ പൂജ്യപൂജകന്മാരായി രണ്ടാളുകളെ കാണുന്നുണ്ടോ? ഇല്ലെന്നു പറയേണ്ടിവരും. അപ്പോൾ ശിവൻ തന്നെ ശിവനെ പൂജിക്കുകയും വന്ദിക്കുകയും ചെയ്യുന്നു എന്നല്ലെ വരുന്നത്? ആ സ്ഥിതിക്ക് ഈശ്വര പൂജയാകുന്ന വ്യവഹാരത്തിൽ പൂജ്യ പൂജകന്മാരാകുന്ന ദ്വൈതത്തിന്ന് അവലംബം അദ്വൈതമല്ലാതെ മറ്റെന്താണ്? അദ്വൈതഭാവത്തിൽ ആരോപിക്കപ്പെട്ട സങ്കല്പങ്ങളാണ് പൂജ്യപൂജകന്മാരാകുന്ന ദ്വിത്വവും പൂജയാകുന്ന സങ്കല്പവും എല്ലാംതന്നെയും. ഇതുപോലെത്തന്നെ ലോകത്തിലുള്ള എല്ലാ ദ്വൈതവ്യവഹാരങ്ങളും അദ്വൈതചൈതന്യത്തിൽ ആരോപിക്കപ്പെട്ട വെറും മിഥ്യാ സങ്കല്പങ്ങൾ മാത്രമാണ്. പരമാർത്ഥത്തിൽ പൂജ്യപൂജകന്മാരാകുന്ന ദ്വൈതമോ പൂജയാകുന്ന കർമ്മമോ സംഭവിക്കുന്നില്ലെന്നുള്ളതല്ലേ സത്യം? എന്നാൽ ആ സത്യത്തെ വിസ്മരിച്ചു മിഥ്യാസങ്കല്പങ്ങളിൽ സത്യബുദ്ധിയോടെ വീക്ഷിക്കുമ്പോൾ ക്ഷണനേരം അതു സ്വപ്നമെന്നപോലെ സത്യമാണെന്നു തോന്നിയേയ്ക്കും. എന്നാൽ ഉണരുന്നതോടെ സ്വപ്നദൃഷ്ടാനുഭവങ്ങൾ

എപ്രകാരം സംഭവിച്ചിട്ടില്ലാത്തതായിത്തീരുന്നുവോ, അതു പോലെ സത്യത്തിന്റെ സ്മൃതിയുണ്ടാവുന്നതോടുകൂടി മിത്ഥ്യാസങ്കല്പങ്ങൾ സംഭവിച്ചിട്ടില്ലാത്തവയാണെന്നു ബോദ്ധ്യമാവുകയും ചെയ്യുന്നു. ഇതുപോലെത്തന്നെ ജഗത്തിലെ എല്ലാ വ്യവഹാരങ്ങളും. സത്യമായ കൈവല്യഭാവം വിസ്മരിക്കപ്പെടുമ്പോൾ മിത്ഥ്യാസങ്കല്പങ്ങൾ സത്യമാണെന്നു തോന്നും. പക്ഷേ സത്യത്തിന്റെ സ്മൃതി വരുന്നതോടെ ആ തോന്നലടങ്ങുകയും ചെയ്യും. അസത്യമായ ദ്വൈതത്തെ സത്യമെന്നു തോന്നുന്ന സമയത്തും അതിന്നവലംബം സത്യമായ അദ്വൈതംതന്നെ. സത്യമായ അദ്വൈതചൈതന്യമില്ലാത്തിടത്തു കർമ്മമുണ്ടാവാൻ വയ്യ. അല്ലെങ്കിൽ ഈശ്വരാത്മകനായ ഒരാളിൽനിന്നുമാത്രമേ കർമ്മങ്ങളുണ്ടാവുന്നുള്ളു; ജഡവസ്തുക്കൾ കർമ്മം ചെയ്യുന്നില്ല. അപ്പോൾ കർത്താവു ശിവനാണെന്നു പറയണം; എന്നാൽ ഈശ്വരനൊരിക്കലും കർമ്മമാവുന്നുമില്ല. ഈ സ്ഥിതിക്ക് അജ്ഞാനദശയിൽ ദ്വൈതം സത്യമാണെന്നു തോന്നുമ്പോഴും അതിന്നവലംബം ഏകവും അദ്വിതീയവുമായ പരമേശ്വരചൈതന്യം തന്നെ.

**അദ്വൈതചിന്താ പരമേശഭക്തിഃ**
**ദ്വൈതസ്യ നിന്ദാവിഷയേ വിരക്തിഃ**
**മനോജവം ബാധിതുമാത്തശക്തിഃ**
**യസ്യൈവ തസ്യൈവ ജനസ്യ മുക്തിഃ.** 4

സാരം:- തത്വവിചാരംചെയ്തു പരമവും അദ്വൈതവുമായ ആത്മതത്വത്തെ ബോധിച്ചു നിരന്തരം അനു

സന്ധാനം ചെയ്കയും, പരമപുരുഷനും സർവ്വാന്തര്യാമിയുമായ പരമേശ്വരനിൽ നിഷ്ക്കളങ്ക പ്രേമത്തെ വളർത്തുകയും, ദ്വന്ദ്വാകാരമായ വ്യവഹാരപ്രപഞ്ചത്തെ കേവലം വെറുക്കുകയും വിഷയങ്ങളിൽ തീവ്രവൈരാഗ്യത്തെ ദൃഢപ്പെടുത്തുകയും, മനസ്സിന്റെ മിത്ഥ്യാസങ്കല്പങ്ങളുടെ വേഗതയെ തടുക്കാൻ ശക്തനായിത്തീരുകയും ചെയ്യുന്ന മഹാത്മാവ്, കാലംകൊണ്ടു തന്റെ അജ്ഞാനസ്വരൂപമായ സംസാരബന്ധത്തിൽനിന്നു മുക്തനായിത്തീരുന്നു.

**മാണ്ഡൂക്യശ്രുതിഗീതേന**
**തത്വേനാത്മാ പ്രപദ്യതേ**
**ദ്വൈതജാതം തഥാ സർവ്വം**
**ഗഗനേ നീലിമാദിവൽ.** 5

സാരം:- മുമുക്ഷുവും ജിജ്ഞാസുവുമായ സാധകൻ തീർച്ചയായും മാണ്ഡൂക്യോപനിഷത്തു പഠിക്കേണ്ടതാണ്. ജീവേശ്വരജഗത്തുക്കളുടേയും ജാഗ്രൽസ്വപ്നസുഷുപ്ത്യാവസ്ഥകളുടേയും ജ്ഞാനാജ്ഞാനങ്ങളുടേയും സ്വരൂപം, അതിൽനിന്നു നിസ്സംശയമാംവണ്ണം ഗ്രഹിക്കാൻ കഴിയും. ബന്ധത്തിന്നും ദുഃഖത്തിന്നും കാരണം അജ്ഞാനമാണ്. ജ്ഞാനംകൊണ്ടേ അതു നിവർത്തിക്കൂ. എല്ലാ വൈദികഗ്രന്ഥങ്ങളും ജ്ഞാനത്തെ പ്രതിപാദിക്കുന്നുണ്ട്. എങ്കിലും ഏതൊന്നിൽനിന്നു സുഗമമായും നിസ്സംശയമായും ജ്ഞാനം ലഭിക്കുന്നുവോ ആ ഗ്രന്ഥത്തെ തീർച്ചയായും പഠിക്കണം. അങ്ങനെയുള്ള ഒന്നാണ് മാണ്ഡൂക്യോപനിഷത്ത്. അതിനാൽ അത് അവശ്യം പഠിക്കേണ്ടതാണ്.

മാണ്ഡൂക്യശ്രുതിയെ വേണ്ടപോലെ പഠിക്കുന്ന ഒരാൾക്ക് ആത്മബോധം കിട്ടാതിരിക്കില്ല. അത്യന്തദുർല്ല ഭമായ ആത്മജ്ഞാനമുണ്ടായിക്കഴിഞ്ഞാൽ അജ്ഞാനസ്വ രൂപമായ ദ്വൈതപ്രപഞ്ചബോധം ആകാശത്തിലെ നീലാ ദിവർണ്ണമെന്നപോലെ മിഥ്യാപ്രതീതിമാത്രമായിത്തീരും.

**ആത്മാനമഖിലാധാര-**
**മവാങ്മനസഗോചരം**
**അവ്യക്തം നിർഗ്ഗുണം സത്യം**
**മത്വാ ധീരോ ന ശോചതി.** 6

സാരം:- സംസാരദുഃഖത്തിന്റെ നിവൃത്തിക്ക് ഒരേ യൊരു മാർഗ്ഗമേ ഉള്ളു; ആത്മാനുസന്ധാനം. പക്ഷേ ഒരാൾ ആത്മാനുസന്ധാനം ചെയ്തു സംസാരഭ്രാന്തി ദുഃഖത്തെ നശിപ്പിക്കാനൊരുങ്ങിയാലും അതെളുപ്പത്തിൽ സാധിക്കാവുന്നതല്ല. ആത്മാവിനെ അറിഞ്ഞിട്ടുവേണ്ടേ അനുസന്ധാനം ചെയ്യാൻ? എല്ലാത്തിന്നും ആധാരമാണ് ആത്മാവെന്നുവന്നാലും, വാക്കിന്നും മനസ്സിന്നും അതീ തമാണ്. ആത്മസ്വരൂപത്തെ വാക്കുകൊണ്ടു പറയാനോ മനസ്സുകൊണ്ടു സ്മരിക്കാനോ സാദ്ധ്യമല്ല. ഗുണങ്ങളുടെ അല്പം പോലും ചേർച്ചയില്ല; പരമനിർഗ്ഗുണമാണ് ആത്മാ വെന്ന കാരണത്താൽ കേവലം അവ്യക്തമാണ്. ഒരു കാര ണംകൊണ്ടും ഒരു പ്രകാരത്തിലും ഗ്രഹിക്കാവുന്നതല്ല. എന്നാൽ മൂന്നു കാലത്തും ഉള്ളതും എല്ലായിടത്തും നിറ ഞ്ഞതും മുറിവില്ലാത്തതും സത്യവുമാണ് ആത്മാവ്. സാധാരണ ഒരാൾക്ക് ആത്മാവിനെ അറിയാൻ സാധി ക്കുകയെന്നതു വിഷമമാണ്. ധീരധീരനായ സുകൃതിക്കു മാത്രം അറിയാൻ കഴിഞ്ഞേയ്ക്കാം. അറിഞ്ഞാൽ ഉപാ

സിക്കാം. ഉപാസിച്ചാൽ ദുഃഖനിവൃത്തിയുമുണ്ടാവും.

ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയുമാകുന്ന മൂന്നു തരം കരണങ്ങളാണല്ലോ ഒരാൾക്ക് അറിയാനുള്ള ഉപകരണങ്ങൾ. അവ മുന്നും ശബ്ദാദിവിഷയങ്ങളെ തിരിച്ചറിഞ്ഞു ഭുജിക്കാനും കർമ്മവാസനകളെ വളർത്താനുമുള്ള ഉപകരണങ്ങളാണ്; അല്ലാതെ ആത്മജ്ഞാനത്തിന്നുള്ളവയല്ല. അതിനാൽ ആത്മജ്ഞാനത്തിന്ന് ഒരാൾക്കു മനോബുദ്ധീന്ദ്രിയങ്ങൾ വികസിക്കുകയല്ല, ലയിക്കുകയാണ് വേണ്ടത്. മനസ്സും ബുദ്ധിയും ഇന്ദ്രിയങ്ങളും ലയിക്കുമ്പോൾ ശേഷിക്കുന്ന നിരുപാധികമായ ജ്ഞാനംകൊണ്ടാണ് ഒരാൾക്കാത്മാവിനെ ബോധിക്കാൻ കഴിയുന്നത്. മനോബുദ്ധീന്ദ്രിയങ്ങൾ ലയിക്കണമെങ്കിൽ വിഷയേച്ഛയോ കർത്തവ്യപ്രാപ്തവ്യങ്ങളോ കേവലം ഇല്ലാതാവുകയും വേണം. ധീരധീരനായ ഒരാൾക്കുമാത്രമേ വിഷയേച്ഛകളിൽനിന്നും കർത്തവ്യപ്രാപ്തവ്യങ്ങളിൽനിന്നും കേവലം നിവൃത്തനാവാനും സാധിക്കൂ. അതിനാൽ ആദ്യത്തിൽ മാണ്ഡൂക്യാദിശ്രുതികളെ പഠിച്ചു വിചാരംചെയ്തു വസ്തുബോധമുണ്ടായി ധൈര്യത്തോടെ സംസാരത്തിൽനിന്നു നിവർത്തിച്ചു തീവ്രവൈരാഗ്യം വളർത്തി ആത്മോപാസന ചെയ്യുന്ന സുകൃതിയായ സാധകൻ സംസാരദുഃഖത്തിൽനിന്നു രക്ഷപ്പെട്ടു മുക്തനാവുന്നു.

**മേഘോ നശ്യതി വർഷേണ ഭോജനേന തഥാ ക്ഷുധാ**
**ദ്വൈതം നശ്യതി ബോധേന യഥാ സ്വപ്നമനോരഥഃ.** 7

സാരം:- വർഷംകൊണ്ടു മേഘവും ആഹാരം

കൊണ്ടു വിശപ്പും നശിക്കുന്നതുപോലെ സത്യമായ ആത്മബോധം കൊണ്ടു സ്വപ്നവും മനോരാജ്യവുമെന്നപോലെ അസത്യമായ ദ്വൈതഭ്രാന്തിയും നശിക്കും. മന്ദാന്ധകാരത്തിൽ കയറിനെ പാമ്പായും കുറ്റിയെ ഭൂതമായും തോന്നാറുണ്ട്. എന്നാൽ ആ തോന്നൽ അജ്ഞാനവികാസം മാത്രമാണെന്നതിന്നു സംശയമില്ല. ദീപപ്രകാശത്തിൽ കയറു കയറായും കുറ്റി കുറ്റിയായും തന്നെ കാണപ്പെടുന്നു. കയറിലെ പാമ്പും കുറ്റിയിലെ ഭൂതവും ജ്ഞാതാവിന്റെ ചിത്തത്തിൽ നിന്നാണ് വന്നത്. ദീപപ്രകാശം പരന്നതോടെ ചിത്തത്തിലേയ്ക്കുതന്നെയാണ് ഓടി ഒളിച്ചതും. അപ്പോൾ ജ്ഞാതാവിന്റെ ചിത്തത്തിന്റെ പൂർവ്വസംസ്ക്കാരപ്രതീതികരമായ അജ്ഞാനമാണ് വസ്തുവിൽ വിപരീതബോധത്തെ ഉണ്ടാക്കുന്നതെന്നു പ്രത്യക്ഷമാണ്. സ്വപ്നവും മനോരാജ്യവും സംസ്കാരവികാസം മാത്രമാണല്ലോ. അവസ്തുവിൽ വസ്തുവിന്റേയും വസ്തുവിൽ അവസ്തുവിന്റേയും പ്രതീതിയാണ് സ്വപ്നമനോരാജ്യങ്ങളിലുണ്ടാവുന്നത്. അതു ചിത്തസ്ഥിതമായ സംസ്ക്കാരവികാസമല്ലാതെ മറ്റെന്താണ്? ഇതുപോലെ അഖണ്ഡവും അദ്വിതീയവുമായ ആത്മസ്വരൂപത്തിൽ ഇല്ലാത്ത ദ്വൈതത്തിന്റെ പ്രതീതിയും അതിൽ സത്യബുദ്ധിയുമുണ്ടായത്തീരുന്നതു ജ്ഞാതാവിന്റെ ചിത്തസ്ഥിതമായ ദ്വൈതസംസ്കാരത്തിന്റെ വികാസം കൊണ്ടുമാത്രമാണ്. അതുതന്നെ അജ്ഞാനം. ദീപപ്രകാശത്തിൽ പാമ്പും ഭൂതവും പോയി പരമാർത്ഥമായ കയറും കുറ്റിയും ശേഷിക്കുന്നതുപോലെ, ജ്ഞാനപ്രകാശത്തിൽ ദ്വൈതപ്രപഞ്ചഭ്രാന്തിയടങ്ങും. ഭൂതപ്രതീതികൊ

ണ്ടുണ്ടായ ഭയം നീങ്ങാൻ കുറ്റിയെന്ന പരമാർത്ഥബോധമുണ്ടായാൽ പിന്നെ മറ്റൊന്നും ആവശ്യമില്ലാത്തതു പോലെ, സത്യമായ ആത്മബോധമുണ്ടാവുമ്പോൾ ദ്വൈത പ്രപഞ്ചത്തിന്റെ ഭ്രാന്തികൊണ്ടുണ്ടായ ക്ലേശങ്ങൾ നീങ്ങാൻ പിന്നെ മറ്റൊന്നും ആവശ്യമില്ലതാനും. ദീപപ്രകാശംകൊണ്ടല്ലാതെ രജ്ജുസർപ്പഭ്രാന്തി നീങ്ങാൻ വയ്യെന്നുള്ളതെപ്രകാരമോ, അതുപോലെ സത്യമായ ആത്മജ്ഞാനംകൊണ്ടല്ലാതെ ദ്വൈതപ്രപഞ്ചഭ്രാന്തിയും നീങ്ങാവുന്നതല്ല. അതിനാൽ അജ്ഞാനനിവൃത്തിക്കുള്ള ഏകോപായം ജ്ഞാനസമ്പാദനം മാത്രം.

**ബ്രഹ്മഭിന്നം ജഗന്നാസ്തി നാസ്തി ജന്മജരാമൃതിഃ**
**സുഖദുഃഖാദികം നാസ്തി അസ്തി ബ്രഹ്മ നിരാമയം. 8**

സാരം:- ബ്രഹ്മത്തിൽ നിന്നന്യമായി ജഗത്തെന്നൊരു വസ്തുവില്ല, ഉണ്ടായിട്ടുമില്ല. ജഗത്തെന്നൊരു വസ്തു ഉള്ളതായി തോന്നപ്പെടുന്നുവെങ്കിൽ, അതും ബ്രഹ്മമല്ലാതെ മറ്റൊന്നുമല്ല. കാരണം, ബ്രഹ്മത്തിൽ നിന്നന്യമായി മറ്റൊന്നില്ല; ബ്രഹ്മം ഏകവും അദ്വിതീയവുമാണ്. തിര, നുര തുടങ്ങിയ പദാർത്ഥങ്ങൾ എപ്രകാരം ജലംമാത്രമാണോ, അതുപോലെ ഭൗതികപ്രപഞ്ചവും ബ്രഹ്മം തന്നെ. കാററിൽ ചലിക്കുന്ന ജലത്തിന്റെ സ്ഫുരണങ്ങളെയാണല്ലോ തിരയും നുരയും കുമിളയും മറ്റുമായറിയുന്നത്. അതുപോലെ ബ്രഹ്മത്തിന്റെ സ്ഫുരണവിശേഷങ്ങളെയാണ് പ്രപഞ്ചമായും പ്രപഞ്ചാനുഭവങ്ങളായും എല്ലാമറിയുന്നത്. സ്വർണ്ണം കടകകുണ്ഡലാദികളായും മണ്ണുഘടശരാവാദികളായും അറിയപ്പെടുംപോലെ

ബ്രഹ്മംതന്നെ പ്രപഞ്ചമായറിയപ്പെടുക മാത്രമാണ് ചെയ്യുന്നത്.

പ്രപഞ്ചംതന്നെ പരമാർത്ഥത്തിൽ ഇല്ലാത്തതാണെങ്കിൽ പിന്നെ ജനനം മരണം ജര തുടങ്ങിയവും സുഖദുഃഖങ്ങളുമാകുന്ന പ്രപഞ്ചാനുഭവങ്ങളും ഇല്ലാത്തവയാണെന്നു പറയേണ്ടതില്ല. മനസ്സിന്റെ മിഥ്യാസങ്കല്പങ്ങളെക്കൊണ്ട് ഇല്ലാത്ത പലതും ഉള്ളതായി തോന്നപ്പെട്ടുകൊണ്ടിരിക്കുകയാണ്.സ്വപ്നത്തിലെ അനുഭവങ്ങളൊക്കെ അങ്ങനെയാണല്ലോ. അതുപോലെത്തന്നെ ജാഗ്രത്തിലേതും; വ്യത്യാസമൊന്നുമില്ല. സങ്കല്പാകാരമായ മനസ്സടങ്ങുമ്പോൾ നിരുപാധികവും ഏകവും അദ്വിതീയവുമായ ബ്രഹ്മംമാത്രം ഉള്ളതെന്നും മറ്റൊന്നും സംഭവിച്ചിട്ടില്ലെന്നും ബോദ്ധ്യമാവും.

**പ്രപഞ്ചരഹിതം വിഷ്ണും നിരീഹം നിരുപദ്രവം**
**നിരഞ്ജനം നിരാകാരം മത്വാ ധീരോ ന ശോചതി. 9**

സാരം:- ജാഗ്രദാദി അവസ്ഥകളിൽ നിന്നും സ്ഥൂലാദിവസ്തുക്കളിൽനിന്നും അതീതനും, കാലദേശങ്ങളെപ്പോലും അതിക്രമിച്ച് എങ്ങും വ്യാപ്തനും, എല്ലാ ആഗ്രഹങ്ങളിൽനിന്നും ഉപദ്രവങ്ങളിൽനിന്നും കേവലം അകന്നവനും പരമപരിശുദ്ധനും അവ്യക്തനുമായ പരമാത്മാവിനെ അറിഞ്ഞുപാസിക്കുന്ന ധീരനായ സാധകൻ സംസാരക്ലേശത്തിൽനിന്നു നിവർത്തിക്കുന്നു. പ്രപഞ്ചത്തിലെ യാതൊരുപകരണവും ആവശ്യമില്ല ആത്മാവിനെ അറിയാൻ; മാത്രമല്ല, പ്രപഞ്ചപദാർത്ഥങ്ങൾ ആത്മാവിനെ മറയ്ക്കുന്ന വസ്തുക്കളാകയാൽ അവ

യെല്ലാം അകലുകയാണാവശ്യം. അങ്ങിനെതന്നെ ആത്മാവ് എല്ലായിടത്തും വ്യാപ്തനാകയാൽ കാല ദേശങ്ങളേയും നോക്കേണ്ടതില്ല. എവിടെയും എപ്പോഴും ആത്മാവിനെ അറിയാനും ഉപാസിക്കാനും സാധിക്കും. തന്റെ കരണങ്ങൾ-അഥവാ താൻ-സംസാരത്തിൽനിന്നു കേവലം നിവർത്തിക്കമൊത്രമേ വേണ്ടതുള്ളു. പക്ഷേ അതാകട്ടെ ധീരനായിരിക്കുന്ന മുമുക്ഷുവിന്നു മാത്രമേ സാധിക്കൂ. താനും തന്റെ കരണങ്ങളും സംസാരധർമ്മ ങ്ങളിൽ മുഴുകിക്കൊണ്ടിരിക്കേ എന്തൊക്കെ ചെയ്താലും ആത്മാവിനെ അറിയാനോ ഉപാസിക്കാനോ സാദ്ധ്യമല്ല. അതിനാൽ ആത്മജ്ഞാനത്തിന്നും ആത്മോപാസന യ്ക്കുമുള്ള മുഖ്യോപായം സംസാരനിവൃത്തിതന്നെ.

**യഥാ പടഗതം ചിത്രം പടാദന്യന്ന വിദ്യതേ**
**തഥാ ചാത്മഗതം വിശ്വമാത്മനോന്യന്ന വിദ്യതേ. 10**

സാരം:- ഒരു ചിത്രകംബളത്തിൽ വിശിഷ്ടങ്ങളായ പല ചിത്രങ്ങളും കാണുന്നുവെന്നിരിക്കട്ടെ. എന്നാൽ പ്രസ്തുത ചിത്രങ്ങളെല്ലാംതന്നെയും കംബളത്തെ അവ ലംബിച്ചിരിക്കുന്നു. കംബളമില്ലെങ്കിൽ ചിത്രങ്ങളില്ല. ചിത്ര ങ്ങളില്ലെങ്കിലും കംബളമുണ്ടാവുകയും ചെയ്യും. അപ്പോൾ വാസ്തവത്തിലുള്ളതു കംബളമാണ്, ചിത്രങ്ങളല്ല. കംബ ളത്തിൽ ചിത്രങ്ങളുടെ ആകൃതികൾ തോന്നിക്കപ്പെടുക മാത്രമാണ് ചെയ്യുന്നത്. ഇതുപോലെ ആത്മാവിൽ ജഗത്തു സങ്കല്പംകൊണ്ടു തോന്നിക്കപ്പെടുക മാത്രമാണ് ചെയ്യുന്നത്. അല്ലാതെ ജഗത്തെന്നൊരു വസ്തുവില്ല; ഉള്ളത് ആത്മാവു മാത്രം. സങ്കല്പങ്ങൾ നീങ്ങുമ്പോൾ അതു ബോദ്ധ്യമാവുകയും ചെയ്യും.

**മായാമലിനസത്ത്വേന കല്പിതാം ഭേദഭാവനാം**
**മായായാഃ ശുദ്ധസത്ത്വേന ദൂരീകുരു മഹാമതേ!. 11**

സാരം:- ഹേ ബുദ്ധിമതിയായ ശബരി! രജസ്തമസ്സുകളുടെ ചേർച്ചകൊണ്ടു മലിനമായ സത്വഗുണം ഹേതുവായിട്ടാണ് അദ്വിതീയമായ ആത്മചൈതന്യത്തിൽ ഇല്ലാത്ത പലതരം ഭേദഭാവങ്ങളും നാനാത്വഭ്രാന്തികളും ഉണ്ടായിത്തീർന്നത്. രജസ്തമസ്സുകളെ അകറ്റി ശുദ്ധസത്വഗുണം പ്രകാശിക്കുമ്പോൾ എല്ലാ ഭേദഭാവങ്ങളും നീങ്ങി അഭേദസ്വരൂപമായ ആത്മബോധം സ്ഫുരിക്കും. ശാസ്ത്രജ്ഞാനംകൊണ്ടും തത്വവിചാരംകൊണ്ടും ബുദ്ധിശക്തിയെ വേണ്ടത്ര വളർത്തുകയും സൂക്ഷ്മത വരുത്തുകയും ചെയ്യുമ്പോൾ തന്നിലുള്ള ഗുണങ്ങളെ അറിയാനും സാഹചര്യങ്ങളെക്കൊണ്ട് അവയ്ക്ക് ഏറ്റക്കുറച്ചിൽ വരുത്താനും സാധിക്കും. മന്ദബുദ്ധികൾക്കതു സാധിക്കാൻ വിഷമം. അതിനാൽ ബുദ്ധിയെ വികസിപ്പിക്കുകയും കൂർമ്മത വരുത്തുകയും ചെയ്യണം. അദ്ധ്യാത്മസാധകന്മാർക്കു തന്റെ നിശ്ചലയും നിശിതയുമായ ബുദ്ധി മാത്രമാണ് ഏകബന്ധു.

**ബ്രഹ്മാ വിഷ്ണുശ്ശിവശ്ശക്തിർജ്ജീവോ ഗണപതീ രവിഃ**
**ദേവതാന്നഞ്ച പ്രാണാദിർമ്മായയാ ഖലു നിർമ്മിതം. 12**

സാരം:- നാമരൂപങ്ങളെല്ലാംതന്നെയും കേവലം മായാകല്പിതങ്ങൾ മാത്രമാണ്. അതിൽ ഉച്ചനീചഭാവങ്ങളും മായാവിലാസംകൊണ്ടു തോന്നപ്പെടുന്നവയാണ്. മനസ്സുതന്നെ മായയുടെ പ്രത്യക്ഷസ്വരൂപം. പല പ്രകാരത്തിൽ സങ്കല്പിക്കുന്നു മനസ്സ്. അതേ മനസ്സുതന്നെ തന്റെ

സങ്കല്പങ്ങളോരോന്നും സത്യമാണെന്നും അവയിൽ ചിലവ ഉൽക്കൃഷ്ടങ്ങളാണെന്നും ചിലവ അപകൃഷ്ടങ്ങളാണെന്നും ധരിക്കുകയും ചെയ്യുന്നു. സത്യമായ ആത്മാവിന്നിതൊന്നും ബാധകമാവുന്നില്ല. മനസ്സേ ഇല്ലാത്തതാണെങ്കിൽ പിന്നെ മനസ്സിന്റെ സങ്കല്പങ്ങൾ എങ്ങിനെ ഉള്ളതായിത്തീരും.? ബ്രഹ്മാവും വിഷ്ണുവും ശിവനും ശക്തിയും ജീവനും ഗണപതിയും ആദിത്യനും എന്നുവേണ്ട എല്ലാ ദേവതകളും അവരുടെ എല്ലാ വ്യാപാരങ്ങളും പ്രാണങ്ങളും എല്ലാം മായാകല്പനകൾ, വെറും സങ്കല്പങ്ങൾ, മാത്രമാണ്. സത്യത്തെ അറിഞ്ഞ ഒരാൾ-ജ്ഞാനി - ഒരു നാമരൂപത്തേയും വിശ്വസിക്കുന്നില്ല. എത്രയോ ശ്രേഷ്ഠനും ശക്തനുമായ ദേവനോ അസുരനോ ആരായാലും ജ്ഞാനിയെ വ്യാമോഹിപ്പിക്കാൻ കഴിയുന്നില്ല. ദേവനെന്നും അസുരനെന്നുമൊക്കെപ്പറയുന്നത് നാമരൂപങ്ങളെത്തന്നെയാണ്. നാമരൂപങ്ങൾ എന്തായാലും അതൊക്കെ മായാകല്പനകൾ മാത്രമാണെന്നു ജ്ഞാനിക്കറിയാം. അതിനാൽ ഒരു നാമരൂപത്തേയും ജ്ഞാനി വിശ്വസിക്കുന്നില്ല.

**ജീമുതേന വിനാ വൃഷ്ടിഃ ഭൂതലേന വിനാ കൃഷിഃ**
**മായയാ ച വിനാ സൃഷ്ടിഃ പയസാ രഹിതം ദധി. 13**

സാരം:- മേഘമില്ലാതെ മഴയോ, ഭൂമിയില്ലാതെ കൃഷിയോ, പാലില്ലാതേ തൈരോ എപ്രകാരം ഉണ്ടാവിന്നില്ലയോ, അതുപോലെ മായയോടുകൂടാതെ സൃഷ്ടിയും സാദ്ധ്യമല്ല. സൃഷ്ടി മുഴുവൻ മായാപ്രകടനം തന്നെ. സൃഷ്ടിയെന്നു പറഞ്ഞതുകൊണ്ടു സ്ഥിതിയും സംഹാരവും എല്ലാം ഉൾപ്പെട്ടുകഴിഞ്ഞു. ജഗദ്വ്യാപാരം

മുഴുവൻതന്നെയും മായാപ്രകടനംതന്നെ. മായാസ്വരൂപമായ മനസ്സടങ്ങുമ്പോൾ ജഗത്തെന്ന വസ്തുതന്നെ ഇല്ലാതായിത്തീരും. ഇന്ദ്രജാലക്കാരൻ തന്റെ പീലിക്കെട്ടിനെച്ചുഴറ്റി ഇല്ലാത്ത പല വസ്തുക്കളേയും ഉണ്ടാക്കുകയും ഉള്ള പലതിനേയും ഇല്ലാതാക്കുകയും ചെയ്യാറുണ്ടല്ലോ. എന്നുവേണ്ട ഐന്ദ്രജാലികൻ പീലിക്കെട്ടിന്റെ മാത്രം സഹായംകൊണ്ട് അത്ഭുതങ്ങളായ പല കാര്യങ്ങളും സാധിക്കുന്നു. താനെന്തൊക്കെ വിചാരിക്കുന്നുവോ, അതൊക്കെ സാധിക്കാൻ ഐന്ദ്രജാലികനു തന്റെ പീലിക്കെട്ടൊന്നു ചുഴറ്റുകയേ വേണ്ടൂ. ഇതുപോലെ മായയാകുന്ന ഐന്ദ്രജാലികൻ മനസ്സാകുന്ന തന്റെ പീലിക്കെട്ടിനെച്ചുഴറ്റി എത്രയോ അനേകം ബ്രഹ്മാണ്ഡങ്ങളുടെ സൃഷ്ടിസ്ഥിതി സംഹാരങ്ങളേയും അത്ഭുതങ്ങളായ മറ്റസംഖ്യം കാര്യങ്ങളേയും ചെയ്യുന്നു. ഇന്ദ്രജാലവിദ്യ എത്രതന്നെ കാര്യക്ഷമമായി പ്രവർത്തിച്ചാലും എപ്രകാരം ക്ഷണനേരംകൊണ്ട് ഇല്ലാത്തതായിത്തീരുന്നുവോ, അതുപോലെ മനസ്സിന്റെ കല്പനകളും എത്രതന്നെ ശക്തിയേറിയതായാലും ക്ഷണനേരംകൊണ്ട് ഇല്ലാത്തവയായിത്തീരുകയും ചെയ്യുന്നു. അതിനാൽ ഇവിടെ കാണുന്ന ഏതേതു വസ്തുക്കളുടെ ഉണ്ടാവലും ഇല്ലാതാവലും രൂപാന്തരപ്പെടലും എല്ലാംതന്നെയും ക്ഷണികങ്ങളും കേവലം മിത്ഥ്യകളുമായ മായാകല്പനകൾ മാത്രമാണ്.

**താവൽ ജനനസംഭീതിഃ പുരുഷസ്യ വിശേഷതഃ**
**ആത്മാനമജരം നിത്യം യാവന്നൈവാവഗച്ഛതി. 14**

സാരം:- താൻ ആത്മാവാണെന്നും ആത്മാവു

നിത്യമാണ്, ജനിക്കുകയോ മരിക്കുകയോ ഉണ്ടാവുകയോ ഇല്ലാതാവുകയോ ചെയ്യുന്നില്ലെന്നും അറിയാതിരിക്കും കാലത്തോളമാണ് ഒരാളെ ജനനമരണഭ്രാന്തിസ്വരൂപമായ ഭയം അലട്ടിക്കൊണ്ടിരിക്കുന്നത്. താൻ ജനിച്ചിട്ടില്ലെന്നും ഒരിക്കലും മരിക്കില്ലെന്നും ബോദ്ധ്യം വന്ന ഒരാൾക്കു ഭയത്തിനെന്താണവകാശം? എന്നാൽ മിത്ഥ്യാസങ്കല്പം കൊണ്ടു ജനിച്ചതും സങ്കല്പവിലയത്തിൽ മരിക്കുന്നതു മായ ക്ഷണസങ്കല്പസ്വരൂപമായ ഈ ശരീരമാണ് താനെന്നു ബോധിച്ച തന്റെ അജ്ഞാനത്തെയാണ് അവർ ജനനമരണാകാരേണ അനുഭവിക്കുന്നത്. ജ്ഞാനംകൊണ്ടല്ലാതെ മറ്റെന്തുകൊണ്ടാണ് ഒരാൾക്കാഭയത്തിൽനിന്നു രക്ഷപ്പെടാൻ സാധിക്കുന്നത്? രജ്ജുസർപ്പദർശനം കൊണ്ടു വിഷബാധിതനും ആർത്തനുമായ ഒരാളെ എങ്ങിനെയാണ് രക്ഷിക്കുന്നത്? പരമാർത്ഥത്തിൽ പാമ്പു കടിച്ചു വിഷം ബാധിച്ചതാണെങ്കിൽ മന്ത്രൗഷധികളെ കൊണ്ടു ചികിത്സിച്ചു രക്ഷപ്പെടുത്താം. എന്നാൽ രജ്ജു സർപ്പദംശനത്തിനെന്തു ചികിത്സയാണുള്ളത്? പാമ്പോ കടിക്കലോ ഉണ്ടായിട്ടില്ല; തന്റെ ഭ്രാന്തിമാത്രമാണെന്നയാളെ ബോധിപ്പിക്കൽ മാത്രമാണതിന്റെ ചികിത്സ. ഇതുപോലെ ഇല്ലാത്ത ജനനമരണങ്ങളെക്കുറിച്ചു വ്യസനിക്കുകയും ഭയപ്പെടുകയും ചെയ്യുന്ന അജ്ഞനെ എങ്ങിനെ രക്ഷിക്കും? തനിക്കു ജനനമരണങ്ങളില്ലെന്നും തന്റെ അജ്ഞാനഭ്രാന്തിയാണ് തന്നെ ഭയപ്പെടുത്തുന്നതെന്നും ബോധിപ്പിച്ചുതന്നെ വേണം അജ്ഞനെ ജനനമരണഭ്രാന്തിസ്വരൂപമായ ഭയത്തിൽ നിന്നു രക്ഷിക്കാൻ. അതിനാൽ ആത്മജ്ഞാനം മാത്ര

മാണ് തന്നെ രക്ഷിക്കുന്ന ഏകബന്ധുവെന്നർത്ഥം.

**ശുഷ്കതർക്കവിവാദേന വ്യർത്ഥം നയതി പൂരുഷഃ**
**കാലം കാലാഹിനാത്മാനം കോന്യസ്രാതുമിഹേശ്വരഃ. 15**

സാരം:- യാതൊരു പ്രയോജനവുമില്ലാത്ത മിഥ്യാ വ്യവഹാരങ്ങളെക്കൊണ്ടു ബുദ്ധിമാന്മാർപോലും ആയുസ്സിനെ വെറുതെ കളയുകയാണ് ചെയ്യുന്നത്. സാധാരണ പ്രാകൃതന്മാർ ആഹാരവിഹാരനിദ്രാമൈഥുനങ്ങളെക്കൊണ്ട് ഉദയാസ്തമിതപ്രായന്മാരായി രാവും പകലും കഴിച്ചുകൂട്ടുന്നു. പണ്ഡിതന്മാർ മറ്റൊരുപ്രകാരത്തിലാണ് ആയുസ്സു കളയുന്നതെന്നേ ഉള്ളു. ശാസ്ത്രവ്യവഹാരങ്ങളെക്കൊണ്ടും, വാദപ്രതിവാദങ്ങളെക്കൊണ്ടും, അർത്ഥചിന്തകൊണ്ടും മറ്റുമാണ് അഭിജ്ഞാന്മാരെന്നഭിമാനിക്കുന്നവരുടെ ആയുസ്സു പോയ്ക്കൊണ്ടിരിക്കുന്നത്. ഇഹത്തിലും പരത്തിലും പ്രയോജനമില്ലാത്തതും തനിക്കും മറ്റുള്ളവർക്കും ഉപകാരമില്ലാത്തതുമായ കർമ്മങ്ങളെക്കൊണ്ടു കർമ്മഠന്മാർ കാലം കഴിക്കുന്നു. മൃത്യുപാശത്തിൽനിന്നു തന്നെ രക്ഷിക്കാൻ താനല്ലാതെ മറ്റാരുമില്ലെന്നോർക്കുന്നില്ല. താനുണ്ടാക്കിത്തീർത്ത അജ്ഞാനവലയിലാണ് താൻതന്നെ കുടുങ്ങിയിരിക്കുന്നതെന്നറിഞ്ഞു വിജ്ഞാനംകൊണ്ടു താൻതന്നെ അതിൽനിന്നു വിട്ടുപോന്നാൽ മാത്രമേ രക്ഷയുള്ളു. **ആയുസ്സു ക്ഷണികവും അനിശ്ചിതവും, മനുഷ്യജന്മം ദുർല്ലഭവുമാണ്. അതിനാൽ മനുഷ്യായുസ്സിന്റെ ഒരു ചെറിയ അംശംപോലും അത്യാവശ്യമായി നഷ്ടപ്പെടുത്താതെ ആത്മജ്ഞാനസമ്പാദനം ചെയ്യാനുപയോഗിക്കേണ്ടതാണ്.** വിവേകികൾ ഈ പരമാർത്ഥത്തെ അറിയുന്നു.

**അദ്ധ്യാത്മചിന്തയാ നൂനം സൽസംഗേനാഥ വിദ്യയാ**
**യതേത സ്വാത്മലാഭായ ധീരോ മോക്ഷപരായണഃ. 16**

സാരം:- വാക്കും വിചാരവും പ്രവൃത്തിയുമാകുന്ന മൂന്നുകരണങ്ങളെക്കൊണ്ടും എപ്പോഴും അദ്ധ്യാത്മജ്ഞാനത്തെ അന്വേഷിച്ചുകൊണ്ടിരിക്കണം. തത്വവിചാരം ശ്രവണം മനനം സൽസംഗം ശാസ്ത്രാഭ്യാസം എന്നീ അഭ്യാസങ്ങളെക്കൊണ്ട് എപ്പോഴും വിടാതെ മോക്ഷപരായണനായി ആത്മവിചാരം ചെയ്തുകൊണ്ടിരിക്കണം. ധൈര്യത്തോടുകൂടുംവണ്ണം സംസാരത്തിൽ നിന്നു നിവർത്തിക്കണം. ഏതൊരു വിഷയത്തിന്നും വശംവദനാവരുത്. മോക്ഷസമ്പാദനം മാത്രമാണ് ജീവിതംകൊണ്ടു സാധിക്കാനുള്ള ഒരേ ഒരു കാര്യമെന്ന് എപ്പോഴും ദൃഢമായി വിശ്വസിച്ചുകൊണ്ടിരിക്കണം. അദ്ധ്യാത്മജ്ഞാനത്തിന്നുവേണ്ടി എന്തു ത്യാഗംചെയ്യാനും തയ്യാറാവണം. ലോകത്തിലെ എത്രതന്നെ വലിയ കാര്യത്തിന്നുവേണ്ടിയും അദ്ധ്യാത്മസാധനയുടെ ഒരു ചെറിയ അംശംപോലും ഉപേക്ഷിക്കാൻ തയ്യാറില്ലാതെയുമിരിക്കണം. ഇങ്ങിനെയൊക്കെ ദൃഢതയോടുകൂടി അഭ്യസിച്ചുകൊണ്ടിരിക്കുന്ന ധീരനും സുകൃതിയുമായ സാധകനു കാലംകൊണ്ടു ചിത്തശുദ്ധിവന്ന് ആത്മജ്ഞാനമുണ്ടാവും. ജ്ഞാനം പ്രകാശിക്കുമ്പോൾ സാധകൻ ധന്യധന്യനും കൃതകൃത്യനുമായിത്തീരും. ജീവിതം സഫലവുമാവും. ജ്ഞാനസമ്പാദനത്തോടുകൂടാത്ത പ്രാകൃതജീവിതംകൊണ്ട് ഇഹത്തിലും പരത്തിലും ദുഃഖമല്ലാതെ മറ്റൊന്നും കിട്ടാനില്ല. അതിനാൽ ആത്മജ്ഞാനംതന്നെ സർവ്വോപരി ശ്രേഷ്ഠമായിട്ടിരിക്കുന്നത്.

**വിചാരേണ വിനാ ദേവി! പ്രപഞ്ചോ ന ഹി നശ്യതി**
**തസ്മാദ്വിചാരഃ കർത്തവ്യഃ സ്വാത്മലാഭായ ഹേതവേ. 17**

സാരം:- സുകൃതിനിയായ ശബരി! തത്വവിചാരം കൊണ്ടല്ലാതെ പ്രപഞ്ചബോധം നശിക്കില്ല. അതിനാൽ നിരന്തരം തത്വവിചാരം ചെയ്യേണ്ടതാണ്. പ്രപഞ്ചബോധം അവസാനിക്കുമ്പോൾ മാത്രമേ ആത്മബോധം സ്ഫുരിക്കു. അതിനാൽ ആത്മജ്ഞാനലബ്ധിക്കു മുഖ്യോപായം തത്വവിചാരംതന്നെയാണെന്നു പറയണം. വിചാരത്തിന്നു ശക്തികൂടുംതോറും പ്രപഞ്ചബോധത്തിന്റെ ശക്തി കുറയുകയും ആത്മബോധം സ്ഫുരിക്കാൻ തുടങ്ങുകയും ചെയ്യും.

**ഇദം വേദശിരോവിദ്യാ പ്രോക്താ ദുഃഖനിവൃത്തയേ**
**അനയാ വിലയം യാതി സഞ്ചിതം കർമ്മ യൽകൃതം. 18**

സാരം:- വൈദികജ്ഞാനത്തിന്റെ പരമോച്ചാവസ്ഥയിലുള്ള തത്വസംഗ്രഹത്തെയാണ് ഈ അദ്ധ്യായത്തിൽ പ്രതിപാദിച്ചിരിക്കുന്നത്. ഇതിനെ വേണ്ടപോലെ ഗ്രഹിച്ചനുഷ്ഠിക്കുന്നുവെങ്കിൽ എല്ലാ കർമ്മബന്ധങ്ങളുമറ്റു പരകൈവല്യത്തെ പ്രാപിക്കുകയും ചെയ്യും.

## നാലാമദ്ധ്യായം

പത്തൊമ്പതു ശ്ലോകങ്ങളുള്ള നാലാമദ്ധ്യായം **ഭക്തിയോഗ**മാണ്. ജ്ഞാനം എത്രതന്നെ ഉപദേശിക്കപ്പെട്ടാലും ചിത്തശുദ്ധി വന്നവർക്കേ അതുകൊണ്ടു പ്രയോജനമുള്ളു. സംസാരധർമ്മനിവൃത്തികൊണ്ടാണ് ചിത്തത്തിലെ മാലിന്യങ്ങൾ അല്ലെങ്കിൽ വിക്ഷേപങ്ങൾ നീങ്ങി

ശുദ്ധികിട്ടുന്നത്. തീവ്രവൈരാഗ്യംകൊണ്ടേ സംസാര ധർമ്മത്തിന്നു നിവൃത്തികിട്ടു. തീവ്രവൈരാഗ്യമാകട്ടെ നിരതിശയമായ ഈശ്വരപ്രേമംകൊണ്ടേ ഉണ്ടാവു. അതു തന്നെ ഭക്തി. അതിനാൽ ഭക്തികൊണ്ടേ ജ്ഞാനവൈരാഗ്യങ്ങളുണ്ടാവുകയും പ്രയോജനപ്പെടുകയും ചെയ്യൂ എന്നു പറയണം. അതാണ് ഇവിടെ അദ്വൈതജ്ഞാനോപദേശത്തിന്നു ശേഷം ഭക്തിയോഗപ്രതിപാദനത്തിന്റെ പ്രസക്തി.

**മണികണ്ഠോപദേശേന ന തൃപ്താ വനചാരിണീ**
**ഭൂയഃ പപ്രച്ഛ സംപൂജ്യ മായാമനുജവിഗ്രഹം. 1**

സാരം:- കഴിഞ്ഞേടത്തോളമുള്ള ജ്ഞാനോപദേശങ്ങളെക്കൊണ്ടു ശബരിക്കു വേണ്ടത്ര മനഃശാന്തിയോ നിസ്സംശയത്വമോ കൃതാർത്ഥതയോ വന്നു കഴിഞ്ഞില്ല. വാസ്തവത്തിൽ വാക്കുകൊണ്ടു പറയാവുന്ന തോതിലുള്ള തത്വസ്ഥിതിയേയും, സംസാരനിവൃത്തിക്കും പരമതത്വപ്രാപ്തിക്കുമുള്ള എല്ലാ നിഗൂഢരഹസ്യങ്ങളേയും പറഞ്ഞു കഴിഞ്ഞു. ആ സ്ഥിതിക്ക് അധികാരിയായ ഒരു ശ്രോതാവിന്നു മനഃശാന്തി കിട്ടേണ്ടതല്ലേ? എന്തുകൊണ്ടു ശബരിക്ക് ഇത്രയും കേട്ടിട്ടും മനശ്ശാന്തിയുണ്ടായില്ല എന്നാണെങ്കിൽ തത്വശ്രവണം സുഗമമാണ്; പക്ഷേ ശ്രവിച്ച തത്വത്തെ പ്രായോഗികമാക്കി അനുഭവപ്പെടുത്തുകയെന്നതു തികച്ചും ചിത്തശുദ്ധിയുണ്ടാവുമ്പോൾ മാത്രമേ സാദ്ധ്യമാവൂ. അതിനാൽ ബാഹ്യചിഹ്നങ്ങളെക്കൊണ്ടു തികച്ചും തത്വഗ്രഹണാധികാരിയായാൽക്കൂടി തത്വാനുഭൂതിയുണ്ടാവാൻ ചിത്തശുദ്ധിക്കുള്ള തപോനി

ഷ്ഠകൾ വീണ്ടും ചെയ്യേണ്ടിയിരിക്കുന്നു. ഒരു പ്രാവശ്യത്തെ ശ്രവണംകൊണ്ടനുഭൂതി വന്നിട്ടില്ലെങ്കിൽ ചിത്തശുദ്ധി മതിയായിട്ടില്ലെന്നർത്ഥമാണ്. അങ്ങിനെ വന്നാൽ പിന്നെ ചിത്തശുദ്ധിക്കുള്ള ഉപായങ്ങളാണ് ശിഷ്യൻ ചോദിക്കേണ്ടതും ആചാര്യൻ പറഞ്ഞുകൊടുക്കേണ്ടതും. അതാണ് ഈ അദ്ധ്യായത്തിൽ ചെയ്യുന്നതും. മനഃശാന്തി കിട്ടാത്തതിനാൽ അകൃതകൃത്യയായ ശബരി വീണ്ടും മായാമനുഷ്യനായ അയ്യപ്പഭഗവാനെ പ്രണമിച്ചുകൊണ്ടു ചോദിച്ചു.

### ശബരീ ഉവാച:-

**കർമ്മശാന്തിർമ്മനശ്ശാന്തിർവ്വാസനാക്ഷയ ഏവ ച**
**കഥം ഭവേൽ സരോജാക്ഷ! അയ്യപ്പ വദതാം വര!. 2**

സാരം:- ശബരി ചോദിക്കയാണ്-വക്താക്കളായ ആചാര്യന്മാരിൽ വെച്ച് ശ്രേഷ്ഠനായ ഹേ അയ്യപ്പഭഗവാനേ! കർമ്മശാന്തി അല്ലെങ്കിൽ മനശ്ശാന്തി അതുമല്ലെങ്കിൽ വാസനാക്ഷയം എന്നുപറയുന്ന ചിത്തശുദ്ധി എങ്ങിനെയാണുണ്ടാവുക എന്നു പറഞ്ഞുതരാൻ കാരുണ്യമുണ്ടാവണേ! അതു സാധിച്ചവർക്കല്ലേ അവിടന്നരുളിചെയ്ത തത്വത്തിന്റെ ശ്രവണംകൊണ്ടു പ്രയോജനമുള്ളു? അല്ലാത്തവർക്ക് എത്രായിരം പ്രാവശ്യം തത്വശ്രവണമുണ്ടായിരുന്നാലും എന്തു പ്രയോജനമാണ്? വാസനാക്ഷയം കൊണ്ടു കർമ്മങ്ങളടങ്ങി കർത്തവ്യപ്രാപ്തവ്യങ്ങളില്ലാതായി മനസ്സു വിശ്രാന്തിയെ പ്രാപിച്ചാൽ തത്വശ്രവണം പെട്ടെന്നു സഫലമായിത്തീരുന്നു. അല്ലാത്തവർക്കെന്നു ഫലപ്പെടാൻ പോവുന്നുണ്ടെന്നാർക്കറിയാം?

ഇവൾക്കു വേണ്ടത്ര മനഃശുദ്ധി വന്നിട്ടില്ലാത്തതിനാൽ അവിടത്തെ തിരുമുഖത്തിൽനിന്നു തത്വശ്രവണമുണ്ടായിട്ടും പറയത്തക്ക സമാധാനം കിട്ടാതിരിക്കയാണ്. അതിനാൽ ഏതൊന്നുകൊണ്ടു വാസനകൾ മുഴുവൻ നീങ്ങി മനസ്സു വിശ്രാന്തവും തത്വത്തിന്നഭിമുഖവുമായിത്തീരുമെന്നു പറഞ്ഞുതരാൻ കാരുണ്യമുണ്ടാവണേ. ഇപ്രകാരമുള്ള ശബരിയുടെ ചോദ്യം കേട്ട അയ്യപ്പഭഗവാൻ അരുളിച്ചെയ്കയാണ്.

### ശ്രീ അയ്യപ്പ ഉവാച:-

**ഭക്തിജ്ഞാനവിരാഗേണ വിചാരേണ ച ശോഭനേ!**
**ത്രയമാസാദ്യതേ ദേവി! അഥവാ ഗുരുസേവയാ. 3**

സാരം:- അയ്യപ്പഭഗവാൻ പറകയാണ്: ശോഭനയായ ശബരി! നീ സുകൃതിനിയാണ്. കാരണം, വേണ്ടതിനെ വേണ്ടസ്ഥലത്തു വേണ്ടപോലെ ചോദിക്കാൻ സാധിക്കുന്നുണ്ടല്ലോ. അതുതന്നെ സുകൃതത്തിന്റെ ലക്ഷണം. പറയാം, ശ്രദ്ധവെച്ചു കേൾക്കു. ഭക്തി, ജ്ഞാനം, വൈരാഗ്യം എന്നീ മൂന്നു സാധനങ്ങളെക്കൊണ്ടു പറയപ്പെട്ട കർമ്മശാന്തി, മനശ്ശാന്തി, വാസനാക്ഷയം എന്നീ മൂന്നു കാര്യങ്ങളും സാധിക്കാം. ഭക്തികൊണ്ടു കർമ്മശാന്തിയും, ജ്ഞാനംകൊണ്ടും മനശ്ശാന്തിയും, വൈരാഗ്യംകൊണ്ടു വാസനാക്ഷയവും വഴിക്കുവഴിയായി സാധിക്കാം. വാസ്തവത്തിൽ അവ മൂന്നല്ല; അജ്ഞാനമാകുന്ന ഒന്നിന്റെ മൂന്നു രൂപങ്ങൾ മാത്രമാണ്. ഒന്നുണ്ടായിക്കഴിഞ്ഞാൽ ബാക്കി രണ്ടും താനേ വന്നുചേരുന്നവയാണ്. കർത്തവ്യങ്ങളുടെ പ്രതീതിയെയാണ്

കർമ്മമെന്നു പറയുന്നത്. അതില്ലാതായാൽ കർമ്മശാന്തി യായി. നിരന്തരം വളർന്നുകൊണ്ടിരിക്കുന്ന നിരതിശയ മായ ഭഗവൽപ്രേമത്തിന്റെ വികാസത്തിൽ കർത്തവ്യപ്ര തീതി കേവലം അടങ്ങും. സങ്കല്പങ്ങളില്ലാതാവലാണ് മന ശ്ശാന്തി. ആത്മബോധമാകുന്ന ജ്ഞാനംകൊണ്ട് എല്ലാ സങ്കല്പങ്ങളുമടങ്ങും. ആത്മബോധമുണ്ടായിക്കഴി ഞ്ഞാൽ പിന്നെ ആത്മസ്വരൂപത്തെ അനുസന്ധാനം ചെയ്യാനല്ലാതെ മറ്റു സങ്കല്പങ്ങളെ വളർത്താനിടവരില്ല. ആഗ്രഹങ്ങളുടെ നവംനവമായ പ്രവാഹമാണ് വാസന യെന്നു പറയുന്നത്. പ്രസ്തുതപ്രവാഹം കേവലം നിന്നു പോവുന്നതുതന്നെ വാസനാക്ഷയം. തീവ്രവൈരാഗ്യം കൊണ്ടു സംസാരത്തിൽനിന്നു നിവൃത്തനാവുമ്പോൾ അതും സാധിക്കും. സംസാരത്തിൽനിന്നു കേവലം പ്രജ്ഞ നിവർത്തിച്ചുകഴിഞ്ഞാൽ പിന്നെ വിഷയങ്ങളിൽ ആഗ്രഹമുണ്ടാവാൻ വയ്യല്ലോ. അതിനാൽ വൈരാഗ്യം കൊണ്ടു വാസനാക്ഷയവും സാധിക്കും. ഇങ്ങനെ ഭക്തി ജ്ഞാനവൈരാഗ്യങ്ങളാകുന്ന മുന്നുസാധനങ്ങളെ ക്കൊണ്ടു പറയപ്പെട്ട മുന്നു കാര്യങ്ങളേയും സാധിക്കാം. അല്ലെങ്കിൽ തത്വവിചാരം ഒന്നുകൊണ്ടുതന്നെ പറയപ്പെട്ട മുന്നു കാര്യങ്ങളേയും സാധിക്കാം. തത്വവിചാരം വേണ്ട പോലെ ചെയ്യപ്പെടുന്നുവെങ്കിൽ കാലംകൊണ്ടെങ്കിലും പരമാർത്ഥമായ ആത്മജ്ഞാനമുണ്ടാവാതിരിക്കാൻ വയ്യ. ആത്മജ്ഞാനമുണ്ടായിക്കഴിഞ്ഞാൽ പിന്നെ മറ്റെന്തു കുറ വുകളുണ്ടായാലും അതൊക്കെ കാലംകൊണ്ടു തീരാവു ന്നതാണ്. അതിനാൽ തത്വവിചാരമാകുന്ന ഒരു സാധനം കൊണ്ടും പറയപ്പെട്ട മൂന്നുകാര്യവും സാധിക്കാവുന്ന

താണ്. അതുമല്ലെങ്കിൽ ഗുരുഭക്തിയാകുന്ന ഒരു സാധനം കൊണ്ടും പറയപ്പെട്ട മൂന്നുകാര്യവും സാധിക്കാം. മഹാത്മാവായ ആചാര്യനിൽ ഈശ്വരനിർവ്വിശേഷമായ ഭക്തിയും വിശ്വാസവുമുണ്ടായി ശ്രദ്ധയോടുകൂടുംവണ്ണം ഗുരുശുശ്രൂഷ ചെയ്യുമ്പോൾ ആ ആചാര്യന്റെ അനുഗ്രഹത്തിന്നു പാത്രമാവും. ആചാര്യാനുഗ്രഹം ഒന്നുകൊണ്ടുതന്നെ പറയപ്പെട്ട മൂന്നു കാര്യങ്ങളും സാധിച്ചു ചിത്തശുദ്ധി വന്നു തത്വപ്രാപ്തിക്കു പാത്രമാവാം. അതിനാൽ ഗുരുസേവ ഒന്നുകൊണ്ടും പറയപ്പെട്ട മൂന്നുകാര്യങ്ങളേയും സാധിക്കാം.

**ഭജനം ഭക്തിരിത്യാഹുർന്നിർഗ്ഗുണേ സഗുണേപി ച**
**ഈശ്വരേ ചാരവിന്ദാക്ഷി! മായാവിനി വനേചരി!.** **4**

സാരം:- ഈ ശ്ലോകം മുതൽക്ക് ഏതാനും ശ്ലോകങ്ങളെക്കൊണ്ടു ഭക്തിയുടെ സ്വരൂപത്തേയും ലക്ഷണത്തേയും ഉപന്യസിക്കുന്നു. ഈശ്വരങ്കലുള്ള ഭജനത്തെത്തന്നെ ഭക്തിയെന്നു പറയുന്നത്. വാക്കും വിചാരവും പ്രവൃത്തിയുമാകുന്ന മൂന്നു കരണങ്ങളാണ് മനുഷ്യനുള്ളത്. പ്രസ്തുത മുന്നു കരണങ്ങളെക്കൊണ്ടാണ് എന്തിനേയും പ്രാപിക്കുന്നതും ഉപേക്ഷിക്കുന്നതുമെല്ലാം തന്നെയും. പ്രേമമുള്ള വസ്തുക്കളെ പ്രാപിക്കുന്നു കരണങ്ങൾ. ദ്വേഷമുള്ളവയെ വിട്ടുപോരികയും ചെയ്യുന്നു. ഒന്നിൽ പ്രേമം വർദ്ധിക്കുമ്പോൾ മറ്റുള്ളവ താനേ മറക്കപ്പെടും. ഈശ്വരങ്കൽ നിരതിശയമായ പ്രേമം വളർന്ന് ആ പ്രേമാതിരേകത്തിന്റെ ശക്തികൊണ്ടു സംസാരം മുഴുവൻ മറക്കാനിടയായിത്തീരുമ്പോൾ പ്രസ്തുത മൂന്നു കരണ

ങ്ങളും ഒരിക്കലും വിട്ടുപോരാതെ ഈശ്വരനെത്തന്നെ ആശ്രയിച്ച് ഈശ്വരങ്കൽത്തന്നെ എപ്പോഴും രമിച്ചു കൊണ്ടും ലയിച്ചുകൊണ്ടുമിരിക്കും. ഈ സമ്പ്രദായത്തിനാണ് ഭജനമെന്നു പറയുന്നത്. ഈ ഭജനംതന്നെ ഭക്തി. ഭക്തി വളരുമ്പോൾ ഈശ്വരനെവിട്ട് ഒരു നിമിഷനേരമെങ്കിലും മറ്റൊരു വസ്തുവിലേയ്ക്കു പോവാതാവും. വാക്കുകൊണ്ട് എപ്പോഴും ഭഗവാന്റെ മഹിമയെ സ്തുതിച്ചും പാടിയും മനസ്സുകൊണ്ടെപ്പോഴും ഭഗവാനെത്തന്നെ സ്മരിച്ചും ശരീരംകൊണ്ടും അവയവങ്ങളെക്കൊണ്ടും കർമ്മങ്ങളെക്കൊണ്ടും എപ്പോഴും ഭഗവാനെത്തന്നെ ആരാധിച്ചുംകഴിയും. ഒരു നിമിഷമെങ്കിലും തനിക്കേറ്റവും പ്രിയപ്പെട്ട ഭഗവാനെ മറക്കാനോ മറ്റെന്തിനെയെങ്കിലും ഓർമ്മിക്കാനോ ഇടയായാൽ വ്യസനം കൊണ്ടും പശ്ചാത്താപംകൊണ്ടും ആവിഷ്ടനാവും. ഭഗവൽചിന്തകൊണ്ടും ഭഗവൽസേവകൊണ്ടും നിമിഷംപ്രതി വർദ്ധിച്ചുകൊണ്ടിരിക്കുന്ന പ്രേമപാരവശ്യത്താൽ മതിമറന്നു പൊട്ടിച്ചിരിച്ചും ഉന്മത്തനെപ്പോലെ നൃത്തം വെച്ചും ദാരയായൊഴുകുന്ന ആനന്ദാശ്രുക്കളോടും പൊട്ടിത്തരിച്ച ശരീരാവയവങ്ങളോടും കൂടി ഗൽഗദകണ്ഠത്തിൽനിന്നൊഴുകുന്ന ഭഗവൽകീർത്തന മാധുരിയിൽ ജഗത്തിനെത്തന്നെ മുക്കി അമൃതായമാനമാക്കിക്കൊണ്ടിരിക്കുന്ന അവസ്ഥയെയാണ് ഭജനമെന്നു പറയുന്നത്. പ്രസ്തുത ഭജനത്തെത്തന്നെ ഭക്തിയെന്നും പറയുന്നത്. ഈശ്വരനെ മായാമയനായോ, മായാതീതനായോ എങ്ങിനെ സേവിച്ചാലും ഫലം ഒന്നുതന്നെ. സഗുണത്വവും നിർഗ്ഗുണത്വവുമൊക്കെ തന്റെ ചിത്തത്തിനുള്ളതാണ്. ഭക്തിയുണ്ടാ

യിക്കഴിഞ്ഞാൽ സഗുണമായാലും നിർഗ്ഗുണമായാലും ഒക്കെ ഒരേ ഫലംതന്നെ. ഏതു രൂപത്തിലെങ്കിലും ഭക്തി യുണ്ടാവലാണ് കാര്യം.

**ശ്രവണം കീർത്തനം തസ്യ ചാർച്ചനം പാദസേവനം**
**വന്ദനം സ്മരണം ദാസ്യം സഖ്യഞ്ചാത്മനിവേദനം. 5**

**നവധാ സഗുണേ പ്രോക്താ സപ്തധാഽഗുണശാലിനീ**
**സർവ്വോപകാരിണീ നൂനം സേവനീയാ പ്രയത്നതഃ. 6**

സാരം:- പറയപ്പെട്ട ഭക്തിയുടെ സഗുണനിർഗ്ഗുണ ങ്ങളായ രണ്ടു ഭാവങ്ങളേയും വേർതിരിച്ച് അവയുടെ അനുഷ്ഠാനവ്യത്യാസങ്ങളോടുകൂടി ഉപന്യസിക്കയാണ് ഈ രണ്ടു ശ്ലോകങ്ങളെക്കൊണ്ടു ചെയ്യുന്നത്. ഭക്തി സഗുണമായാലും നിർഗ്ഗുണമായാലും ഫലം ഒന്നുതന്നെ. എന്നിരുന്നാലും ആചരണത്തിൽ ഗണ്യമായ വ്യത്യാസ മുണ്ട്. സർവ്വാന്തർയ്യാമിയും സർവ്വകാരണനും അപരി ച്ഛിന്ന പരിപൂർണ്ണനുമായ ഈശ്വരനെ ഇഷ്ടദേവതാസ്വ രൂപേണ ഭജിക്കുന്ന സമ്പ്രദായത്തിനാണ് സഗുണഭക്തി യെന്നു പറയുന്നുത്. ഇഷ്ടദേവതയായി ധരിക്കുമ്പോൾ കാലദേശങ്ങളുടേയും നാമരൂപങ്ങളുടേയും പരിധിയിൽ പേടാതെ വയ്യല്ലോ. കാലദേശങ്ങളിൽ നിന്നും നാമരൂപ ങ്ങളിൽ നിന്നും അതീതനും സർവ്വോപാധിവിനിർമ്മു ക്തനും അപരിച്ഛിന്നനുമായ ഈശ്വരനെ ഒരു കാലത്തും ഒരു ദേശത്തും ഒരു നാമത്തിലും ഒരു രൂപത്തിലും പരി ച്ഛിന്നനായറിഞ്ഞുപാസിക്കുന്നതുതന്നെ സഗുണോപാ സനം അല്ലെങ്കിൽ സഗുണഭക്തി. നിരുപാധികനും അപ രിച്ഛിന്നനും സർവ്വാത്മാവുമായറിഞ്ഞുപാസിക്കുന്നതു

നിർഗ്ഗുണഭക്തിയും. ചിത്തത്തിന്നു ശുദ്ധിയും വിശാലതയും വന്നു തനിക്കു ശരീരാഭിമാനം നീങ്ങി ആത്മാഭിമാനം വളരാതിരിക്കും കാലത്തോളം ഒരാൾക്കു നിർഗ്ഗുണഭക്തിയുണ്ടാവാനും വളരാനും വിഷമം. അതിനാൽ സാധകനു തന്റെ ശരീരാഭിമാനവും ശാരീരികധർമ്മങ്ങളും നീങ്ങുന്നതുവരെ സഗുണഭജനം തന്നെയാണ് ശ്രേഷ്ഠമായിട്ടിരിക്കുന്നത്. അങ്ങിനെ ഗുണഭാവത്തോടെ ഈശ്വരനെ ഇഷ്ടദേവതാ സ്വരൂപത്തിൽ ഭജിക്കുകയാണെങ്കിൽ അതിനു ക്രമപ്രവൃദ്ധങ്ങളായ ഒമ്പതു പരിധികളുണ്ട്. ശ്രവണം, കീർത്തനം, അർച്ചനം, പാദസേവനം, വന്ദനം, സ്മരണം, ദാസ്യം, സഖ്യം, ആത്മനിവേദനം ഇവയാണ് പറയപ്പെട്ട ഒമ്പതു പരിധികൾ. ഭഗവാന്റെ മഹിമകളെ ഭക്തന്മാരുടെ മുഖത്തിൽ നിന്നു വീണ്ടും വീണ്ടും കേൾക്കുന്നതുതന്നെ ശ്രവണം. അങ്ങിനെ അധികപ്രാവശ്യം ശ്രവിക്കുമ്പോൾ അറിയാതെതന്നെ ഭഗവാനിൽ പ്രേമമങ്കുരിക്കുന്നു. പ്രേമം വർദ്ധിക്കുംതോറും അവിടുത്തെ ദയാവാത്സാല്യാദിഗുണങ്ങളാലും ദിവ്യങ്ങളായ ലീലകളാലും ആകർഷിക്കപ്പെട്ട ഭക്തൻ സ്വയമേവ അവയെ കീർത്തിച്ചു രസിക്കാൻ തുടങ്ങുന്നു. ശ്രവണകീർത്തനങ്ങളെക്കൊണ്ടു ഭഗവന്മഹിമയിൽ മുഴുകി നീന്തി തുടങ്ങിയാൽ തന്റെ സർവ്വസ്വംകൊണ്ടും തനിക്കേറ്റവും പ്രിയപ്പെട്ട ഭഗവാനെ ആരാധിക്കാൻ തുടങ്ങുകയായി. പിന്നീടു ചെയ്യുന്നതെല്ലാം ഭഗവാന്റെ പാദസേവനം മാത്രം. ഭഗവാന്റെ പാദസേവനമൊഴിച്ചു തനിക്കു പ്രത്യേകമായി ഒരു കാര്യമേ ഇല്ലെന്നാവും. കാണുന്നതെല്ലാം തന്റെ സർവ്വസ്വവും പ്രേമസ്വരൂപവുമായ ഭഗവാന്റെ

തന്നെ രൂപവിശേഷമാണെന്നു തോന്നാൻ തുടങ്ങുക യായി. എല്ലാറ്റിനേയും ഇഷ്ടദേവതാസ്വരൂപത്തിൽ വീക്ഷിക്കാൻ തുടങ്ങുകയായി. അപ്പോൾ കണ്ട തിനെയെല്ലാം ഭഗവൽഭാവത്തോടും ഭക്തി പാരവശ്യ ത്തോടും കൂടി വന്ദിക്കാനും നമസ്കരിക്കാനും തുടങ്ങും. തന്റെ പ്രിയപ്പെട്ട ഭഗവാനെയൊഴിച്ചു മറ്റൊന്നിനെയും ഒരു നിമിഷവും സ്മരിക്കാനില്ലാതായി. ഭഗവാന്റെ ദാസ്യമ ല്ലാതെ മറ്റൊന്നും ചെയ്യാനില്ലാതായി. സർവ്വകർത്തവ്യ ങ്ങളും പ്രാപ്തവ്യങ്ങളും ഭോക്തവ്യങ്ങളും അവസാ നിക്കും. ഭഗവാനോട് എല്ലാ പ്രകാരത്തിലും അടുക്ക ലല്ലതാതെ മറ്റൊരു വ്യാപാരം തന്നെയില്ലാതാവും. ഭഗ വാനോടല്ലാതെ മറ്റൊരു വസ്തുവിനോടും തനിക്കണു പോലും സംബന്ധമേ ഇല്ലാതാവും. ഇങ്ങിനെ അകവും പുറവും ഒരുപോലെ ഈശ്വരപ്രേമംകൊണ്ടും ഈശ്വര ഭാവംകൊണ്ടും തിങ്ങി നിറഞ്ഞു മറ്റെല്ലാ ഭാവവും കേവലം ലയിക്കാനിടവന്നാൽ ആത്മസാക്ഷാൽക്കാ രവുമുണ്ടാവുന്നു. അപ്പോൾ എല്ലാ ഗുണഭാവങ്ങളും നീങ്ങി അതുവരെ സഗുണയായിരുന്ന ഭക്തിനിർഗ്ഗുണ യായ പരാഭക്തിയായി മാറുന്നു.

ഇങ്ങിനെയാണ് ഭക്തിയെ ക്രമേണ അഭ്യാസം കൊണ്ടു വളർത്തി ഉച്ചാവസ്ഥായിലെത്തിക്കേണ്ടത്. ആരം ഭത്തിൽ സഗുണയായാലും വേണ്ടപോലെ വളരാനിടവ ന്നാൽ കാലംകൊണ്ടു നിർഗ്ഗുണയായ പരാഭക്തിയായി ത്തീരും. സഗുണഭക്തിക്കല്ലാതെ നിർഗ്ഗുണഭക്തിക്ക് അഭ്യാ സക്രമങ്ങളോ അവാന്തരവിഭാഗങ്ങളോ വാസ്തവത്തി ലില്ല. പരാഭക്തി കേവലം ഏകയാണ്. ജ്ഞാനംകൊ

ണ്ടാണ് പരാഭക്തിയുണ്ടായിത്തീരുന്നത്. അതിനാൽ ജ്ഞാനത്തിന്റെ അഭ്യാസംതന്നെ പരാഭക്തിയുടേയും അഭ്യസനം. അല്ലെങ്കിൽ മുൻപറഞ്ഞ തോതിൽ സഗുണ ഭക്തി ക്രമേണ വളർന്നു ജ്ഞാനമുണ്ടാവുമ്പോൾ ഗുണ ഭാവം നീങ്ങി പരാഭക്തിയുണ്ടാവും. ഇതാണ് സാമാന്യ ക്രമം. അല്ലാതെ നിർഗ്ഗുണയായ പരാഭക്തിക്കു പ്രത്യേകം അഭ്യാസക്രമങ്ങളില്ല. എങ്കിലും അതും യുക്തിയോടു കൂടുംവണ്ണം അഭ്യസിച്ചാൽ വളരെ വേഗത്തിൽ വളർന്ന് ഉദ്ദിഷ്ടഫലത്തെ പ്രദാനം ചെയ്യും.

ഈശ്വരനെ കാലദേശങ്ങളിലും നാമരൂപങ്ങളിലും ഒതുങ്ങിയ ഇഷ്ടദേവതയായിട്ടല്ലാതെ സർവ്വാത്മ ഭാവത്തിൽക്കൂടെ പരമപുരുഷനായറിഞ്ഞുപാസിക്കുന്ന പക്ഷം സഗുണഭക്തിക്കു പറഞ്ഞ അഭ്യാസക്രമങ്ങൾ കൊണ്ടുതന്നെ പരാഭക്തിയെ അഭ്യസിക്കാം. ശ്രവണ കീർത്തനങ്ങൾ മിക്കവാറും നാമരൂപങ്ങളെ അവലംബി ച്ചാകയാൽ പ്രസ്തുത രണ്ടെണ്ണത്തെ ഒഴിവാക്കി മറ്റേഴു സാധനകളും നിർഗ്ഗുണഭാവനയിൽക്കൂടെ ഉപയോഗപ്പെ ടുത്തുന്നപക്ഷം പരാഭക്തിയുടെ അഭ്യാസക്രമങ്ങളാ ണെന്നു പറയാം. ഏതായാലും പരാഭക്തി വളരാനിടവ ന്നാൽ വളരെ കാര്യമായി. പരാഭക്തികൊണ്ടു വളരെ വേഗത്തിൽ ചിത്തത്തിന്റെ എല്ലാ മാലിന്യങ്ങളും നീങ്ങി കരതലാമലകംപോലെ തത്വം പ്രകാശിക്കാനിടയായി ത്തീരും.

**യസ്യ ദേവേ പരാഭക്തിർയ്യഥാ ദേവേ തഥാ ഗുരൗ**
**തസ്യൈതേ കഥിതാ ഹ്യർത്ഥാഃ പ്രകാശന്തേ മഹാത്മനഃ. 7**

സാരം:- സുകൃതിനിയായ ഹേ ശബരി! പരാഭക്തിയുടെ സ്വരൂപത്തേയും അനുഷ്ഠാനസമ്പ്രദായ ക്രമത്തേയും ശാസ്ത്രങ്ങളിൽ നിന്നു ഗ്രഹിക്കാവുന്നതിനാൽ അതിനെ വേണ്ടത്ര ഗ്രഹിച്ചനുഷ്ഠിച്ചാൽ മതി. അതു കൊണ്ടു സർവ്വാർത്ഥസിദ്ധികളും തത്വാനുഭൂതിയുമുണ്ടാവും. ആ സ്ഥിതിക്ക് ഒരു ഗുരുവിന്റെ ആവശ്യമേ ഇല്ല എന്ന് ഒരിക്കലും വിചാരിക്കരുത്. അങ്ങിനെ വിചാരിക്കുന്നവർക്കൊരു സിദ്ധിയുമുണ്ടാവുന്നതുമല്ല. പരമപുരുഷനും സർവ്വാന്തർയ്യാമിയുമായ ഏതൊരീശ്വരനെ കാണാനും പ്രാപിക്കാനും ബദ്ധപ്പെടുന്നുവോ, ആ പരമേശ്വരന്റെതന്നെ പ്രത്യക്ഷസ്വരൂപമാണ് ഗുരു. അകത്ത് ആത്മാവായും പുറത്തു ഗുരുവായും പ്രകാശിക്കുന്നത് ഒരേ ഈശ്വരനാണ്. ആത്മാവു നിർഗ്ഗുണസ്വരൂപമാണെങ്കിൽ ഗുരു സഗുണസ്വരൂപമാണ്. രണ്ടും രണ്ടല്ല, ഒന്നു തന്നെ. ആ സ്ഥിതിക്ക് ഈശ്വരങ്കൽ എപ്രകാരമുള്ള ഭക്തിയും വിശ്വാസവുമുണ്ടോ അതുപോലുള്ള ഭക്തിവിശ്വാസാദരങ്ങൾ മഹാത്മാവായ ഗുരുവിലും എപ്പോഴുമുണ്ടായിരിക്കണം. മനുഷ്യബുദ്ധിയോടുകൂടി ഗുരുവിനെ നോക്കാൻ പോലും ഇട വരരുത്. ഗുരുദർശനത്തെ പ്രത്യക്ഷഈശ്വരദർശനമായി കരുതണം. അങ്ങിനെയുള്ള ഗുരുഭക്തിയും ഗുരുസേവയും ഉള്ള ഉത്തമനായ മഹാത്മാവിനാണ് മുൻപറയപ്പെട്ട സിദ്ധികളൊക്കെ പറഞ്ഞ തോതിൽ സഫലങ്ങളായിത്തീരുന്നത്. ഗുരുഭക്തിയും ഗുരുസേവയും സൽസംഗവുമില്ലാത്ത മൂഢന്മാരും നീചന്മാരുമായ ആളുകൾ എതെല്ലാം കഠിനസാധനകൾ ചെയ്താലും തത്വപ്രകാശനം വളരെ വിഷമം തന്നെ.

**ബീജാൽ വൃക്ഷസ്തതോ ബീജം**
**ഭക്തേർജ്ഞാനം തത്വശ്ച സാ**
**സാധൂനാം സംഗതിർബ്ബീജം**
**ഭക്തിവൃക്ഷസ്യ ഭാമിനി! 8**

സാരം:- വിത്തിൽ നിന്നു വൃക്ഷവും, വൃക്ഷത്തിൽ നിന്നു വിത്തും ഉണ്ടാവുന്നതു സ്വാഭാവികമാണല്ലോ. അതുപോലെത്തന്നെയാണ് ഭക്തിജ്ഞാനങ്ങളും. ഭക്തിയിൽ നിന്നു ജ്ഞാനവും ജ്ഞാനത്തിൽ നിന്നു ഭക്തിയും ഉണ്ടാവും. സാധാരണമൂഢജനങ്ങൾ ഭക്തിജ്ഞാനങ്ങൾക്ക് ഉച്ചനീചത്വങ്ങളും ഉൽക്കർഷാപകർഷങ്ങളും കല്പിക്കാറുണ്ട്. ഭക്തിയേക്കാൾ ശ്രേഷ്ഠം ജ്ഞാനമാണെന്നു ചിലരും ജ്ഞാനത്തേക്കാൾ ശ്രേഷ്ഠം ഭക്തിയാണെന്നു മറ്റു ചിലരും പറയും. അങ്ങിനെതന്നെ ഭക്തികൊണ്ടേ ജ്ഞാനമുണ്ടാവൂ എന്നു ചിലരും ജ്ഞാനം കൊണ്ടേ ഭക്തിയുണ്ടാവൂ എന്നു മറ്റു ചിലരും പറയും. വാസ്തവത്തിൽ പ്രസ്തുത വാദങ്ങളൊക്കെ ബീജാങ്കുര വാദംപോലെയാണ്. ബീജത്തിൽ നിന്നു വൃക്ഷമോ വൃക്ഷത്തിൽ നിന്നു ബീജമോ ഏതാണുണ്ടാവുതെന്നു ചോദിച്ചാൽ എന്താണ് പറയേണ്ടത്? ബീജവും വൃക്ഷവും വാസ്തവത്തിൽ രണ്ടല്ല, ഒരു വസ്തുവാണ്. ഒരേ വസ്തുവിന്റെതന്നെ രണ്ടവസ്ഥയാണ് ബീജത്വവും വൃക്ഷത്വവും. അതിനാൽ ബീജത്തിൽ നിന്നു വൃക്ഷവും വൃക്ഷത്തിൽനിന്നു ബീജവുമുണ്ടാവുന്നു. അതായത് ഒരേ വസ്തുതന്നെ ബീജമായും വൃക്ഷമായും മാറുന്നു എന്നേ അർത്ഥമുള്ളു. ഇതുപോലെത്തന്നെയാണ് ഭക്തിജ്ഞാനങ്ങളും. വാസ്തവത്തിൽ അവ രണ്ടും രണ്ടല്ല. ഒരേ

വസ്തുവിന്റെ തന്നെ രണ്ടു ഭാവങ്ങൾ മാത്രമാണ്. അതിനാൽ ഭക്തിയിൽനിന്നു ജ്ഞാനവും ജ്ഞാനത്തിൽ നിന്നു ഭക്തിയുമുണ്ടാവുന്നു. അല്ലെങ്കിൽ ഒരേ ആദ്ധ്യാത്മിക സംസ്കാരം തന്നെ ഭക്തിയായും ജ്ഞാനമായും പ്രകാശിക്കുന്നു. ഭക്തിയുണ്ടായാൽ ജ്ഞാനവും ജ്ഞാനമുണ്ടായാൽ ഭക്തിയും സ്വാഭാവികമായുണ്ടാവുന്നു. കാരണം അവ രണ്ടും ഒന്നുതന്നെയാണ്, രണ്ടല്ല. അതിനാൽ ഭക്തി ജ്ഞാനങ്ങൾക്കു തമ്മിൽ ഉച്ചനീചത്വങ്ങളോ ഉൽകൃഷ്ടാപകൃഷ്ടത്വങ്ങളോ ഇല്ല. അവ രണ്ടും ഒന്നുതന്നെ.

ഭക്തിജ്ഞാനങ്ങൾ രണ്ടും സൽസംഗംകൊണ്ടുണ്ടായിത്തീരും. ഭക്തിയെ ഒരു വൃക്ഷമായിക്കണക്കാക്കുകയാണെങ്കിൽ സൽസംഗമാണതിന്റെ ബീജം. ഭക്തിജ്ഞാനങ്ങളുണ്ടാവാൻ പല അനുഷ്ഠാനങ്ങളേയും ശാസ്ത്രങ്ങൾ വിധിക്കുന്നുണ്ടെങ്കിൽക്കൂടി സൽസംഗം മുഖ്യകാരണമാണ്. മാത്രമല്ല, എന്തെല്ലാം സാധനകളുണ്ടായാൽക്കൂടിയും സജ്ജനങ്ങളുമായി സമ്പർക്കമില്ലെങ്കിൽ ഭക്തിജ്ഞാനങ്ങളുണ്ടാവാനും വളരാനും വിഷമം തന്നെ. അതിനാൽ സാധുജനങ്ങളുമായുള്ള ചേർച്ച എല്ലാറ്റിലും വെച്ചു മുഖ്യമായ ഒന്നായിത്തന്നെ കരുതണം. ഈശ്വരന്റെ പ്രതിരൂപങ്ങളാണ് സജ്ജനങ്ങൾ. എല്ലാ സമയത്തും അവരുടെ സർവ്വാവയവങ്ങളും ഈശ്വരനുമായി സമ്പർക്കം ചെയ്തുകൊണ്ടിരിക്കുന്നു. സംസാരത്തിൽ വർത്തിക്കുന്നവരെങ്കിലും സംസാരത്തിൽ നിന്ന് അത്യന്തവിദൂരസ്ഥിതന്മാരാണ് മഹജ്ജനങ്ങൾ. അതിനാൽ അവരുമായുള്ള സമ്പർക്കം സർവ്വോപരി ശ്രേഷ്ഠം തന്നെ.

**ഭക്തിജ്ഞാനവിരാഗാണി വർഷയൻ ജഗതീതലേ**
**ചരതീഹ മഹാഭാഗോ നഭോമണ്ഡലമേഘവൽ. 9**

സാരം:- ആകാശത്തിൽക്കൂടെ അങ്ങിങ്ങ് ഓടിക്കൊണ്ടിരിക്കുന്ന മേഘം ഘർമ്മതപ്തമായ പ്രദേശത്തു ധാരാളം ജലത്തെ വർഷിച്ചു കുളുർപ്പിക്കുന്നു. മേഘങ്ങളല്ലാതെ ആരാണ് ഈ ലോകത്തിൽ താപശാന്തിയെ ചെയ്യുന്നത്? മേഘങ്ങളില്ലെങ്കിൽ താപശമനം കുറെ വിഷമം തന്നെ. തങ്ങൾക്കു യാതൊരാവശ്യവുമില്ലെങ്കിലും സമുദ്രത്തിൽ നിന്നു ശുദ്ധജലത്തെ സംഭരിച്ച് ആവശ്യമുള്ള സ്ഥലങ്ങളിൽ ഇഷ്ടംപോലെ വർഷിച്ചു ജനങ്ങളുടെ താപത്തെ അകറ്റി കുളുർപ്പിക്കുന്ന മേഘങ്ങളുടെ മഹാമനസ്കതയും ത്യാഗബുദ്ധിയും എത്ര മഹനീയമാണ്! ഇതുപോലെയാണ് സജ്ജനങ്ങളും. മേഘം ജലത്തെയാണ് വർഷിക്കുന്നതെങ്കിൽ മഹാത്മാവു ഭക്തിജ്ഞാനവൈരാഗ്യങ്ങളെയാണന്നേ വ്യത്യാസമുള്ളു. അസഹ്യമായ സംസാരതാപം കൊണ്ടു തപിച്ച ലോകത്തെ മുഴുവൻ ഭക്തിജ്ഞാനവൈരാഗ്യവർഷംകൊണ്ടു കുളുർപ്പിക്കുന്നു മഹാത്മാക്കൾ. തങ്ങൾക്കു യാതൊരാവശ്യത്തിന്നുംവേണ്ടിയല്ല, മറ്റുള്ളവരുടെ താപം തീർത്തു കുളുർപ്പിക്കാൻവേണ്ടിയാണ് മഹാത്മാക്കൾ ലോകത്തിൽ ചുറ്റിസഞ്ചരിക്കുന്നത്. അങ്ങനെയുള്ള മഹജ്ജനങ്ങളുടെ മഹാമനസ്കതയേയും ത്യാഗത്തേയും സേവനസന്നദ്ധതയേയും എത്രതന്നെ പുകഴ്ത്തിയാലാണ് അധികമായിപ്പോകുന്നത്?

**ഛായാപുഷ്പഫലൈശ്ശ്ലാഘീ സേവതേ ശരണാഗതാൻ**
**സാധുസ്ത്വനാഗതാംശ്ചാപി ഭക്തിജ്ഞാനധനാദിഭിഃ. 10**

സാരം:- വൃക്ഷം തന്നെ ആശ്രയിക്കുന്നവരെ നിഴൽകൊണ്ടും പുഷ്പങ്ങളെക്കൊണ്ടും ഫലങ്ങളെക്കൊണ്ടും സേവനം ചെയ്യുന്നു. വൃക്ഷത്തിന്റെ ആ മഹാമനസ്കതയെ എത്രതന്നെ വാഴ്ത്തിയാലും മതിയാവില്ല. അങ്ങനെയാണെങ്കിലും വൃക്ഷം തന്റെ അടുത്തു വന്നു തന്നെ ആശ്രയിക്കുന്നവരെ മാത്രമാണ് അങ്ങനെ സേവനം ചെയ്യുന്നത്. എന്നാൽ മഹാത്മാക്കൾ അങ്ങനെയല്ല. തന്നെ സമീപിക്കാത്തവരെക്കൂടി ഭക്തിജ്ഞാനാദികളെക്കൊണ്ടു സേവനം ചെയ്യുന്നു. ഒരേ കാലത്തോ ഒരേ ദേശത്തോ ഉള്ളവരെക്കൂടിയല്ല; പല കാലദേശങ്ങളിലുള്ളവരെക്കൂടിയും മഹാത്മാക്കൾ സേവനം ചെയ്യുന്നു. വ്യാസാദിഋഷികളും ശ്രീശങ്കരാദി ആചാര്യന്മാരും ഏതോ കാലങ്ങളിലും ഏതോ ദേശങ്ങളിലും ജീവിച്ചവരാണ് എങ്കിലും ഇന്നും എന്നും അവരുടെ ഭക്തിജ്ഞാനാദിസേവനം ഈ ലോകത്തിലെ മിക്ക മനുഷ്യർക്കും അനുഭവിക്കാൻ സാധിക്കുന്നു. മഹാത്മാക്കളുടെ നിസ്വാർത്ഥവും ത്യാഗസംഫുല്ലവുമായ സേവനം കാലദേശകർത്താക്കളെക്കൂടിയും അതിവർത്തിച്ചു ശാശ്വതമായി നിലനില്ക്കുന്നു. നല്ലവനെന്നോ, കേട്ടവനെന്നോ, അധികാരിയെന്നോ അനധികാരിയെന്നോ ഭേദമില്ലാതെയാണ് അവരീ ജഗത്തിന്നു തങ്ങളുടെ സേവനത്തെ അർപ്പിക്കുന്നത്. അങ്ങനെയുള്ള മഹജ്ജനങ്ങളുടെ പ്രത്യക്ഷദർശനവും സമ്പർക്കവും കൂടി കിട്ടാൻ സാധിച്ചാൽ പിന്നെ പറയേണ്ടതുണ്ടോ? വളരെ വേഗത്തിൽ ചിത്തശുദ്ധി വന്നു തത്വം പ്രകാശിക്കാനിടയാവും. അതാണ് സൽസംഗത്തിന്നു മറ്റെല്ലാറ്റിനേക്കാളും മാഹാത്മ്യം പറയുന്നത്. വേദശാസ്ത്രങ്ങളെ

പഠിക്കുകയോ തപോയോഗങ്ങളെ അനുഷ്ഠിക്കുകയോ ചെയ്തിട്ടില്ലാത്ത പ്രാകൃതന്മാർപോലും സൽസംഗം ഒന്നു കൊണ്ടു ജന്മസാഫല്യത്തെ പ്രാപിക്കുന്നു. അങ്ങനെ സംഭവിച്ച എത്രയോ കഥകൾ പുരാണങ്ങളിലും ഇതിഹാസങ്ങളിലും സുലഭവുമാണ്. അതിനാൽ സർവ്വോപരി മാന്യന്മാർ സജ്ജനങ്ങളും സർവ്വോപരി ശ്രേഷ്ഠമായ അനുഷ്ഠാനം സൽസംഗവും തന്നെ.

**സജ്ജനോ ദുർജ്ജനശ്ചേതി ഭേദതോ മന്യതേ ജനഃ**
**സർവ്വഞ്ച സ്വജനം സാധുർമ്മന്യതേഭേദചിന്തയാ. 11**

സാരം:- സാധാരണജനങ്ങൾ ജനങ്ങളെ സജ്ജനങ്ങളെന്നും ദുർജ്ജനങ്ങളെന്നും കള്ളനെന്നും ദുഷ്ടനെന്നും നല്ലവനെന്നും പണ്ഢിതനെന്നും മൂഢനെന്നും മൂർഖനെന്നും വിദ്വാനെന്നും പല തരത്തിൽ വേർതിരിച്ചു ഭേദഭാവത്തോടെ വീക്ഷിക്കുന്നു. എന്നാൽ ഒരു സാധുമഹാത്മാവാകട്ടെ, ആരിലും യാതൊരു ഭേദഭാവവും കൂടാതെ എല്ലാവരേയും തന്റെ സ്വന്തം ആളുകളായി മാത്രം കാണുന്നു. സാധുവിന്നാരിലും നിന്ദയോ പാരുഷ്യമോ ഇല്ല. എല്ലാവരിലും ആദരവും ബഹുമാനവും മാത്രം. അങ്ങനെയുള്ള സജ്ജനങ്ങൾ എവിടെ ആർക്കാണ് പൂജ്യന്മാരല്ലാത്തത്?

**ദഹനാത്മപ്രകാശേന**
**സൂര്യോ വാരയതേ തമഃ**
**വചോഭിശ്ശീതളൈസ്സാധുഃ**
**ഹൃൽസ്ഥം വാരയതേ ഹി തൽ. 12**

സാരം:- ആദിത്യനുദിക്കുമ്പോൾ ലോകത്തിലെ

അന്ധകാരം മുഴുവൻ നീങ്ങുന്നു. എന്നാൽ പുറമേയുള്ള അന്ധകാരം മാത്രമാണ് നീങ്ങുന്നത്. ജീവികളുടെ ഹൃദയത്തിലെ അന്ധകാരം നീങ്ങുന്നില്ല. കൂടാതെ ആഗ്നേയ പ്രകാശംകൊണ്ടാണാദിത്യൻ അന്ധകാരത്തെ നീക്കുന്നത്. അതിനാൽ അന്ധകാരത്തെ നീക്കുന്നുണ്ടെങ്കിലും താപത്തെ കൊടുക്കുന്നുമുണ്ട്. എന്നാൽ സജ്ജനങ്ങൾ അങ്ങനെയല്ല; ശീതളങ്ങളും അമൃതായമാനങ്ങളുമായ വാക്കുകളെക്കൊണ്ടു കുളുർപ്പിച്ചു ജനങ്ങളുടെ ഹൃദയത്തിലെ അജ്ഞാനാന്ധകാരത്തെ അകറ്റുന്നു. ഒരാദിത്യനുദിച്ചാൽ ലോകം മുഴുവൻ എപ്രകാരം പ്രകാശിക്കുന്നുവോ അതുപോലെ ഒരു സാധു ഒരിടത്തെത്തിയാൽ അവിടെയുള്ള ജനങ്ങളുടെയെല്ലാം ചിത്തം കുളിർക്കുകയും അജ്ഞാനം നീങ്ങുകയും ചെയ്യുന്നു. ആദിത്യൻ എപ്രകാരമാണോ യാതൊരു പ്രതിഫലത്തേയും ഇച്ഛിക്കാതെ ഈ ലോകത്തെ മുഴുവൻ പ്രകാശിപ്പിക്കുന്നത്, അതുപോലെ സജ്ജനങ്ങളും യാതൊന്നിനുവേണ്ടിയുമല്ല ജ്ഞാനപ്രകാശംകൊണ്ടീ ജഗത്തിനെ മുഴുവൻ പ്രകാശിപ്പിക്കുന്നത്. അങ്ങിനെയുള്ള സജ്ജനങ്ങൾ എവിടെയാണ് പൂജ്യന്മാരല്ലാത്തത്? അവരുടെ സമ്പർക്കം ആരെയാണ് പരിശുദ്ധനാക്കാത്തത്?

**ജന്മക്ലേശോ ജരാക്ലേശഃ ക്ലേശോ ദുർജ്ജനമിത്രതാ**
**ശംഭോർഭജനമക്ലേശഃ ക്ലേശോ ഭൂരിധനസ്പൃഹാ. 13**

സാരം:- ഈശ്വഭജനമൊഴിച്ച് ഈ ലോകത്തിലെ ഏതൊരനുഭവമാണ് ദുഃഖഭൂയിഷ്ഠമല്ലാത്തത്? ജനനവും ജീവിതവും വാർദ്ധക്യവും മരണവും ജീവിതത്തിലെ വിവിധങ്ങളായ അനുഭവങ്ങളും പലതരത്തിലുള്ള ആഗ്ര

ഹങ്ങളും അതാതാഗ്രഹങ്ങളെ സാധിക്കാനുള്ള പ്രയത്ന ങ്ങളും എല്ലാം പരിശോധിച്ചാൽ ഏതാണ് ദുഃഖമല്ലാത്തത്? എല്ലാം മഹാദുഃഖസ്വരൂപങ്ങൾ തന്നെ. അവയെയെല്ലാം വിട്ടും മറന്നും ഈശ്വരനെ സർവ്വാത്മനാ ആശ്രയിക്കാൻ കഴിഞ്ഞാൽ ദുഃഖത്തിന്റെ ബാധയില്ലെന്നു പറയാം. അങ്ങിനെ ചെയ്യാതിരിക്കും കാലത്തോളം ഒരു ജീവന് ഇഹത്തിലും പരത്തിലും എന്നുവേണ്ട എപ്പോഴും ദുഃഖം മാത്രമാണനുഭവം. അതിനാൽ സംസാരത്തിൽ നിന്നു സുഖം കിട്ടിയില്ലെന്നു ബോധ്യപ്പെട്ടു സംസാരത്തെ വിട്ട് ഈശ്വരനെ ആശ്രയിക്കാറാവുകയാണാദ്യം വേണ്ടത്.

**മൽഭക്തം ദയയാ യുക്തം ധർമ്മാത്മാനം ശുഭേ ഭജ**
**ഭക്തിശാസ്ത്രപ്രവക്താരം സന്തം സന്തതമാദരാൽ. 14**

സാരം:- മംഗളസ്വരൂപിണിയായ ഹേ ശബരി! ഭക്തന്മാരായ സജ്ജനങ്ങളെ എപ്പോഴും സേവിക്കണം. പരമാർത്ഥഭക്തന്മാരായ സജ്ജനങ്ങളുടെ സമ്പർക്കം കൊണ്ടും സഹവാസംകൊണ്ടും സേവനംകൊണ്ടും മാത്രമേ ഈശ്വരനിൽ നിഷ്കളയായ ഭക്തിയുണ്ടാവു കയും വളരുകയും ഉറയ്ക്കുകയും ചെയ്യു. സജ്ജന ങ്ങൾ സ്വയം ഈശ്വരസ്വരൂപികളാണ്. സർവ്വാവയവങ്ങ ളെക്കൊണ്ടും അവർ ഈശ്വരന്റെ മഹിമയെ പ്രഖ്യാപി ക്കുന്നു. ശിരസ്സിൽ ഭഗവാന്റെ പാദതുളസിയും, നെറ്റി യിൽ നിർമ്മാല്യകളഭവും, കണ്ഠത്തിൽ ഭഗവന്മാല്യവും, നാവിൽ ഭഗവൽകീർത്തനവും, ഹൃദയത്തിൽ ഭഗ വൽസ്വരൂപവും, വയറ്റിൽ അവിടുത്തെ ഉച്ഛിഷ്ടനിവേ ദ്യവും, കാലിൽ പ്രദക്ഷിണവും, കയ്യിൽ അഞ്ജലി ബന്ധവും, കണ്ണിൽ പ്രേമാശ്രുവും, സർവ്വാംഗം രോമാ

ഞ്ചവും ധരിച്ചു ലോകം മുഴുവൻ ഭഗവൽസ്വരൂപമായി കണ്ടു നടക്കുന്ന സജ്ജനങ്ങൾ ഈശ്വരന്റെ പ്രത്യക്ഷ പ്രതിരൂപങ്ങളാണ്. അങ്ങനെയുള്ള ഭക്തജനങ്ങളുടെ ദർശനമാത്രംകൊണ്ടുതന്നെ സർവ്വപാപങ്ങളും നശിച്ചു ഭഗവൽപ്രേമമങ്കുരിക്കും. പിന്നെ അവരുടെ സമ്പർക്കസഹവാസങ്ങളെക്കൊണ്ടു ഭക്തിവിശ്വാസങ്ങളുണ്ടാവുമോ എന്നു സംശയിക്കാനുണ്ടോ! ഭക്തിശാസ്ത്രത്തെ ശരിയായി പറഞ്ഞുതരാനും ഭക്തന്മാർക്കേ കഴിയൂ. അവർ ജീവിതംകൊണ്ടു സ്വയം ഭക്തിശാസ്ത്രമായി കഴിഞ്ഞവരാണ്. അവരുടെ ഏതൊരാചരണം നോക്കിയാലും ഭക്തിശാസ്ത്രത്തിന്റെ വ്യാഖ്യാനമായിരിക്കും. അങ്ങിനെയുള്ള മഹാത്മാക്കളെ ജീവിതത്തിൽ എപ്പോഴെങ്കിലും ഒരിക്കൽ കണ്ടാൽത്തന്നെ ജന്മം സഫലമായിത്തീരും. ആ സ്ഥിതിക്ക് എപ്പോഴും അവരുടെ സമ്പർക്കമുണ്ടായാൽ പറയേണ്ടതുണ്ടോ? അതിനാൽ ധന്യയായ ഹേ ശബരി! പറയപ്പെട്ട രൂപത്തിലുള്ള ഭക്തജനങ്ങളുടെ സഹവാസം എത്രത്തോളം വളർത്താൻ കഴിയുമോ, അത്രയും നല്ലതാണ്. വളരെ വേഗത്തിൽ ഭക്തി വർദ്ധിക്കും.

**യതിതീർത്ഥം സതീതീർത്ഥം തീർത്ഥം സാധുസമാഗമഃ**
**വേദവാക്യം സദാ തീർത്ഥം നാന്യത്തീർത്ഥം ഭജേന്നരഃ. 15**

സാരം:- തീർത്ഥസ്നാനമെന്ന പേരിൽ എന്തെല്ലാമാണ് കാണിക്കുന്നത്! ഗംഗാദിതീർത്ഥങ്ങൾ ശ്രേഷ്ഠങ്ങളും സേവ്യങ്ങളും തന്നെ. ജീവന്നു പരിശുദ്ധിയെ കൊടുക്കുന്ന വസ്തുവിനെയാണ് തീർത്ഥമെന്നു പറയുന്നത്. ഗംഗാദികൾ പരിശുദ്ധിയെ കൊടുക്കുന്നുണ്ട്. അതിനാൽ അവ തീർത്ഥങ്ങൾ തന്നെ. എന്നാൽ കൂടുതൽ പരി

ശുദ്ധിയെ കൊടുക്കുന്നവയ്ക്കാണല്ലോ കൂടുതൽ തീർത്ഥത്വം കല്പിക്കേണ്ടത്. അങ്ങിനെയുള്ള ഉൽക്കൃഷ്ടതീർത്ഥങ്ങളുടെ സേവനം സുലഭമായി സാദ്ധ്യമാണെങ്കിൽ അവയെ തള്ളി നിസ്സാരങ്ങളായ തീർത്ഥങ്ങളെ സേവിക്കുന്നതു മൂഢതയല്ലേ? സന്യാസിമാർ, ഭക്തന്മാർ പതിവ്രതകളായ സ്ത്രീകൾ എന്നിവർ ദർശനമാത്രം കൊണ്ടുതന്നെ ജീവന്റെ പാപം നശിപ്പിച്ചു ശുദ്ധിയെ കൊടുക്കുന്നു. അവരുടെ സംസർഗ്ഗം കൂടിയുണ്ടായാൽ പറയേണ്ടതുണ്ടോ? വളരെ വേഗത്തിൽ ജീവന്നു പരിശുദ്ധി കിട്ടും. അതിനാൽ അങ്ങിനെയുള്ളവരുടെ സമ്പർക്കവും സഹവാസവും തന്നെ ഏറ്റവും വലിയ തീർത്ഥസേവനം. സർവ്വോപരി ശ്രേഷ്ഠങ്ങളാണ് വേദവാക്യങ്ങൾ. ശ്രവണമാത്രംകൊണ്ടുതന്നെ ജീവന്റെ സകല ദുരിതങ്ങളും നശിച്ച് ആത്യന്തികമായ ശുദ്ധിയുണ്ടാവുന്നു. പിന്നെ പഠനചിന്തനങ്ങൾകൂടി ചെയ്താൽ പറയാനുണ്ടോ! അത്ഭുതകരമായ ശുദ്ധി വളരെ വേഗത്തിലുണ്ടായിത്തീരും. അതിനാൽ സന്യാസികളെ പൂജിക്കുക, പതിവ്രതകളെ ബഹുമാനിക്കുക, സജ്ജനങ്ങളുമായി സഹവാസം ചെയ്യുക, വേദവാക്യങ്ങളെ ശ്രവിക്കുക, പഠിക്കുക, മനനം ചെയ്യുക എന്നിവതന്നെ ബുദ്ധിപൂർവ്വകമായ തീർത്ഥസേവനം. ഇങ്ങനെയുള്ള ആചരണങ്ങളെ ഉപേക്ഷിച്ചു വിദൂരത്തുള്ള ഒരു നദിയാണ് തീർത്ഥമെന്നു കരുതി അവിടെപ്പോയാലെ ശുദ്ധി കിട്ടൂ എന്നു ധരിക്കുന്നതു മൂഢത തന്നെ.

**പൂജാ വിപ്രസ്യ കർത്തവ്യാ ചാന്നവസ്ത്രജലാദിഭിഃ**
**വിപ്രസ്യൈവ പ്രഭാവേണ തരേൽ സംസാരസാഗരം. 16**

സാരം:- അന്നം, വസ്ത്രം, ജലം തുടങ്ങിയ ഉപചാരവസ്തുക്കളെക്കൊണ്ടും ദക്ഷിണാദികളെക്കൊണ്ടും ഭക്തിപൂർവ്വം ബ്രാഹ്മണരെ പൂജിക്കേണ്ടതാണ്. വേദജ്ഞരായ ബ്രാഹ്മണശ്രേഷ്ഠന്മാർ സാക്ഷാൽ ഈശ്വരസ്വരൂപികളാണ്. അവരെ ഭൂദേവരെന്നു പറയുന്നു. അതായതു ഭൂമിയിലെ പ്രത്യക്ഷദേവന്മാരാണ് ബ്രാഹ്മണർ. അവരുടെ പ്രഭാവം-അനുഗ്രഹം-കൊണ്ടേ മറ്റുള്ളവർക്കു സംസാരസാഗരത്തെ കടക്കാൻ സാധിക്കൂ. അതിനാൽ ഒരിക്കലും ബ്രാഹ്മണരെ നിന്ദിക്കുകയോ, ബഹുമാനിക്കാതിരിക്കുകയോ ചെയ്യരുതെന്നു മാത്രമല്ല, എപ്പോഴും യഥാശക്തി പൂജിച്ച് അവരുടെ അനുഗ്രഹത്തിന്നു പാത്രമാവുകയും വേണം.

**സൂര്യോദയം വിനാ ദേവി! ശർവ്വരീ ന പ്രയാസ്യതി**
**വിനാ ഭക്ത്യുദയം നൃണാമഹങ്കാരോ ന യാസ്യതി. 17**

സാരം:- പരമപാവനയായ ശബരി! സൂര്യോദയംകൊണ്ടേ രാത്രി അവസാനിക്കു. അതുപോലെ ഭഗവൽഭക്തിയുടെ ഉദയംകൊണ്ടേ മനുഷ്യന്റെ അഹങ്കാരവും അടങ്ങൂ. അതിനാൽ അവശ്യം ഭക്തിയെ സമ്പാദിക്കുക തന്നെ വേണം. അഹങ്കാരം ലയിക്കാതെ ജ്ഞാനം പ്രകാശിക്കാൻ വയ്യ. ഭക്തികൊണ്ടല്ലാതെ അഹങ്കാരം ലയിക്കാനും വയ്യ. കർമ്മം, സാംഖ്യം, യോഗം തുടങ്ങിയ അനുഷ്ഠാനങ്ങളെക്കൊണ്ടൊക്കെ ചിത്തശുദ്ധി വന്നു ജ്ഞാനം പ്രകാശിക്കുമെന്നു പറഞ്ഞാൽക്കൂടി നിഷ്കളങ്കയായ ഭക്തി വികസിച്ചു ജഗത്തു മുഴുവൻ ഈശ്വരമയമായി കാണാൻ തുടങ്ങുമ്പോൾ മാത്രമാണഹങ്കാരം ലയിക്കുന്നത്. അഹങ്കാരവിലയത്തിൽ മാത്രമേ

സത്യവും അദ്വിതീയവുമായ ജ്ഞാനം പ്രകാശിച്ചു ജന്മസാഫല്യമായ കൈവല്യത്തെ പ്രാപിക്കു. അതിനാൽ അവശ്യം ഭഗവൽഭക്തിയെ സമ്പാദിക്കുകതന്നെ വേണം.

**ആത്മവൽ പ്രേമ കർത്തവ്യം സർവ്വപ്രാണിഷു നിർമ്മലേ!**
**തസ്യ പാവനഭാവേന സംസാരം താരയേജ്ജനഃ. 18**

സാരം:- പരിശുദ്ധയായ ഹേ ശബരി! കൃമികീട ങ്ങൾ തുടങ്ങി ബ്രഹ്മപര്യന്തമുള്ള സർവ്വജീവരാശിക ളിലും തന്നിലുള്ള പ്രേമംപോലെതന്നെ പ്രേമമുണ്ടായി രിക്കണം. ആരും തന്നിൽനിന്നു വേറെയല്ല. താനും ആരിൽനിന്നും വേറെയല്ല. ആത്മാവ് ഒന്നുമാത്രമാണ്; പലതല്ല. അതിനാൽ അവനവനെത്തന്നെയാണ് എല്ലാ ജീവികളായും കാണുന്നത്. തന്നോടുള്ള മമതയും കാരു ണ്യവും എല്ലാ ജീവികളോടുമുണ്ടായിരിക്കണം. ഭേദബു ദ്ധിയുണ്ടാവരുത്. ഭേദബുദ്ധിയുണ്ടായാൽ രാഗദ്വേഷ ങ്ങളും മദമത്സരങ്ങളുമുണ്ടാവാൻ തുടങ്ങുകയായി. രാഗദ്വേഷങ്ങളുണ്ടാവുമ്പോൾ ചിലർക്ക് അപകാരം ചെയ്യാൻ തുടങ്ങും. മനസാ വാചാ കർമ്മണാ ഒരു ജീവിക്കും അല്പമായിട്ടെങ്കിലും അനിഷ്ടം ചെയ്യാനിട വരരുത്. അങ്ങനെ ചെയ്യുന്നതു താൻ തനിക്കുതന്നെ ചെയ്യുന്ന അനിഷ്ടമാണ്. തനിക്കു സുഖം വേണമെന്നു വിചാരിക്കുന്ന ഒരാൾ ഒരിക്കലും മറ്റൊരാൾക്കു ദുഃഖത്തെ കൊടുക്കരുത്. മറ്റുള്ളവർക്കു ദുഃഖത്തെക്കൊടുക്കുന്നവർ സ്വയം ദുഃഖത്തെ അനുഭവിക്കേണ്ടിവരുമെന്നതു തർക്ക മറ്റ സംഗതിയാണ്. അതിനാൽ എല്ലാ ജിവികൾക്കും ഹിതത്തെ മാത്രമേ എപ്പോഴും ചെയ്യാവൂ. ഇങ്ങിനെയുള്ള

പരിശുദ്ധഭാവം കൊണ്ടുവേണം വിഷമമായ സംസാരത്തെ ജയിക്കാൻ.

**മദാത്മകം ജഗത്സർവ്വം വീക്ഷ്യ മൽപൂജനം കുരു**
**മന്മനാ മന്നമസ്കാരാ പത്രപുഷ്പഫലാദിഭിഃ. 19**

സാരം:- പരമാണുമുതൽ ബ്രഹ്മപര്യന്തമുള്ള ജഗത്തിനെ മുഴുവൻ ഈശ്വരാത്മകമായിക്കണ്ട്, അല്പം പോലും ഭേദബുദ്ധി ജനിക്കാനിടവരാതെ എപ്പോഴും ഈശ്വരനെത്തന്നെ സ്മരിച്ചും കീർത്തിച്ചും നമസ്കരിച്ചും പത്രപുഷ്പഫലാദികളെക്കൊണ്ടു പൂജിച്ചും ഈശ്വരീയമായ ഭക്തിഭാവത്തിന്നു മുറിവു വരാതെ അകവും പുറവും ഈശ്വരഭാവത്താൽ നിറയപ്പെടുമ്പോൾ സംസാരസംസ്കാരം നീങ്ങി അന്തഃകരണം സംശുദ്ധമായി ജ്ഞാനം പ്രകാശിച്ചു ജന്മസാഫല്യമായ കൈവല്യാനുഭൂതിയുണ്ടായിത്തീരും.

# അഞ്ചാമദ്ധ്യായം

**ജ്ഞാനവിജ്ഞാനയോഗ**മെന്നാണ് പറയാൻ പോകുന്ന അഞ്ചാമദ്ധ്യായത്തിന്നു പേരിട്ടിരിക്കുന്നത്. ആകേ ഇരുപതു ശ്ലോകങ്ങളാണ് ഈ അദ്ധ്യാത്തിലുള്ളത്. അദ്ധ്യായത്തിന്റെ പേരുകൊണ്ടുതന്നെ ജ്ഞാനത്തിന്റെ പരോക്ഷവും അപരോക്ഷവുമാകുന്ന ഭാവങ്ങളുടെ വിശദീകരണമാണെന്നു വ്യക്തമാവുന്നുണ്ട്. ജിജ്ഞാസു അവശ്യം അറിയേണ്ടുന്നൊരു വിഷയമാണിത്. ലോകപദാർത്ഥങ്ങളുടെ അറിവിനെ ലൗകികജ്ഞാനമെന്നും തത്വങ്ങളുടെ അറിവിനെ വൈദികജ്ഞാനമെന്നും പറയും. രണ്ടുരൂപത്തിലുള്ള ജ്ഞാനത്തിന്നും പരോക്ഷാപരോക്ഷ

ഭാവങ്ങളുണ്ട്. പക്ഷേ ലൗകികജ്ഞാനവിഷയത്തിൽ പരോക്ഷമെന്നും പ്രത്യക്ഷമെന്നുമാണ് പറയാറെന്നേ വ്യത്യാസമുള്ളു. ലോകപദാർത്ഥങ്ങൾ ഇന്ദ്രിയങ്ങളെക്കൊണ്ടറിയപ്പെടേണ്ടവയാകയാൽ പ്രത്യക്ഷമെന്നും വൈദികതത്വം ഇന്ദ്രിയാതീതമാകയാൽ പ്രത്യക്ഷമെന്നല്ല, അപരോക്ഷമെന്നേ പറയാറുള്ളു എന്നും മാത്രമേ ഭേദമുള്ളു. ജ്ഞാനത്തിന്റെ ഈ വകഭേദത്തെ തിരിച്ചറിയുമ്പോൾ മാത്രമേ പരോക്ഷജ്ഞാനത്തെ അനുഭവത്തിൽക്കൊണ്ടുവന്ന് അപരോക്ഷമാക്കി മാററാൻ കഴിയൂ. അതിനാൽ അദ്ധ്യാത്മവിഷയത്തിൽ പ്രവർത്തിക്കുന്ന സാധകനു ജ്ഞാനത്തിന്റെ പ്രസ്തുത വകഭേദത്തെ അവശ്യം അറിയുകതന്നെ വേണം. അതിനെയാണ് ഈ അദ്ധ്യായത്തിൽ കേവലം ഇരുപതു ശ്ലോകങ്ങളെക്കൊണ്ടു വളരെ ചമൽക്കാരത്തിൽ അയ്യപ്പഭാഗവാൻ ശബരിക്കുപദേശിക്കുന്നത്.

**പരോക്ഷഞ്ചാപരോക്ഷഞ്ച ദ്വിവിധം ജ്ഞാനമുച്യതേ**
**ലൗകികം വൈദികഞ്ചേതി തദപി ദ്വിവിധം ഭവേൽ. 1**

സാരം:- അയ്യപ്പഭഗവാനരുളിച്ചെയ്കയാണ്-ജ്ഞാനത്തിന്നു ലൗകികമെന്നും, വൈദികമെന്നും രണ്ടു വകഭേദമുണ്ട്. ലോകവസ്തുക്കളായ ഘടശരാവാദി വസ്തുക്കളെ സംബന്ധിച്ചുള്ള ജ്ഞാനമാണ് ലൗകികജ്ഞാനം. വേദോക്തങ്ങളായ തത്വങ്ങളെസ്സംബന്ധിച്ചുള്ള ജ്ഞാനം വൈദികജ്ഞാനവുമാണ്. പ്രസ്തുത രണ്ടു ജ്ഞാനത്തിന്നും പരോക്ഷമെന്നും അപരോക്ഷമെന്നും രണ്ടവാന്തരവിഭാഗം കൂടിയുണ്ട്. അതിന്റെ സ്വരൂപത്തെ അടുത്ത ശ്ലോകത്തിൽ വിവരിക്കുന്നു.

**വേദേ പരോക്ഷം പ്രായേണ**
**അനുമാനാദൗ ച ലൗകികം**
**അപരോക്ഷം മഹാവാക്യേ**
**ലൗകികന്തു ഘടാദിഷു.** 2

സാരം:- അനുഭവമില്ലാത്ത അറിവിനെയാണ് പരോക്ഷജ്ഞാനമെന്നു പറയുന്നത്. അനുഭവസ്വരൂപമായ അറിവിനെ അപരോക്ഷമെന്നും പറയുന്നു. വേദവാക്യങ്ങൾ മിക്കവാറും പരോക്ഷങ്ങളാണ്. വേദവാക്യശ്രവണം കൊണ്ടു വസ്തുവിന്റെ ബോധമുണ്ടായാലും അനുഭവമുണ്ടാവുന്നില്ല. 'സത്യം ജ്ഞാനമനന്തം ബ്രഹ്മ' എന്ന വാക്യശ്രവണം കൊണ്ടു ബ്രഹ്മം സത്യവും-മുന്നു കാലത്തും നാശമില്ലാത്തതും - ജ്ഞാനസ്വരൂപവും, അവസാനമില്ലാത്തതുമാണെന്ന ബോധമുദിക്കുന്നുണ്ടെങ്കിൽക്കൂടി അനുഭവമുണ്ടാവുന്നില്ല. വേദവാക്യങ്ങൾ മിക്കവാറും ഇതുപോലെ പരോക്ഷജ്ഞാനസ്വരൂപങ്ങളാണ്. വേദം മുഴുവൻ പഠിച്ചുവിചാരം ചെയ്താലും ബ്രഹ്മത്തിന്റെ പരോക്ഷജ്ഞാനമല്ലാതെ അപരോക്ഷജ്ഞാനമുണ്ടാവുന്നില്ല. വേദവാക്യങ്ങളെക്കൊണ്ടു ബോധിച്ചതായ പരോക്ഷജ്ഞാനം മുഴുവൻ അനുഭവസ്വരൂപമായിത്തീരുന്നതു മഹാവാക്യത്തിൽക്കൂടെയാണ്. അതിനാൽ മഹാവാക്യങ്ങൾ അപരോക്ഷജ്ഞാനസ്വരൂപങ്ങളുമാണ്. പരോക്ഷങ്ങളായ വേദവാക്യങ്ങളെ പഠിച്ചു മനനംചെയ്തു വസ്തുബോധവും തീവ്രവൈരാഗ്യവും വളർന്ന് അപരോക്ഷജ്ഞാനത്തിന്നർഹത വരുമ്പോൾ ഗുരു മഹാവാക്യത്തെ ഉപദേശിക്കുന്നു. മഹാവാക്യങ്ങൾ പലതുമുണ്ടെങ്കിലും പ്രസിദ്ധപ്പെട്ടവ നാലാണ്. 'തത്വമസി'

എന്നുള്ളതാണ് ഉപദേശവാക്യം അല്ലെങ്കിൽ ശ്രവണ വാക്യം. 'നീ അതാകുന്നു' എന്നാണതിന്റെ ശബ്ദാർത്ഥം. അതായത് ഏതൊരു ബ്രഹ്മത്തെ നീ പലതരത്തിലുള്ള വേദവാക്യങ്ങളെക്കൊണ്ട് ഇതുവരെ പരോക്ഷമായി ബോധിച്ചുവന്നുവോ, ആ ബ്രഹ്മംതന്നെയാണ് നീ. ബ്രഹ്മം നിന്നിൽ നിന്നു വേറെയോ, നീ ബ്രഹ്മത്തിൽ നിന്നു വേറെയോ അല്ല. നീയും ബ്രഹ്മവും രണ്ടല്ല; ഒന്നുതന്നെ. നിന്നെ വേറെയായി ധരിച്ചതുകൊണ്ടാണ് നിനക്കിതുവരെ ബ്രഹ്മത്തെ അറിയാൻ കഴിയാതിരുന്നത്. നീയും ബ്രഹ്മവും രണ്ടെന്ന തോന്നൽതന്നെ നിന്റെ അജ്ഞാനം. ആ അജ്ഞാനമാണ് നിനക്കു ബ്രഹ്മജ്ഞാനത്തിന്നു മറവായിട്ടിരിക്കുന്നത്. നീയും ബ്രഹ്മവും രണ്ടല്ലെന്നുള്ള ബോധം കൊണ്ട് അജ്ഞാനമാകുന്ന മറവിനെ നീക്കു. എന്നാൽ നീ ബ്രഹ്മത്തെ അറിഞ്ഞുകഴിഞ്ഞു. എന്നിങ്ങിനെ ഗുരു വാക്യാർത്ഥത്തെ യുക്തിപൂർവ്വം ശ്രവിപ്പിക്കുമ്പോൾ അല്ലെങ്കിൽ ഉപദേശിക്കുമ്പോൾ ശിഷ്യന് അതുവരെ പരോക്ഷമായിരുന്ന ബ്രഹ്മജ്ഞാനം അപരോക്ഷമായിത്തീരുന്നു. ശ്രവിച്ച തത്വത്തെ ശിഷ്യൻ വീണ്ടും വീണ്ടും മനനംചെയ്തുറപ്പിക്കുന്നു. 'പ്രജ്ഞാനം ബ്രഹ്മ' എന്നതു മനനവാക്യമാണ്. ശിഷ്യൻ തത്വങ്ങളെ നിരൂപിച്ചു നിരൂപിച്ചു പ്രജ്ഞാനം - അറിവ് - ആണ് ബ്രഹ്മമെന്നു ബോധിച്ചു. അറിവിനെ പല പ്രകാരത്തിൽ നിരൂപിച്ചു. അറിവ് അഖണ്ഡവും ഏകവും കാലദേശാതീതവും നാശരഹിതവുമാണെന്നു ബോദ്ധ്യം വന്നു. 'സത്യം ജ്ഞാനമനന്തം' തുടങ്ങിയ പരോക്ഷവാക്യങ്ങളൊക്കെ അപരോക്ഷങ്ങളായിത്തീർന്നു. സർവ്വസംശയങ്ങളും

തീർന്നു; ബ്രഹ്മബോധം ദൃഢപ്പെട്ടു. അപ്പോൾ ഉപാസിക്കാൻ തുടങ്ങി. ഉപാസനാവാക്യമാണ് 'അയമാത്മാ ബ്രഹ്മ' എന്ന്. ഞാനാകുന്ന ഈ ആത്മാവു ബ്രഹ്മം തന്നെ. എന്നിങ്ങിനെ ഉപാസിച്ചു കാലംകൊണ്ട് അനുഭവം വന്നു. അനുഭൂതി വാക്യമാണ് 'അഹം ബ്രഹ്മാസ്മി' എന്ന. ഞാൻ ബ്രഹ്മമാകുന്നു എന്നു ശിഷ്യൻ അനുഭവിച്ചു ബോദ്ധ്യപ്പെടുന്നു. ഇങ്ങിനെ പ്രസിദ്ധങ്ങളായ നാലു മഹാവാക്യങ്ങൾ അതിനാൽ അപരോക്ഷജ്ഞാനസ്വരൂപങ്ങളുമാണ്.

ലൗകികജ്ഞാനത്തിൽ അനുമാനങ്ങൾ പരോക്ഷജ്ഞാനങ്ങളാണ്. അതായതു കാശിയിൽ ബ്രഹ്മദത്തനുണ്ടായിരിക്കുമെന്നു തന്റെ ഗൃഹത്തിലിരുന്ന് അനുമാനം ചെയ്യുന്നാൾ ബ്രഹ്മദത്തന്റെ പരോക്ഷജ്ഞാനത്തെയാണനുഭവിക്കുന്നത്. കാശിയിൽ പോയി ബ്രഹ്മദത്തനെ കാണുമ്പോൾ അതുവരെയുണ്ടായിരുന്ന പരോക്ഷജ്ഞാനം അപരോക്ഷജ്ഞാനമായിത്തീരുകയും ചെയ്യുന്നു. ലൗകികജ്ഞാനത്തിന്റെ വിഷയത്തിൽ പരോക്ഷശബ്ദത്തിന്റെ വിപരീതം അപരോക്ഷമെന്നല്ല, പ്രത്യക്ഷമെന്നാണ് പറയാറുള്ളത്. കാരണം ലോകവസ്തുക്കൾ ഇന്ദ്രിയഗ്രാഹ്യങ്ങളാണ്. ബ്രഹ്മദത്തനെ കണ്ണുകൊണ്ടു കാണുകയും കൈകൊണ്ടു തൊടുകയും ചെയ്യാം. അതിനാൽ ബ്രഹ്മദത്തന്റെ ദർശനം അപരോക്ഷമല്ല, പ്രത്യക്ഷജ്ഞാനമാണ്.

ഇങ്ങിനെ ജ്ഞാനത്തിന്നു പരോക്ഷാപരോക്ഷങ്ങളാകുന്ന രണ്ടു ഭാവങ്ങളുണ്ടെന്നറിഞ്ഞു ജിജ്ഞാസുവായ സാധകൻ ആദ്യം വേദവാക്യങ്ങളെ പഠിച്ചു മനനം

ചെയ്തു പരോക്ഷജ്ഞാനത്തെ സമ്പാദിച്ചു തീവ്രവൈ രാഗ്യംകൊണ്ടു സംസാരത്തിൽനിന്നു നിവർത്തിച്ചു മഹാ വാക്യശ്രവണത്തിൽക്കൂടെ അപരോക്ഷജ്ഞാനത്തെ നേടി കൃതകൃത്യനാവണം.

**തത്രാപി ദ്വിവിധം പ്രോക്തം**
**ദൃഢം ചാപ്യദൃഢം ശുഭേ!**
**അപരോക്ഷം ദൃഢം ജ്ഞാന-**
**മലം നിഃസൃതിഹേതവേ. 3**

സാരം:- ആദ്യം തന്നെ ജ്ഞാനത്തിന്നു ലൗകിക മെന്നും വൈദികമെന്നും രണ്ടു വകഭേദത്തെക്കാണിച്ചു. അതിൽ ലൗകികജ്ഞാനത്തെക്കാൾ ശ്രേഷ്ഠമാണ് വൈദികജ്ഞാനമെന്നു സമർത്ഥിച്ചു. പിന്നീടു വൈദിക ജ്ഞാനത്തിന്നു പരോക്ഷമെന്നും അപരോക്ഷമെന്നും രണ്ടു സ്വരൂപത്തെക്കാണിച്ചു. അതിൽ അപരോക്ഷജ്ഞാ നമാണ് സർവ്വോപരി ശ്രേഷ്ഠമെന്നും സമർത്ഥിച്ചു. പ്രസ്തുത അപരോക്ഷജ്ഞാനത്തിന്നും ദൃഢമെന്നും അദൃഢമെന്നും രണ്ടു വകഭേദമുണ്ടെന്നാണിവിടെപ്പറയു ന്നത്. ബ്രഹ്മസാക്ഷാൽക്കാരമുണ്ടായി ആത്മബ്രഹ്മൈക്യാ നുഭൂതിയെ അനുഭവിച്ചു ജീവന്മുക്തനായിക്കഴിഞ്ഞാലും പ്രാരബ്ധവിശേഷംകൊണ്ടു പലപ്പോഴും സംസാര ത്തിന്റെ ഓർമ്മയും വ്യവഹാരത്തിന്റെ അനുഭവവു മുണ്ടായേയ്ക്കാം. അങ്ങിനെ വരുന്നപക്ഷം എപ്പോഴെ പ്പോൾ സംസാരത്തിന്റെ ഓർമ്മയും വ്യവഹാരാനുഭൂതി യുമുണ്ടാവുന്നുവോ, അപ്പഴപ്പോൾ ബ്രഹ്മവിസ്മൃതിയും സംഭവിക്കുന്നുണ്ട്. അതിനാൽ അപരോക്ഷമായ ബ്രഹ്മ ജ്ഞാനമുണ്ടെങ്കിൽക്കൂടി സംസാരസ്മരണകൊണ്ടു പല

പ്പോഴും ബ്രഹ്മജ്ഞാനത്തിന്നു മുറിവു സംഭവിച്ചുകൊണ്ടിരിക്കുന്നുണ്ട്. അങ്ങിനെ മുറിഞ്ഞു മുറിഞ്ഞുകൊണ്ടിരിക്കുന്ന ജ്ഞാനത്തെയാണ് അദൃഢമെന്നു പറയുന്നത്. ഒരിക്കലും മുറിവില്ലാതെ സംസാരത്തിന്റെ ഓർമ്മപോലുമില്ലാതെ ശരീരവിസ്മൃതിയോടുകൂടി ബ്രഹ്മാകാരവൃത്തിക്കു ഭംഗം വരാതിരിക്കുന്നത് ദൃഢജ്ഞാനവുമാണ്. "ക്ഷണാർദ്ധമപി ന സ്ഥേയം വൃത്തിം ബ്രഹ്മമയീം വിനാ" എന്നും മറ്റും ഉപനിഷത്തുക്കളിൽ പറഞ്ഞതും ഈ ദൃഢജ്ഞാനത്തെ പുരസ്കരിച്ചാണ്.

യോഗികൾക്കും ഭക്തന്മാർക്കും സാംഖ്യന്മാർക്കുമൊക്കെ ഒരു പ്രകാരത്തിൽ ആത്മദർശനമുണ്ടെങ്കിലും മുറിവില്ലാത്ത ബ്രഹ്മവൃത്തി ജ്ഞാനികൾക്കുമാത്രമേ സാദ്ധ്യമാവൂ. യോഗികൾക്കു സമാധിയിൽ ആത്മദർശനമുണ്ടെന്നുവന്നാലും സമാധിസമയത്തുമാത്രമേ അതുണ്ടാവുന്നുള്ളു. സമാധിയിൽ നിന്നുണർന്നാൽ സംസാരാനുഭൂതിയാണ് യോഗിക്കുള്ളത്. പിന്നീടെപ്പോൾ സമാധിയിൽ ഇരിക്കുമോ, അപ്പോൾ മാത്രമാണ് ആത്മദർശനം. ഭക്തന്മാർ ഭഗവാനെ തന്നിൽനിന്നു വേറെയായിട്ടാണ് ഭജിക്കുന്നതും കാണുന്നതും. തന്നിൽനിന്നു വേറെയാണ് തന്റെ ലക്ഷ്യമെന്നു വന്നതിനാൽ ചിലപ്പോൾ കാണാം, ചിലപ്പോൾ കാണില്ല എന്നുവന്നു. അതിനാൽ അഖണ്ഡവൃത്തിയും അഖണ്ഡാനുഭൂതിയും സാദ്ധ്യമല്ലെന്നു പറയേണ്ടിവരും. സാംഖ്യന്മാർക്കു വെള്ളത്തിലെ ചണ്ടി നീക്കുംപോലെ തത്ത്വങ്ങളെ നീക്കിനോക്കുമ്പോൾ കാണാം. പിന്നെയും കാണണമെങ്കിൽ പിന്നെയും തത്വങ്ങളെ നീക്കണം. എന്നാൽ താനും ബ്രഹ്മവും

ഒന്നാണെന്നും ബ്രഹ്മത്തിൽ നിന്നന്യമായി മറ്റൊന്നി ല്ലെന്നും ബോധിച്ചനുഭവിച്ചുകഴിഞ്ഞ ജ്ഞാനിക്കു ബ്രഹ്മ വൃത്തിക്കു വല്ല വിപരീതപ്രാരബ്ധവുമുണ്ടെങ്കിൽ അതു മാത്രമേ തടസ്സമായിട്ടുള്ളു. പ്രാരബ്ധം ശമിക്കുമ്പോൾ അവർക്ക് അരനിമിഷംപോലും മുറിവില്ലാത്ത ബ്രഹ്മാകാ രവൃത്തി ദൃഢപ്പെടുന്നു. എല്ലാ നിമിഷവും ബ്രഹ്മാകാ രവൃത്തിക്കു മുറിവില്ലാതെ തന്റെ ശരീരത്തെപ്പോലും ഓർമ്മിക്കാതെ കഴിഞ്ഞുകൂടാൻ വിഷമമില്ല. അങ്ങിനെ യുള്ള അവസ്ഥയാണ് ദൃഢജ്ഞാനമെന്നു പറയുന്നതും.

യോഗികൾ രണ്ടും മൂന്നും മണിക്കൂറും അതില ധികവും സമയം സുദൃഢമായ സമാധിയിൽ മുഴുകിയി രിക്കാറുണ്ട്. എന്നാൽ ഒരിക്കലും ജ്ഞാനികൾക്കങ്ങിനെ യുള്ള സമാധിയുണ്ടാവാറില്ല. അതിനാൽ ജ്ഞാനികളെ അനുഭൂതിരഹിതന്മാരായിക്കരുതാറുണ്ട് അജ്ഞജനങ്ങൾ. അതു ശരിയല്ല. കാരണം യോഗി സമാധിയിൽ മാത്രമാണ് ആത്മസ്വരൂപത്തെ അല്ലെങ്കിൽ ബ്രഹ്മസമ്പത്തിയെ അനു ഭവിക്കുന്നത്. എന്നാൽ ജ്ഞാനി അങ്ങിനെയല്ല; എല്ലാ നിമിഷത്തിലും സംസാരത്തെ മറന്നു ബ്രഹ്മസമ്പത്തിയെ മാത്രം അനുഭവിച്ചുകൊണ്ടിരിക്കുകയാണ്. താൻ ബ്രഹ്മ മാണെന്നു ബോദ്ധ്യപ്പെട്ടവനാണ് ജ്ഞാനി. അതിനാൽ ബ്രഹ്മത്തിൽനിന്നന്യമായി ഒന്നിനെയും എപ്പോഴും അറി യാതെ സഹജസമാധിയായിട്ടാണ് ജ്ഞാനി കഴിയുന്നത്. ബ്രഹ്മദത്തനെന്ന ആൾക്കു താൻ ബ്രഹ്മദത്തനാണെന്നു ബോധിക്കാനോ ബ്രഹ്മദത്തന്റെ അനുഭവങ്ങളെ അനുഭ വിക്കാനോ യാതൊരു പ്രയത്നവും ആവശ്യമില്ല. അതു പോലെയാണ് ജ്ഞാനിയുടെ അവസ്ഥ. താൻ ബ്രഹ്മമാ

ണെന്നു ബോദ്ധ്യം വന്നിരിക്കയാൽ ഏതു നിമിഷത്തിലും ബ്രഹ്മമായിത്തന്നെയിരിക്കുന്ന ജ്ഞാനിക്കു ബ്രഹ്മത്തെ അറിയാനോ ബ്രഹ്മാനുഭവങ്ങളെ അനുഭവിക്കാനോ യാതൊരു പ്രയത്നമോ സങ്കല്പമോ സമാധിയോ ഒന്നും ആവശ്യമില്ല. താൻ ബ്രഹ്മദത്തനെന്ന ആളാണെന്നു ബോദ്ധ്യം വന്നിട്ടില്ലാത്ത ആൾക്കു ബ്രഹ്മദത്തന്റെ അനുഭവങ്ങളനുഭവിക്കണമെങ്കിൽ അപ്പഴാണ് ചില പ്രയത്നവും സങ്കല്പവും സമാധിയുമൊക്കെ വേണ്ടിവരുന്നത്. അതാണ് യോഗിയുടെ അവസ്ഥ. താൻ ബ്രഹ്മമാണെന്നു ബോദ്ധ്യം വരാത്തതുകൊണ്ടാണ് ബ്രഹ്മസമ്പത്തിയെ അനുഭവിക്കാൻ സമാധിയിൽ പോവേണ്ടിവരുന്നത്. അതിനാൽ മുറിവില്ലാത്ത ബ്രഹ്മാകാരവൃത്തിസ്വരൂപമായ ദൃഢാപരോക്ഷജ്ഞാനംതന്നെ എല്ലാറ്റിലും വെച്ചു ശ്രേഷ്ഠമായിട്ടിരിക്കുന്നത്. സംസാരതരണത്തിന്നുള്ള ഏകമാർഗ്ഗം അതു മാത്രമാണ്. അതിനാൽ സംസാരത്തിൽനിന്നു നിവർത്തിച്ചു കൈവല്യത്തെ പ്രാപിക്കണമെന്നിച്ഛിക്കുന്നവൻ പൂർവ്വസാധനകളെ ചെയ്തുചെയ്തു ക്രമേണ ഈ ദൃഢമായ അപരോക്ഷജ്ഞാനത്തെ സമ്പാദിക്കേണ്ടതാണ്.

**അസ്തി ബ്രഹ്മേതി യൽ ജ്ഞാനം**
**പരോക്ഷം പരികീർത്തിതം**
**അഖണ്ഡാനന്ദരൂപോഹം**
**ശിവോഹമിതി ചാപരം.** 4

സാരം:- പരോക്ഷാപരോക്ഷജ്ഞാനങ്ങളുടെ സ്വരൂപത്തെ രണ്ടാമത്തെ ശ്ലോകത്തിൽ വ്യക്തമായി പ്പറഞ്ഞിട്ടുണ്ട്. എങ്കിലും വിഷയബോധത്തിന്റെ ദൃഢത

യ്ക്കുവേണ്ടി അതേ സ്വരൂപത്തെ ഒന്നുകൂടി വ്യക്തമാക്കി പ്രകാശിപ്പിക്കയാണ് ഈ ശ്ലോകംകൊണ്ടു ചെയ്യുന്നത്. ബ്രഹ്മമുണ്ടെന്നും ബ്രഹ്മം സച്ചിദാനന്ദമാണെന്നുമുള്ള വാചികമായ ബോധം മാത്രമാണല്ലോ ശ്രുതിവാക്യങ്ങളെക്കൊണ്ട് ഒരാൾക്കു കിട്ടുന്നത്. അതാണ് ശ്രുതിവാക്യങ്ങളൊക്കെ പ്രായേണ പരോക്ഷജ്ഞാനസ്വരൂപങ്ങളാണെന്നു പറഞ്ഞത്. ഗംഗാജലം ശീതളമാണെന്നു പറഞ്ഞാൽ കേട്ടവന്നു പരോക്ഷജ്ഞാനമല്ലാതെ അനുഭവജ്ഞാനമുണ്ടാവാൻ വയ്യല്ലോ. ഗംഗയിൽപ്പോയി ജലം മുക്കിക്കുടിക്കുമ്പോഴേ അനുഭവജ്ഞാനമുണ്ടാവുന്നുള്ളു. അതുപോലെ ജഗത്തു ബ്രഹ്മമാണ്. നീയും ബ്രഹ്മമാണ്. ബ്രഹ്മം സച്ചിദാനന്ദവും അമൃതാത്മകവുമാണ്. അതിനാൽ നീയും സച്ചിദാനന്ദനും അമൃതമയനുമാണ്. എന്നുപറഞ്ഞതുകൊണ്ടും കേട്ടതുകൊണ്ടും ഒരാൾക്ക് അനുഭവമുണ്ടാവുന്നുണ്ടോ? ഒരിക്കലും ഇല്ല. അങ്ങിനെ അനുഭവമില്ലാതെയുള്ള ജ്ഞാനമാണ് പരോക്ഷജ്ഞാനം. അതാണ് ശ്രുതിവാക്യങ്ങളിൽനിന്നു കിട്ടുന്നത്. അതുകൊണ്ടാണ് ശ്രുതിവാക്യങ്ങൾ പ്രായേണ പരോക്ഷങ്ങളാണെന്നു പറഞ്ഞതും. എന്നാൽ മഹാവാക്യങ്ങൾ അങ്ങിനെയല്ല. ഞാൻ അഖണ്ഡാനന്ദസ്വരൂപമായ ബ്രഹ്മമാണ്; സാക്ഷാൽ ശിവനാണ് എന്നു സ്വയം ബോദ്ധ്യപ്പെടുത്തി അനുഭവിപ്പിക്കുന്നു. അതാണ് മഹാവാക്യങ്ങൾ അപരോക്ഷജ്ഞാനസ്വരൂപങ്ങളാണെന്നു പറഞ്ഞതും.

ഇവിടെ ഒരു സംശയമുണ്ടാവാം. ശ്രുതിവാക്യങ്ങളെല്ലാം അനുഭവമില്ലാത്ത പരോക്ഷജ്ഞാനവാചികൾ മാത്രമാണെങ്കിൽ അവയെ എന്തിനു ശ്രവിക്കണം;

പഠിക്കണം? അനുഭുതിസ്വരൂപമായ അപരോക്ഷജ്ഞാന മല്ലേ ആവശ്യം? അതു മഹാവാക്യങ്ങളിലാണെങ്കിൽ അവ യെമാത്രം ശ്രവിച്ചാൽ പോരെ; എന്ന്. അതു ശരിയല്ല. പരോക്ഷജ്ഞാനംകൊണ്ടാണ് അപരോക്ഷജ്ഞാനത്തി ന്നിച്ഛയുണ്ടാവുന്നതുതന്നെ. പരോക്ഷജ്ഞാനം എത്ര ത്തോളം വർദ്ധിക്കുന്നുവോ, അത്രത്തോളം അപരോക്ഷ ജ്ഞാനത്തിനുള്ള ബദ്ധപ്പാടും തൃഷ്ണയും വർദ്ധിക്കും. അതിനാൽ പരോക്ഷജ്ഞാനമാണാദ്യം ഉണ്ടാവേണ്ടത്. അതിന്നുവേണ്ടി ശ്രുതിവാക്യങ്ങളെ മുഴുവൻ ശ്രവിക്കു കയും പഠിക്കുകയും ചെയ്യണം. അപരോക്ഷാനുഭൂതി യിൽ പരോക്ഷങ്ങളായ ശ്രുതിവാക്യാർത്ഥങ്ങൾ അപരോ ക്ഷങ്ങളായിത്തീരുകയും ചെയ്യും. ഒരു വസ്തു എത്ര തന്നെ വിശേഷപ്പെട്ടതായാലും അതിനെക്കുറിച്ചു കേട്ടിട്ടേ ഇല്ലെങ്കിൽ അതിലിച്ഛയുണ്ടാവാൻ വയ്യ. ആ വസ്തു തന്റെ മുമ്പിൽ വന്നാൽപ്പോലും അതിനെ തിരിച്ചറിയുകയോ അനുഭവിക്കുകയോ ചെയ്യാൻ പോവുന്നില്ല. ഇതുപോലെ ബ്രഹ്മത്തേയും ബ്രഹ്മമഹിമയേയും കേട്ടിട്ടില്ലാത്തവർക്കു ബ്രഹ്മപ്രാപ്തിക്ക് ഇച്ഛയോ പ്രയത്നമോ ഉണ്ടാവാൻ വയ്യ. അതിനാൽ ശ്രുതിവാക്യങ്ങളെക്കൊണ്ട് ആദ്യം പരോക്ഷ ജ്ഞാനം വേണ്ടപോലെ സമ്പാദിച്ചവർക്കാണ് മഹാവാക്യങ്ങൾ അപരോക്ഷജ്ഞാനദായികളാവുന്നത്. അല്ലാത്തവർക്കു മഹാവാക്യങ്ങളെക്കൊണ്ടു പ്രയോജന വുമില്ല.

**അഭേദേപി ച ഭേദോസ്തി ജീവാത്മപരമാത്മനോഃ**

**തുഷാരജലഭേദോപി വിദ്യതേ ജഗതീതലേ.** 5

സാരം:- വേദവാക്യങ്ങളെക്കൊണ്ടു ബ്രഹ്മത്തിന്റെ പരോക്ഷജ്ഞാനവും, മഹാവാക്യങ്ങളെക്കൊണ്ട് അപരോക്ഷജ്ഞാനവും കൈവന്ന് അഖണ്ഡസച്ചിദാനന്ദപരിപൂർണ്ണബ്രഹ്മം തന്നെ താനെന്നു ബോദ്ധ്യംവന്നു ജീവബ്രഹ്മഭേദം നഷ്ടപ്പെട്ടുകഴിഞ്ഞാൽക്കൂടിയും വിദേഹകൈവല്യാനുഭൂതിവരെ ജീവാത്മാവിന്നും പരമാത്മാവിന്നും തമ്മിൽ ഭേദമുണ്ടെന്നുതന്നെ പറയുകയും വേണം. വെള്ളവും മഞ്ഞുകട്ടിയും വാസ്തവത്തിൽ രണ്ടല്ല; ഒന്നുതന്നെ. എന്നിരുന്നാലും മഞ്ഞുകട്ടി അലിഞ്ഞു വെള്ളമാവുകയോ അല്ലെങ്കിൽ വെള്ളം ഉറച്ചു മഞ്ഞുകട്ടിയാവുകയോ ചെയ്യാതിരിക്കുന്ന വർത്തമാനകാലത്തു വെള്ളവും മഞ്ഞുകട്ടിയും ഒന്നെന്നു വ്യവഹരിച്ചാലും അനുഭവത്തിൽ രണ്ടുതന്നെ. അതുപോലെ ജ്ഞാനംകൊണ്ട് അഭേദാനുഭൂതിയുണ്ടായാലും ഭേദാഭേദങ്ങളുടെ പ്രതീതിയുള്ളേടത്തോളം കാലം അഭേദം സഹജമോ ഭേദം കേവലം നഷ്ടമോ ആവുന്നില്ല. അതിനാൽ അത്യന്തപരിമിതമായിട്ടെങ്കിലും അപ്പോഴും ഭേദമുണ്ടെന്നു പറയണം. എങ്കിലും സമുദ്രവും തിരയുമെന്നപോലെയും, സ്വർണ്ണവും ആഭരണവുമെന്നപോലെയുമുള്ളതാണ് പ്രസ്തുത ഭേദമെന്നു ധരിക്കുകയും വേണം. രണ്ടു വസ്തുക്കൾക്കു തമ്മിലുള്ള ഭേദമല്ല, ഒരു വസ്തുവിനു തന്നെ രണ്ടവസ്ഥയിലുള്ള വ്യത്യാസമാണ് ജീവപരന്മാരുടെ ഭേദം. അതുകൊണ്ടു വസ്തുവിന്നു ദ്വിത്വം വരുന്നില്ലതാനും. ലോകവ്യവഹാരത്തിൽ വസ്തുക്കളുടെ ഭേദത്തിന്നടിസ്ഥാനം നാനാത്വമാണ്. നാനാത്വത്തിൽ ഭേദം സംഭവിക്കാതിരിക്കാനും വയ്യ. എന്നാൽ ജീവേശ്വരന്മാ

രുടെ ഭേദത്തിനടിസ്ഥാനം ദ്വിത്വമല്ല, രണ്ടവസ്ഥാവി ശേഷം മാത്രമാണ്.

**അഭേദബോധോ വിമലോ ഭേദോ മായാപ്രകല്പിതഃ**
**വിദ്യാവിദ്യാസ്വരൂപേണ വ്യാപിനീ സാ ച മോഹിനീ.** 6

സാരം:- വാസ്തവത്തിൽ അഭേദമായിരിക്കുന്ന ബോധമാണ് സത്യവും നിർമ്മലവുമായിട്ടിരിക്കുന്നത്. അതിനാൽ വസ്തുവിൽ ഭേദഭാവം തോന്നാനിടവരാതെ സൂക്ഷിക്കേണ്ടതത്യാവശ്യമാണ്. അദ്വൈതമാണ് സത്യ മെന്നുവന്നാൽ പിന്നെ ദ്വൈതത്തിന്നും നാനാത്വത്തിന്നു മെവിടെയാണ് സ്ഥാനം? അദ്വിതീയമായ വസ്തുവിൽ നാനാത്വഭ്രാന്തിയുണ്ടായി ഭേദഭാവം നില്ക്കാനിടവരു ന്നതു മായാവിലാസംകൊണ്ടാണ്. മായയാകുന്ന മഹേ ശ്വരശക്തി വിദ്യയും അവിദ്യയുമാകുന്ന രണ്ടു രൂപത്തിൽ ജഗത്തു മുഴുവൻ വ്യാപിച്ചും സർവ്വജീവികളെയും മോഹിപ്പിച്ചും നിലനിൽക്കുന്നു. അവിദ്യകൊണ്ടു സംസാ രത്തിന്റെ പ്രവൃത്തിയും വിദ്യകൊണ്ടു നിവൃത്തിയും വളർന്നുകൊണ്ടേ ഇരിക്കുന്നു. ഉറങ്ങിക്കിടക്കുന്ന ഒരാൾ എപ്രകാരം വാസനാനുരൂപങ്ങളായ പലതരം സ്വപ്ന ങ്ങളെ അനുഭവിക്കുകയും ഭയം, ക്രോധം, വ്യസനം തുട ങ്ങിയ വികാരങ്ങൾക്ക് അധീനനായിത്തീരുകയും ചെയ്യു ന്നുവോ, അപ്രകാരം അവിദ്യാവശഗനായ ജീവൻ തന്റെ വാസനാനുരൂപങ്ങളായ കർമ്മങ്ങളെച്ചെയ്തും പല യോനികളിൽ പല കാലദേശങ്ങളിൽ ജനിച്ചും മരിച്ചും സുഖദുഃഖങ്ങൾക്കും പുണ്യപാപങ്ങൾക്കും അധീനനായി കഴിഞ്ഞുകൂടുന്നു. സംഭവിക്കാൻ കഴിയാത്തതുകൂടി സംഭ

വിക്കുകയും ഘടിക്കാൻ കഴിയാത്തതുകൂടി ഘടിക്കുകയും ചെയ്യുന്നു സ്വപ്നത്തിൽ. അങ്ങിനെത്തന്നെ സംഭവിക്കാൻ കഴിയാത്തതെല്ലാം സംഭവിക്കുകയും ഘടിക്കാൻ കഴിയാത്തതൊക്കെ ഘടിക്കുകയും ചെയ്യുന്നു അവിദ്യയിൽ. അല്പസമയംകൊണ്ട് അനേകവർഷങ്ങളെയും അവയിലെ അനുഭവങ്ങളെയും അനുഭവിക്കാറുണ്ട്, സ്വപ്നത്തിൽ. അവിദ്യാവശവർത്തിയായ ജീവന്നും അല്പസമയംകൊണ്ട് അനേകജന്മങ്ങൾ കഴിഞ്ഞുപോവുന്നു. സ്വപ്നത്തിൽ നിന്നു ജാഗ്രത്തിലേയ്ക്കുണർന്ന പുരുഷൻ കേവലം മിഥ്യയെന്നു ബോദ്ധ്യംവന്ന സ്വപ്നാനുഭവങ്ങളിൽ തനിക്കുണ്ടായ സത്യബുദ്ധിയോർത്തു ലജ്ജിക്കാറുണ്ട്. ജീവൻ അതുപോലെ അവിദ്യാസ്വപ്നത്തിൽനിന്നുണർന്നു വിദ്യാവശഗനായിത്തീരുമ്പോൾ അതുവരെ അനുഭവിച്ച എല്ലാ അനുഭവങ്ങളും കേവലം മിഥ്യയെന്നു ബോദ്ധ്യപ്പെടുകയും, അവയിൽ തനിക്കുണ്ടായിരുന്ന സത്യബുദ്ധിയേയും അതു ഹേതുവായി താനനുഭവിച്ച ക്ലേശങ്ങളെയുമോർത്തു ലജ്ജിക്കുകയും ചെയ്യാറുണ്ട്. എങ്കിലും അവിദ്യക്കധീനനായ ജീവൻ കേവലം പരതന്ത്രനാകയാൽ ഇഷ്ടംപോലെയോ സ്വപ്രയത്നംകൊണ്ടോ ഉണർന്നു വിദ്യാസ്വരൂപനാവാൻ വയ്യ. എന്തുകൊണ്ടെന്നാൽ ഒരിക്കലും ഒന്നിന്റെയും സത്യത്തെ അറിയാൻ കഴിയാതെ അസത്യത്തെത്തന്നെ സത്യമെന്നു തെറ്റിദ്ധരിക്കലും ധരിപ്പിക്കലുമാണ് അവിദ്യയുടെ സ്വരൂപം.അതിനാൽ ഇല്ലാത്ത കർത്തൃത്വത്തെ അഭിമാനിച്ചു പല കർമ്മങ്ങളും ചെയ്തു ദുരന്തങ്ങളായ ദുഃഖങ്ങളനുഭവിക്കുമ്പോൾ അതിന്റെ നിവൃത്തിക്കു

വേണ്ടി പിന്നെയും കർമ്മങ്ങളെത്തന്നെ ചെയ്യും. ഒരു കർമ്മഫലത്തിന്റെ ദുഃഖം തീരാൻ മറ്റൊരു കർമ്മവും അതുകൊണ്ടുള്ള ദുഃഖം തീരാൻ മൂന്നാമതൊരു കർമ്മവും ഇങ്ങിനെ അവിദ്യകൊണ്ടുള്ള ക്ലേശത്തെ തീർക്കാൻ അവിദ്യയെത്തന്നെ നിവൃത്തിയായുപയോഗിക്കും. അപ്പോൾ ജന്മങ്ങൾ വർദ്ധിച്ചുകൊണ്ടേ ഇരിക്കും. പുണ്യപാപാത്മകങ്ങളായ കർമ്മങ്ങളുടെ വളർച്ചയ്ക്കനുസരിച്ച് ഉച്ചനീചലോകങ്ങളിലും യോനികളിലും ജനിച്ചും മരിച്ചും സുഖിച്ചും ദുഃഖിച്ചും തന്നെ അവിദ്യാസ്വപ്നം നീണ്ടുനീണ്ടു പോവലല്ലാതെ ഒരിക്കലും അവസാനിക്കലോ ഉണരലോ സംഭവിക്കുന്നില്ല. വിദ്യയെ ഉപാധിയാക്കി സ്വീകരിച്ചു സ്വതന്ത്രനായി സാന്നിദ്ധ്യം മാത്രം കൊണ്ട് അവിദ്യാസ്വപ്നമാകുന്ന സംസാരത്തെ നില നിർത്തിക്കൊണ്ടിരിക്കുന്ന പരമപുരുഷനായ ഈശ്വരന്റെ കാരുണ്യംകൊണ്ടും അനുഗ്രഹംകൊണ്ടും മാത്രമേ ജീവന് അവിദ്യാസ്വപ്നത്തിൽ നിന്നുണരാനുള്ള കഴിവുണ്ടാവൂ. വിദ്യാവിദ്യകളാകുന്ന പരമേശ്വരശക്തിയുടെ രണ്ടു ഭാവങ്ങളെയും അതിക്രമിക്കുമ്പോൾ കൈവല്യത്തെ പ്രാപിക്കുകയും ചെയ്യും. അതിനാൽ ഭക്തിയോടുകൂടുംവണ്ണം ഈശ്വരോപാസന ചെയ്കതന്നെവേണം. എങ്കിലേ കാലംകൊണ്ടെങ്കിലും മായയെ അതിക്രമിച്ചു സ്വരൂപാവസ്ഥയെ പ്രാപിക്കാൻ കഴിയൂ. അവിദ്യാസംബന്ധം വർദ്ധിക്കുംതോറും സത്യമായ അദ്വൈതബോധം നഷ്ടപ്പെട്ട് അസത്യമായ നാനാത്വബോധം വളരുകയാണ് ചെയ്യുന്നത്. നാനാത്വബോധം എപ്പോഴും ആപത്തിന്നും ദുഃഖത്തിന്നും മാത്രമേ കാരണമാവൂ.

**ശരണാഗതിഹീനസ്യ നരസ്യ ദുരതിക്രമാ**
**ശരണാഗതഭക്തസ്യ മായാ ദൂരനിവാസിനീ.** 7

സാരം:- ഭഗവൽകാരുണ്യത്തിന്നും ഭഗവദനുഗ്രഹത്തിന്നും ഏറ്റവും പറ്റിയ മാർഗ്ഗം ശരണാഗതി തന്നെ. ധർമ്മവും അധർമ്മവും സത്യവും അസത്യവും വിധിയും നിഷേധവും എല്ലാമറിഞ്ഞുപാസിക്കുന്നതു വളരെ നല്ലതുതന്നെ. എന്നാൽ അജ്ഞനായ ജീവന്ന് അവയെയെല്ലാം തിരിച്ചറിയാറായിത്തീരുകയെന്നതെത്ര ദുഷ്കരമാണ്! അറിഞ്ഞാലും അനുഷ്ഠിക്കാറാവുകയെന്നത് അതിലും വളരെയധികം വിഷമമാണെന്നു പറയണം. എന്നാൽ ധർമ്മാധർമ്മങ്ങളെയും സത്യാസത്യങ്ങളെയും എന്നുവേണ്ട താനടക്കം തന്റെ സർവ്വസ്വത്തെയും ഭഗവാങ്കലർപ്പിച്ചു സമ്പൂർണ്ണമായി ശരണം പ്രാപിക്കുകയെന്നതു വളരെ സുഗമവും വേഗത്തിൽ ഭഗവദനുഗ്രഹമുണ്ടാവുന്നതിന്നു കാരണവുമാണ്. പക്ഷേ അങ്ങിനെ ചെയ്യാൻ വളരെ ചുരുക്കം ആളുകൾക്കേ സാധിക്കാറുള്ളു. സംസാരത്തിൽ തനിക്കൊന്നും ആവശ്യമില്ലാതായാലല്ലേ എല്ലാം അർപ്പിക്കാൻ സാധിക്കൂ. സംസാരത്തിലെ പല വസ്തുക്കളും ആവശ്യമുള്ളവരാണ് മിക്കപേരും. കിട്ടാത്ത വസ്തുക്കളെ അന്വേഷിച്ചു വശപ്പെട്ടു ത്താനും ഈശ്വരനോടു പ്രാർത്ഥിക്കാൻപോലും ഒരുങ്ങുന്നവരാണ് പലരും. എന്നിരിക്കെ സർവ്വസ്വവും അർപ്പണം ചെയ്യുകയെന്നതെങ്ങനെ സാധിക്കും? മായാനിവൃത്തിയും ഈശ്വരപ്രാപ്തിയും ആവശ്യമായിട്ടുള്ളവർക്കു മാത്രമേ സർവ്വസ്വാർപ്പണം ചെയ്യാൻ കഴിയൂ. അങ്ങിനെ

യുള്ളവരേ ചെയ്യാറുമുള്ളൂ. ഏതായാലും സംസാരത്തിൽ ഒന്നിലും അപേക്ഷയില്ലാതായി സർവ്വസ്വവും ഈശ്വ രാർപ്പണംചെയ്തു ശരണാഗതിയടയുന്നതെപ്പോഴോ, അപ്പോഴേ മായ നിവർത്തിക്കലുള്ളൂ. അങ്ങിനെ ചെയ്യാ ത്തവരൊക്കെ മായയിൽത്തന്നെ അവശരായി കിടന്നുഴ ലുന്നു. അതിനാൽ സുകൃതിനിയായ ഹേ ശബരി! സർവ്വ സ്വവും ഈശ്വരാർപ്പണം ചെയ്തു ശരണാഗതിയടയണം. ഏതെല്ലാം അഭ്യാസങ്ങളെ ചെയ്താലും ദുർബ്ബലനും അജ്ഞനുമായ ജീവന്ന് ഈശ്വരാനുഗ്രഹത്തിൽക്കൂടെയ ല്ലാതെ മായാനിവൃത്തി സാധ്യമല്ല. നിരതിശയപ്രേമാതി രേകത്തോടു കുടുംവണ്ണം ഈശ്വരനെ ശരണം പ്രാപിച്ച സുകൃതിയായ ഭക്തൻ മാത്രമാണ് മായയെ ജയിക്കുന്നത്.

**ജ്ഞാനേന സദൃശം ലോകേ പാവനം നഹി ഭാമിനി!**
**തൽ സ്വയം യോഗസംസിദ്ധഹൃദയേ ജായതേ ശുഭേ!. 8**

സാരം:- ജ്ഞാനത്തോടു തുല്യമായി ഒരു വസ്തുവും ഈ ലോകത്തിലില്ല. എല്ലാ ജീവികളും എല്ലാ വിഷയങ്ങളും കൈകാര്യം ചെയ്യുന്നതു ജ്ഞാനംകൊണ്ടാണ്. എന്നിരുന്നാലും പാവനമായ ആത്മജ്ഞാനം ഒന്നുവേറെത്തന്നെ. സംസാരത്തിൽ നിന്നു കേവലം നിവൃത്തനും യോഗംകൊണ്ടു സിദ്ധി വന്നവനുമായ ശുദ്ധാത്മാവിന്റെ പരിശുദ്ധഹൃദയത്തിൽ പ്രസ്തുത ആത്മജ്ഞാനം പ്രകാശിക്കുന്നു. ശുദ്ധമായ ആത്മജ്ഞാനം ആരുടെ ഹൃദയത്തിൽ പ്രകാശിക്കാനി ടയായോ അവൻ ഈ ലോകത്തിൽ കൃതകൃത്യനും ധന്യ നുമാണ്. സംസാരത്തിന്റെ യാതൊരു പീഡയും പിന്നീ

ടവനനുഭവിക്കാനിടയാവുന്നില്ല. ജനനമരണാദിക്ലേശഭൂയിഷ്ഠമായ സംസാരത്തിൽ നിന്നു ജ്ഞാനി കേവലം നിവൃത്തനായിത്തീരുന്നു. അതിനാൽ എത്രതന്നെ സാഹസപ്പെട്ടും എന്തെല്ലാം ത്യാഗം ചെയ്തും ആത്മജ്ഞാനം സമ്പാദിക്കപ്പെടേണ്ടതാണ്.

**അഭേദദർശനം ജ്ഞാനമജ്ഞാനം ഭേദദർശനം**
**ആദ്യം സ്യാൽ മോക്ഷലാഭായ ദ്വിതീയം ജന്മമൃത്യവേ. 9**

സാരം:- കാലത്തിലും ദേശത്തിലും കർമ്മത്തിലും അനുഭവത്തിലും പദാർത്ഥത്തിലുമെന്നുവേണ്ട എല്ലാറ്റിലും ഒരുപോലെ അല്പംപോലും ഭേദമില്ലാതെ അഖണ്ഡപരിപൂർണ്ണ ബ്രഹ്മത്തെമാത്രം കാണുക. ബ്രഹ്മത്തിൽ നിന്നന്യമായ മറ്റൊരു വസ്തുവിന്റേയും പ്രതീതി പോലും കേവലം ഇല്ലാതിരിക്കുക. കാണുന്നവൻ, കാണപ്പെടുന്ന വസ്തു, കാണലാകുന്ന കർമ്മം എന്നീ ത്രിപുടി പോലും അറിയപ്പെടാതെ ദ്രഷ്ടാവു ദൃശ്യം, ജ്ഞാതാവു ജ്ഞേയം, ഭോക്താവു ഭോജ്യം, കർത്താവു കർമ്മം എന്നീ ഭേദംപോലുമില്ലാതെ കേവലം ബ്രഹ്മമയമായ ഭാവം മാത്രം എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നതു തന്നെ ജ്ഞാനത്തിന്റെ സ്വരൂപം. കാലദേശങ്ങളിലും കർത്തൃകർമ്മങ്ങളിലും എന്നുവേണ്ട എപ്പോഴും എല്ലാറ്റിലും "ഇതു വേറെ, ഇതു വേറെ" എന്നു തോന്നിക്കൊണ്ടിരിക്കുന്ന ഭേദദർശനംതന്നെ അജ്ഞാനത്തിന്റേയും സ്വരൂപം. ഭേദദൃഷ്ടിയുണ്ടാകുമ്പോൾ രാഗദ്വേഷങ്ങളും കാമക്രോധങ്ങളും മദമത്സരങ്ങളുമെന്നുവേണ്ട പല വികാരങ്ങളുമുണ്ടാകും. വികാരങ്ങൾക്കു ദൃഢത

വരുമ്പോൾ കർമ്മം അനിവാര്യമായിത്തീരും. കർമ്മങ്ങൾ വർദ്ധിക്കുമ്പോൾ ജന്മങ്ങളും വർദ്ധിക്കും. ഈ വക ദോഷങ്ങൾ ജ്ഞാനത്തിനില്ലെന്ന കാരണത്താൽ സർവ്വത്ര ബ്രഹ്മാത്മകവും അഭേദദർശനസ്വരൂപവുമായ ജ്ഞാനം ജീവന്നു സംസാരമുക്തിക്കും നാനാത്വദർശനാ ത്മകമായ അജ്ഞാനം ജനനമരണാത്മകമായ സംസാര ബന്ധത്തിന്റെ വളർച്ചയ്ക്കും കാരണമായിത്തീരുന്നു.

**ഗവാമനേകവർണ്ണാനാം ക്ഷീരസ്യൈവൈകവർണ്ണതാ**
**ക്ഷീരവൽ പശ്യതേ ജ്ഞാനം ലിംഗിനസ്തു ഗവാം യഥാ. 10**

സാരം:- അത്യന്ത വിജാതീയങ്ങളും അന്യോന്യ വിരുദ്ധധർമ്മികളുമായ പദാർത്ഥങ്ങളിൽപ്പോലും അഭേദ ദൃഷ്ടി എങ്ങിനെ സാധുവാകുമെന്ന സംശയത്തിന്നു മറു പടി പറകയാണ് ഈ ശ്ലോകംകൊണ്ടു ചെയ്യുന്നത്. പശു ക്കൾ പല വർണ്ണത്തിലുള്ളവയാണെങ്കിലും എല്ലാ പശു ക്കളുടെയും പാലിന്ന് ഒരേ വർണ്ണം എപ്രകാരം കാണ പ്പെടുന്നുവോ, അതുപോലെ പദാർത്ഥങ്ങൾ ഭിന്നസ്വരൂ പത്തിലും ഭിന്നധർമ്മത്തിലുമുള്ളവയാണെങ്കിലും അവ യ്ക്കെല്ലാം ആസ്പദവും അവയിലെല്ലാം വ്യാപ്തവുമായ ചൈതന്യം ഒന്നുമാത്രമാണ്. വൈരുദ്ധ്യവും വൈവി ധ്യവും പശുക്കൾക്കു മാത്രമാണ്; പാലിലില്ല. അതു പോലെ! നാനാത്വവും, വിജാതീയത്വവും, വിരുദ്ധധർമ്മ ത്വവുമെല്ലാം പദാർത്ഥങ്ങൾക്കു മാത്രമുള്ളവയാണ്; ചൈതന്യത്തിനില്ല. പശുക്കളെ തള്ളി പാലിനെമാത്രം സ്വീകരിക്കുമ്പോൾ എപ്രകാരം എല്ലാ നാനാത്വവുമവസാ നിച്ച് ഏകത്വം സിദ്ധമാവുമോ, അതുപോലെ പദാർത്ഥ ങ്ങളെ വിട്ടു ചൈതന്യത്തെ മാത്രം വീക്ഷിക്കുമ്പോൾ

എല്ലാ ഭേദങ്ങളും നീങ്ങി അഭേദം സിദ്ധമാവും.

**നിഷ്ക്രിയം വാസനാഹീനം ഭേദത്രയവിലക്ഷണം**
**ആത്മാനം വേദ വേദേന സൽഗുരോശ്ചിരസേവയാ. 11**

സാരം: ഭക്തിശ്രദ്ധയോടു കൂടുംവണ്ണം ഗുരുസേവ ചെയ്തു മഹാത്മാവും ഈശ്വരസ്വരൂപിയുമായ ആചാര്യനിൽനിന്നു നിഗൂഢമായ വേദാർത്ഥത്തിൽക്കൂടെ സത്യമായ ആത്മസ്വരൂപത്തെ അറിയണം. പരമാർത്ഥത്തിൽ ആത്മസ്വരൂപത്തെ അറിഞ്ഞ മഹാത്മാവിൽ നിന്നു വിധിയാംവണ്ണം വേദാന്താർത്ഥശ്രവണം ചെയ്യുമ്പോൾ മാത്രമേ ഒരാൾക്ക് ആത്മസ്വരൂപത്തെ അറിയാൻ സാധിക്കൂ. ഉണർന്നവർക്കല്ലാതെ ഉറങ്ങിയവരെ ഉണർത്താൻ സാധിക്കുന്നില്ലെന്നതെപ്രകാരമോ, കത്തുന്ന വിളക്കിൽ നിന്നല്ലാതെ കത്തിക്കാൻ സാധിക്കയില്ലെന്നതെപ്രകാരമോ, അതുപോലെ സ്വയം അജ്ഞാനത്തിൽ നിന്നു ജ്ഞാനത്തിലേയ്ക്കുണർന്ന മഹാത്മാവിനല്ലാതെ മറ്റൊരാളെ ഉണർത്താൻ സാദ്ധ്യമല്ല. വേദവാക്യങ്ങൾ എത്രയോ രഹസ്യങ്ങളും നിഗൂഢാർത്ഥസ്വരൂപങ്ങളുമാണ്. പുസ്തകങ്ങളിൽക്കൂടെയോ, വ്യാഖ്യാനങ്ങളിൽക്കൂടെയോ അവയുടെ തത്വാർത്ഥത്തെ അറിഞ്ഞ് ഉപയോഗപ്പെടുത്താൻ മിക്കവാറും, സാദ്ധ്യമല്ലെന്നുതന്നെ പറയണം. അനുഭവരസികനായ ആചാര്യനിൽക്കൂടെയല്ലാതെ മറ്റൊരു പ്രകാരത്തിൽ തത്വത്തെ ഉള്ളതുപോലെ അറിയാൻ വിഷമം. അറിയുമ്പോൾ മാത്രമാണ് ആത്മാവിന്നു കർമ്മമോ കർമ്മഫലങ്ങളോ കർമ്മവാസനകളോ ഭേദങ്ങളോ ഇല്ലെന്നു ബോദ്ധ്യമാവുന്നത്. താൻ ആത്മാ

വാണെന്നും തനിക്കവെയൊന്നുമില്ലെന്നും താൻ ജനിച്ചി ട്ടില്ലെന്നും തനിക്കു മരണമില്ലെന്നും ഒക്കെ അപ്പോഴാണ റിയുന്നത്. പ്രസ്തുത അറിവിൽത്തന്നെ മുഴുകി രസി ച്ചാനന്ദിച്ചുകൊണ്ടിരിക്കുന്ന ഒരു മഹാത്മാവിൽക്കൂടെ ല്ലാതെ അതറിയാൻ സാദ്ധ്യമല്ല. "ആചാര്യവാൻ പുരുഷോ വേദ" എന്ന ശ്രുതിവാക്യത്തിന്റെ അർത്ഥവും അതുതന്നെ. അതിനാൽ എത്രതന്നെ വേദശാസ്ത്രങ്ങ ളൊക്കെ അറിയുന്നവനായാലും മഹാത്മാവായ ആചാ ര്യനെ സേവിച്ചു തത്വശ്രവണം ചെയ്യുമ്പോൾ മാത്രമേ ശാന്തിയും കൃതാർത്ഥതയുമുണ്ടാവൂ.

**ആദൌ നാസ്തി ഹി യദ്വസ്തു**
**ചാന്തകാലേപി നാസ്തി തൽ**
**മദ്ധ്യകാലേ കഥം ജാതം**
**രജ്ജുസർപ്പ ഇവ സ്ഥിതം. 12**

സാരം:- ആദ്യത്തിൽ യാതൊരു വസ്തു ഇല്ലാതി രുന്നുവോ, അന്ത്യത്തിലും അതുള്ളതാവാൻ വയ്യ. ആദ്യ ത്തിലും, അവസാനത്തിലും ഇല്ലാത്ത വസ്തു മദ്ധ്യ ത്തിൽ മാത്രമുണ്ടാവുകയെന്നു വന്നാൽ ഇതിൽപരം അസംബന്ധം മറ്റെന്താണുള്ളത്? എന്നാൽ അതാണല്ലോ പ്രപഞ്ചത്തിന്റെ അവസ്ഥ. "സദേവ സോമ്യേദമഗ്ര ആസീൽ" ഇത്യാദി ശ്രുതി മന്ത്രങ്ങളെക്കൊണ്ട് ആദിയിൽ ഈ ജഗത്തുണ്ടായിരുന്നില്ലെന്നു വ്യക്തമാവുന്നുണ്ട്. പ്രള യകാലത്തും ഭഗത്തില്ലെന്നു പ്രസിദ്ധവും വ്യക്തവുമാണ്. പിന്നെ ഈ മദ്ധ്യകാലത്തുമാത്രം ഉള്ളതെന്നു തോന്നപ്പെ ടുന്നതിനാൽ അതു കേവലം തോന്നൽ മാത്രമാവാനേ

അവകാശമുള്ളു. അല്ലാതെ പരമാർത്ഥത്തിൽ ഉള്ളതാവാൻ കാരണമില്ല. കയറിൽ 'പാമ്പ' ന്ന തോന്നൽ മദ്ധ്യകാലത്തുമാത്രം ഉള്ളതും വാസ്തവത്തിൽ ഇല്ലാത്തതുമാണെന്നപ്രകാരം ബോധിക്കാൻ കഴിയുന്നുവോ, അതുപോലെ ഇതും ഇല്ലാത്തതെന്നു ബോധിക്കാൻ കഴിയുന്നു. സ്വർണ്ണത്തിൽ ആഭരണപ്രതീതിയും മണ്ണിൽ പാത്രപ്രതീതിയും എപ്രകാരം മദ്ധ്യകാലത്തു മാത്രം ഉള്ളതും വാസ്തവത്തിൽ ഇല്ലാത്തതുമാണോ, ഇതുപോലെ ബ്രഹ്മത്തിൽ മദ്ധ്യകാലത്തു മാത്രമുള്ള പ്രപഞ്ചപ്രതീതിയും ഉള്ളതാവാൻ വയ്യ. മൂന്നു കാലത്തും സ്വർണ്ണമല്ലാതെ ആഭരണമെന്ന വസ്തു എപ്പോഴുമുണ്ടായിട്ടില്ല. മണ്ണിൽ മൂന്നു കാലത്തും മണ്ണല്ലാതെ പാത്രമെന്ന വസ്തു ഉണ്ടായിട്ടേ ഇല്ല. സ്വർണ്ണത്തോടുകൂടാതെ ആഭരണത്തെയോ, മണ്ണോടുകൂടാതെ പാത്രത്തെയോ കാണാൻ കഴിയുന്നില്ലെന്നത് അതിനു തെളിവാണ്. ഇതുപോലെ ബ്രഹ്മത്തിൽ മൂന്നു കാലത്തും ബ്രഹ്മമല്ലാതെ പ്രപഞ്ചമെന്ന വസ്തു ഉണ്ടായിട്ടേ ഇല്ല. ബ്രഹ്മത്തോടുകൂടാതെ പ്രപഞ്ചമില്ലെന്നത് അതിനും തെളിവാണ്. സ്വർണ്ണത്തിൽ ആഭരണത്തിന്റേയും കയറിൽ പാമ്പിന്റേയും മണ്ണിൽ പാത്രത്തിന്റേയും പ്രതീതി ദ്രഷ്ടാവിന്റെ സങ്കല്പം മാത്രമാണ്. ഇതുപോലെ ബ്രഹ്മത്തിൽ പ്രപഞ്ചത്തിന്റെ പ്രതീതിയും ദ്രഷ്ടാവായ ജീവന്റെ സങ്കല്പം മാത്രമാണ്. സങ്കല്പത്തിന്നാസ്പദം അജ്ഞാനമാണ്. സത്യവസ്തുവിന്റെ വിസ്മൃതിതന്നെ അജ്ഞാനം. കയറിൽ കയറെന്ന തോന്നലില്ലാതായപ്പോഴാണല്ലോ പാമ്പെന്ന തോന്നലുണ്ടായത്. വീണ്ടും കയറെന്ന തോന്നലുണ്ടാവുമ്പോൾ പാമ്പെന്ന

ബോധം അവസാനിക്കുകയും ചെയ്യുന്നു. അപ്പോൾ സത്യമായ കയറിന്റെ വിസ്മൃതിയാണ് അസത്യമായ പാമ്പിന്റെ ഉൽപ്പത്തിക്കു കാരണമെന്നു വരുന്നു. ഇതു പോലെ സത്യമായ ആത്മസ്വരൂപത്തിന്റെ അല്ലെങ്കിൽ ബ്രഹ്മത്തിന്റെ വിസ്മൃതിയാണ് അസത്യമായ പ്രപഞ്ച ത്തിന്റെ പ്രതീതിക്കു കാരണം. അതിനാൽ മഹാത്മാ വായ ആചാര്യന്റെ ഉപദേശത്തിൽക്കൂടെ ആത്മബോധ മുണ്ടാവുമ്പോൾ അസത്യങ്ങളായ എല്ലാ സങ്കല്പങ്ങളു മവസാനിക്കും. ദൃശ്യങ്ങളില്ലാതായിത്തീരുമ്പോൾ ദ്രഷ്ടാ വായ ജീവനും നിലനില്ക്കാൻ വയ്യ. അപ്പോൾ ഏകവും അഖണ്ഡവുമായ ആത്മാവുമാത്രം ശേഷിക്കും. അതു തന്നെ സത്യം. ഈ സത്യാനുഭൂതികൊണ്ടു ചരിതാർത്ഥ നായി ജന്മസാഫല്യത്തെ പ്രാപിക്കാം. ഈ അവസ്ഥ മഹാത്മാവായ ആചാര്യന്റെ കാരുണ്യംകൊണ്ടാണ് സാധിക്കുന്നതെന്ന കാരണത്താൽ ആചാര്യനെ ആശ്ര യിക്കുകയും സേവിക്കുകയും ചെയ്യണം.

**താപ്യതാപകഭേദേന**
**സുവിഭാത്യഖിലം ജഗൽ**
**പ്രത്യഗാത്മതയാ ഭാതി**
**ജ്ഞാനാൽ വേദാന്തവാക്യജാൽ.** 13

സാരം:- താപ്യനെന്നും, താപകനെന്നും രണ്ടു രൂപ ത്തിൽ ജഗത്തിലുള്ള എല്ലാ ജീവന്മാരെയും വേർതിരിച്ച റിയാം. അല്ലെങ്കിൽ പ്രസ്തുത രണ്ടു വിഭാഗത്തിൽ എല്ലാ ജീവന്മാരും ഉൾക്കൊള്ളുന്നു. തപിക്കുന്നവരും തപിപ്പി ക്കുന്നവരും, അല്ലെങ്കിൽ ക്ലേശിക്കുന്നവരും ക്ലേശിപ്പിക്കു

ന്നവരും എന്ന രണ്ടു വിഭാഗത്തിലുൾപ്പെടാതെ ഒരു ജീവനും ബാക്കിയാവുന്നില്ല. ഒരാൾ മറ്റൊരാൾക്കു താപ്യ നാണെങ്കിൽ വേറെ ഒരാൾക്കു താപകനുമാവുന്നു. ഒരു കുട്ടി നായിനെ അടിച്ചു എന്നു വെയ്ക്കുക. ആ കുട്ടി അപ്പോൾ നായുടെ താപകനും നായ് ആ കുട്ടിക്കു താപ്യ നുമായിത്തീരുന്നു. അതു കണ്ട് അച്ഛൻ ആ കുട്ടിയെ ശാസിച്ചുവെന്നു വരട്ടെ. അപ്പോൾ നായുടെ താപകനാ യിരുന്ന അതേ കുട്ടിതന്നെ അച്ഛനു താപ്യനായി. അച്ഛൻ ആ കുട്ടിയുടെ താപകനുമായി. കുട്ടിക്കു താപ്യനായ നായ മറ്റൊരാളെ കടിച്ചുവെന്നു കരുതുക. എന്നാൽ ആ നായ അപ്പോൾ കടിക്കപ്പെട്ട ആളുടെ താപകനായി. ഇങ്ങിനെ താപ്യനും താപകനുമായിട്ടാണ് എല്ലാ ജീവന്മാരും നില നില്ക്കുന്നത്. ഇതുപോലെ ഭോക്താവും ഭോജ്യവുമായി ട്ടെന്നും, ദ്രഷ്ടാവും ദൃശ്യവുമായിട്ടെന്നും പറയാം. ഇങ്ങിനെ ദൃഷ്ടൃദൃശ്യസ്വരൂപേണയും, ഭോക്തൃഭോജ്യ സ്വരൂപേണയും, താപ്യതാപകസ്വരൂപേണയും യാതൊരു ചൈതന്യം സർവ്വോപാധികളോടും വേറെവേറെയെന്നു തോന്നത്തക്കനിലയിൽ ഭിന്നഭിന്നാഭിമാനത്തോടുകൂടി നിലനില്ക്കുന്നുവോ, പ്രസ്തുത ചൈതന്യത്തെയാണ് പ്രത്യഗാത്മാവെന്നു പറയുന്നത്. ഗുരുമുഖത്തിൽ നിന്നു ശ്രവിക്കുന്ന വേദാന്തവാക്യത്തിന്റെ തത്വാർത്ഥജ്ഞാനം കൊണ്ടു പ്രസ്തുത പ്രത്യഗാത്മാവിനെ അറിയാനും പല പേരുകളിൽക്കൂടെ പ്രസ്തുതപ്രത്യഗാത്മാവ് അഭിജ്ഞ ന്മാരാൽ അറിയപ്പെട്ടുവരുന്നു. ചൈതന്യത്തിൽ ആരോപി ക്കപ്പെടുന്ന കല്പനാവിശേഷംതന്നെ സ്വരൂപവ്യ ത്യാസങ്ങൾ.

**ശുദ്ധമീശ്വരചൈതന്യം ജീവചൈതന്യമേവ ച**
**പ്രമാതാ ച പ്രമാണഞ്ച പ്രമേയഞ്ച ഫലം തഥാ. 14**

**ഇതി സപ്തവിധോ ഭേദശ്ചൈതന്യേ വ്യവഹാരതഃ**
**സുവിജാനീഹി ദേവി ത്വം വർത്തതേ ന തു സത്യതഃ. 15**

സാരം:- ശുദ്ധം, ഈശ്വരചൈതന്യം, ജീവചൈതന്യം, പ്രമാതാവ്, പ്രമാണം, പ്രമേയം, ഫലം-ഇങ്ങിനെ ഏഴു പ്രകാരത്തിൽ അദ്വിതീയപരമാത്മചൈതന്യത്തിൽ ഭേദം കല്പിക്കപ്പെട്ടിരിക്കുന്നു. ശുദ്ധവും സർവ്വോപാധി വിനിർമ്മുക്തവും ഏകവുമായ പരമാത്മചൈതന്യത്തിൽ പരമാർത്ഥത്തിൽ യാതൊരു ഭേദവുമില്ല. ഉണ്ടാവാൻ കാരണവുമില്ല. എങ്കിലും ജിജ്ഞാസുക്കളായ അജ്ഞന്മാർക്കു വസ്തുസ്വരൂപബോധത്തിന്നുവേണ്ടി, അല്ലെങ്കിൽ അജ്ഞന്മാരെ ബോധിപ്പിക്കാൻ വേണ്ടി, ശാസ്ത്രവ്യവഹാരത്തിൽ അഭിജ്ഞന്മാരാൽ കല്പിക്കപ്പെട്ടവയാണ് പ്രസ്തുത ഏഴു സ്വരൂപത്തിലുള്ള ഭേദങ്ങൾ. വസ്തുഭേദമുണ്ടാകുമ്പോൾ ഭേദകല്പനകൾ നീങ്ങുകയും ചെയ്യും. അതിനാൽ ഹേ ദേവി! അദ്വിതീയചൈതന്യത്തിൽ കല്പനാസ്വരൂപങ്ങളായ ഭേദങ്ങൾ പരമാർത്ഥത്തിൽ ഉള്ളവയാണെന്നൊരിക്കലും ധരിക്കരുത്.

**ശബരീ ഉവാച :**

**കഥം സപ്തവിധോ ഭേദഃ പ്രത്യഗാത്മനി ശാശ്വതേ**
**ഭഗവൻ സർവ്വവേദജ്ഞ സർവ്വം വർണ്ണയ സൽഗുരോ! 16**

സാരം:- ശബരി ചോദിക്കയാണ്. ശാശ്വതവും സത്താമാത്രവും സർവ്വവ്യാപ്തവുമായ പ്രത്യഗാത്മാ

വിൽ ഏഴു പ്രകാരത്തിലുള്ള ഭേദം ശാസ്ത്രവ്യവഹാര ത്തിൽ കല്പിക്കപ്പെട്ടിരിക്കുന്നുവെന്നു പറഞ്ഞുവല്ലോ. ആയത് എങ്ങിനെയാണ് കല്പിക്കപ്പെട്ടിരിക്കുന്നത്? ശുദ്ധചൈതന്യമെന്നും ഈശ്വരചൈതന്യമെന്നും ജീവ ചൈതന്യംമെന്നു മറ്റും പേരു മാത്രം കേട്ടതുകൊണ്ട് അതതിന്റെ സ്വരൂപത്തെ അറിയാൻ സാദ്ധ്യമല്ലല്ലോ. അദ്വിതീയമായ പരചൈതന്യത്തിന്ന് ഉപാധിവ്യത്യാസം കൊണ്ടല്ലാതെ കല്പനാസ്വരൂപേണയും ഭേദമുണ്ടാവാൻ വയ്യ. എന്നാൽ ഏതേതുപാധികളോടു ചേരുമ്പോഴാണ് പ്രസ്തുത കല്പനാസ്വരൂപങ്ങൾ വ്യവഹരിക്കപ്പെട്ടുവ രുന്നത്? എല്ലാം അറിയുന്ന വേദജ്ഞനായ ആചാര്യനാ ണല്ലോ അവിടുന്ന്. അവിടേക്കല്ലാതെ ഉള്ളതുപോലെ പറഞ്ഞുതരാനും സാധ്യമല്ല. അതിനാൽ പ്രകൃതവിഷ യത്തെ വിസ്തരിച്ചുപന്യസിച്ച് ഈ സംശയത്തെക്കൂടി തീർത്തുതരാൻ കാരുണ്യമുണ്ടാവണം.

ശ്രീ അയ്യപ്പ ഉവാച:

**മായോപാധിവിനിർമ്മുക്തം**
**ശുദ്ധമിത്യഭിധീയതേ**
**മായാസംബന്ധതശ്ചേശോ**
**ജീവശ്ചാവിദ്യയാ യുതഃ.** 17

സാരം :- ശുദ്ധവും അദ്വിതീയവുമായ പരമാത്മ ചൈതന്യത്തിൽ ശാസ്ത്രവ്യവഹാരത്താൽ ആരോപിക്ക പ്പെട്ട ഏഴുവിധഭേദങ്ങളുടെ നിരൂപണമാണല്ലോ ഇവിടെ പ്രകരണ വിഷയം. ശബരിയുടെ ചോദ്യത്തെ പുരസ്ക രിച്ച് ആചാര്യനായ അയ്യപ്പഭഗവാൻ അവയിൽ മൂന്നു ഭേദ

സ്വരൂപങ്ങളെ ഉപന്യസിക്കയാണ് ഈ ശ്ലോകം കൊണ്ടു ചെയ്യുന്നത്. മായയുടേയോ ത്രിഗുണങ്ങളുടേയോ സംബന്ധലേശമില്ലാതെ സർവ്വോപാധിവിനിർമ്മുക്തമായി സത്താമാത്രമായ അപരിച്ഛിന്നപരിപൂർണ്ണ ചൈതന്യത്തെ അല്ലെങ്കിൽ അദ്വിതീയ പരമാത്മചൈതന്യത്തെയാണ് ശുദ്ധചൈതന്യമെന്നു പറയുന്നത്. മനോവാക്കുകൾക്കും സ്പർശിക്കാൻ കഴിയാതെ സർവ്വകല്പനകൾക്കും അതീതമായിരിക്കുന്നു പരമാത്മാവെന്ന കാരണത്താൽ ഒരുപാധിക്കും ഒരു കല്പനയ്ക്കും വിധേയമല്ലാത്തതെന്ന അർത്ഥത്തെ സൂചിപ്പിച്ചുകൊണ്ടു ശുദ്ധചൈതന്യമെന്നു പറഞ്ഞു വരുന്നു. അതേ ശുദ്ധചൈതന്യത്തെ അല്ലെങ്കിൽ പരമാത്മാവിനെത്തന്നെയാണ് മായാസംബന്ധം ഹേതുവായിട്ട് ഈശ്വരനെന്നും ജീവനെന്നും വ്യവഹരിച്ചുവരുന്നത്.

വിദ്യയും അവിദ്യയുമാകുന്ന രണ്ടു രൂപത്തിലാണല്ലോ മായാതത്വം വ്യവഹരിക്കപ്പെട്ടുവരുന്നത്. വിദ്യോപാധിയിൽ മായാതീതനായി വർത്തിക്കുന്ന പരമാത്മചൈതന്യത്തെ ഈശ്വരനെന്നും, അവിദ്യോപാധിയിൽ മായക്കു വശഗനായിരിക്കുന്ന ചൈതന്യത്തെ ജീവനെന്നും പറയുന്നു. അവിദ്യോപാധിത്വംതകൊണ്ട് ആത്മവിസ്മൃതിയും മായാവശഗത്വംകൊണ്ടു പാരതന്ത്ര്യവും വന്നിരിക്കുന്നു ജീവനെന്ന കാരണത്താൽ സംസാരത്തിന്റെ പ്രവൃത്തിമാർഗ്ഗത്തിൽത്തന്നെ മുഴുകി പല കാലദേശങ്ങളിലും യോനികളിലും ജനിച്ചും മരിച്ചും പല പല സംസാരദുഃഖങ്ങളേയും അനുഭവിച്ചുതന്നെ കഴിയുന്നു. എത്രകാലം കഴിഞ്ഞാലും എന്തെല്ലാം ദുഃഖങ്ങളനുഭവി

ച്ചാലും സ്വരൂപജ്ഞാനമുണ്ടാവുന്നില്ല. അവിദ്യോപാധി യിൽനിന്നു വിട്ടുമാറുമ്പോൾ മാത്രമേ സ്വരൂപജ്ഞാനമു ണ്ടാവൂ. പാരതന്ത്ര്യംകൊണ്ട് ഇഷ്ടംപോലെ അവിദ്യോ പാധിയെ വിട്ടു മാറാൻ കഴിവുമില്ല. ഈശ്വരൻ വിദ്യോ പാധിഗതനാണെന്ന കാരണത്താൽ സ്വരൂപവിസ്മൃ തിയോ, മായാതീതനെന്ന കാരണത്താൽ പാരതന്ത്ര്യമോ ഇല്ലാതെ എപ്പോഴും സ്വസ്വരൂപസ്ഥനായി സർവ്വജ്ഞനും സർവ്വശക്തനും സർവ്വസ്വതന്ത്രനുമായിത്തന്നെ കഴി യുന്നു. അപ്രകാരമുള്ള ഈശ്വരന്റെ കാരുണ്യംകൊണ്ടും അനുഗ്രഹംകൊണ്ടും പരതന്ത്രനും ദുഃഖിയുമായ ജീവന് അവിദ്യോപാധിയിൽനിന്ന് നിവൃത്തി കിട്ടും. ഈശ്വരന്റെ കാരുണ്യവും അനുഗ്രഹവും തന്നിലുണ്ടാവാൻ ഭക്തിശ്ര ദ്ധയോടെ ഈശ്വരനെ ഉപാസിക്കണം. അവിദ്യോപാധി വിട്ടു വിദ്യോപാധിയിലെത്തുമ്പോൾ അജ്ഞനായ ജീവനു സ്വരൂപജ്ഞാനവും പരതന്ത്രനായ ജീവനു സർവ്വതന്ത്രസ്വ തന്ത്രതയും കിട്ടും. അപ്പോൾ ജീവത്വംതന്നെ നഷ്ടപ്പെട്ട് ഈശ്വരത്വം കിട്ടും. ആ അവസ്ഥയ്ക്കു ജീവന്മുക്താവസ്ഥ യെന്നു പറയും. വിദ്യോപാധിയേയും വിടുമ്പോൾ ഈശ്വ രത്വവും പോയി വിദേഹകൈവല്യത്തെയും പ്രാപിക്കും. ഇങ്ങിനെ അദ്വിതീയമായ പരചൈതന്യത്തെ മായയുടെ സംബന്ധാസംബന്ധം ഹേതുവായി ജീവനെന്നും ഈശ്വ രനെന്നും ശുദ്ധചൈതന്യമെന്നും മൂന്നായി ശാസ്ത്രവും അഭിജ്ഞന്മാരും വ്യവഹരിച്ചുവരുന്നു.

**പ്രമാതൃചൈതന്യമപി പ്രസംഗതഃ**

**പ്രമാണചൈതന്യമതഃ പരം ശുഭേ**

**നിരൂപ്യതേന്തഃകരണേന സംയുതം**
**അന്യച്ച തദ്വൃത്തിയുതം പ്രമാണകം. 18**

സാരം:- പറയപ്പെട്ട ഏഴു ഭേദസ്വരൂപങ്ങളിൽ മൂന്നെണ്ണത്തെ മുൻശ്ലോകത്തിൽ വിവരിച്ചുവല്ലോ. പ്രമാതൃചൈതന്യം പ്രമാണചൈതന്യം എന്നീ രണ്ടു ഭേദസ്വരൂപങ്ങളെയാണ് ഈ ശ്ലോകത്തിൽ വിവരിക്കാൻ പോവുന്നത്. സർവ്വോപാധിവിനിർമ്മുക്തചൈതന്യത്തെ ശുദ്ധചൈതന്യമെന്നും, അതേ ശുദ്ധചൈതന്യത്തെത്തന്നെ വിദ്യോപാധിസംബന്ധംകൊണ്ട് ഈശ്വരചൈതന്യമെന്നും, അതേ ഈശ്വരചൈതന്യത്തെത്തന്നെ അവിദ്യോപാധി സംബന്ധംകൊണ്ടു ജീവചൈതന്യമെന്നുമാണല്ലോ ഇതിനു മുമ്പു പറഞ്ഞത്. പറയപ്പെട്ട ജീവചൈതന്യം തന്നെ അന്തഃകരണോപാധിഗതമായിത്തീരുമ്പോൾ പ്രമാതാവ് അല്ലെങ്കിൽ പ്രമാതൃചൈതന്യമെന്നു പറയപ്പെടുന്നു. ജീവൻ അന്തഃകരണാധീനനായിത്തീരുമ്പോൾ പലവിധ ഇച്ഛകൾക്കും കർമ്മവാസനകൾക്കും വിധേയനായിത്തീരുന്നു. അപ്പോൾ കർത്താവും ഭോക്താവുമായിത്തീരുന്നു. കർമ്മങ്ങളും ഫലങ്ങളും വളരുന്നു. അവയിലെല്ലാം ബദ്ധനായി എപ്പോഴും ദുഃഖിയായിത്തന്നെ കഴിയുന്നു. ദുഃഖത്തിന്റെ നിവൃത്തിക്കുവേണ്ടി വീണ്ടും വീണ്ടും കർമ്മം ചെയ്യുന്നു. ചെയ്യപ്പെടുന്ന കർമ്മങ്ങളെക്കൊണ്ടു പുതിയ പുതിയ ദുഃഖങ്ങളുണ്ടാവുന്നു. എത്ര കഴിഞ്ഞാലും തന്റെ ഇച്ഛയും കർമ്മവുമാണ് ദുഃഖഹേതുവെന്നറിയാതെ ദുഃഖനിവൃത്തിക്കു പിന്നെയും കർമ്മങ്ങളെ ആശ്രയിക്കുന്നു. അതുകൊണ്ടു ദുഃഖവും വർദ്ധിക്കുന്നു. ഇങ്ങിനെ അന്തഃകരണോപാധിക്കു വിധേ

യനായിരിക്കുംകാലത്തോളം ജീവൻ സംസാരാഭിമുഖനും കേവലം അജ്ഞനുമായിത്തന്നെ കഴിയുന്നു. രാഗം ദ്വേഷം ഭയം ക്രോധം തുടങ്ങി അന്തഃകരണത്തിന്റെ തത്തദ്വൃത്തികളോടുകൂടിച്ചേർന്ന ജീവനെയാണ് പ്രമാണചൈതന്യമെന്നു പറയുന്നത്. ജീവൽകർത്തൃത്വാഭിമാനത്തോടുകൂടി അപ്പഴപ്പോൾ ചെയ്യുന്ന എല്ലാ കർമ്മങ്ങൾക്കും പ്രമാണം അന്തഃകരണങ്ങൾ തന്നെ. ഇതു നല്ലത്, ഇതു ചീത്ത, ഇതു വേണ്ടത്, ഇതു വേണ്ടാത്തത് എന്നിങ്ങനെ തീർച്ചപ്പെടുത്തുന്നതും പ്രവർത്തിക്കുന്നതുമെല്ലാം രാഗാദിവൃത്തികളെ പ്രമാണീകരിച്ചുതന്നെ. ശാസ്ത്രവിധികളെയും വേദപ്രമാണങ്ങളെയും എത്രതന്നെ ഗ്രഹിച്ചാലും ഓരോ ജീവനും പ്രവർത്തിക്കുന്നതു തന്റെ അന്തഃകരണവൃത്തിയെ പ്രമാണീകരിച്ചുതന്നെ. അന്തഃകരണവൃത്തി നന്നാവാതിരിക്കും കാലത്തോളം ഒരു ജീവൻ സല്ക്കർമ്മങ്ങളെ ചെയ്യാനോ, സദാചാരനിഷ്ഠനായിരിക്കാനോപോലും സാദ്ധ്യമല്ല. **അതിനാൽ അന്തഃകരണവൃത്തിയെ നന്നാക്കാനാണാദ്യം പരിശ്രമിക്കേണ്ടത്.**

**അജ്ഞാതമപി ചൈതന്യം**
**പ്രമേയമിതി കഥ്യതേ**
**ഫലം പ്രോക്തം സുവിജ്ഞാതം**
**ചൈതന്യം ശ്രുതിസമ്മതം** 19

സാരം:- പ്രമേയമെന്നും ഫലമെന്നുമുള്ള രണ്ടു ഭേദസ്വരൂപങ്ങളാണ് പറയാൻ ബാക്കിയുള്ളത്. അവ രണ്ടുമാണ് ഈ ശ്ലോകത്തിൽ പറയാൻ പോവുന്നത്.

കഴിഞ്ഞ രണ്ടു ശ്ലോകങ്ങളിലും കൂടി അഞ്ചു ഭേദസ്വരൂപങ്ങൾ പറയപ്പെട്ടുവല്ലോ. ആത്മചൈതന്യം അജ്ഞാതമാണെങ്കിലും പ്രമേയമെന്നു പറയാറുണ്ട്. ലക്ഷ്യമെന്നോ പ്രകരണവിഷയമെന്നോ അർത്ഥത്തിലാണ് പ്രമേയമെന്ന ശബ്ദം ഉപയോഗിക്കുന്നത്. ശാസ്ത്രചിന്തയിൽ വ്യവഹാരകാരണമായ വസ്തുവിനെ പ്രമേയമെന്നു പറയുന്നു. അതിനാൽ പ്രമേയമെന്നും ചൈതന്യത്തിന്നു ഭേദസ്വരൂപമായി പറയപ്പെട്ടുവരുന്നു. ശാസ്ത്രവ്യവഹാരത്തിന്റെ പരമമായ ഫലം ആത്മസ്വരൂപത്തെ വേണ്ടപോലെ അറിയലാകയാൽ ഫലമെന്നും ഒരു ഭേദസ്വരൂപത്തെ പറഞ്ഞുവരുന്നു. ആത്മജ്ഞാനത്തിൽ എല്ലാ വ്യവഹാരങ്ങളും അവസാനിക്കുമല്ലോ. അതിനാൽ ഫലവും ഒരു ഭേദസ്വരൂപമാണെന്നു പറഞ്ഞാൽ തെറ്റില്ല.

**ഇതി സപ്തവിധോ ഭേദശ്ചൈതന്യേ വ്യവഹാരതഃ**
**ഐക്യം ബ്രഹ്മണി സർവ്വസ്യാനൈക്യം ഭവതി മായയാ. 20**

സാരം:- ഇങ്ങിനെ ശുദ്ധവും അദ്വിതീയവുമായ പരമാത്മചൈതന്യത്തിൽ ഏഴു ഭേദസ്വരൂപങ്ങൾ പറയപ്പെട്ടുവരുന്നു. എന്നാൽ പ്രസ്തുത ഭേദങ്ങൾ കേവലം വ്യാവഹാരികം മാത്രമാണെന്നും പരമാർത്ഥത്തിലുള്ളവയല്ലെന്നും ബോധിക്കുകയും വേണം. ബ്രഹ്മത്തിൽനിന്നന്യമായി ഒന്നുംതന്നെയില്ല. എല്ലാം ബ്രഹ്മത്തോടു ചേർന്നിരിക്കുന്നു. ഒന്നും വിട്ടിരിക്കുന്നില്ല. മായാഭ്രാന്തികൊണ്ടാണ് പല വസ്തുക്കളുണ്ടെന്നും അവയെല്ലാം വേറെവേറെയാണെന്നും തോന്നുന്നത്. ഭ്രാന്തി തീരുമ്പോൾ എല്ലാ നാനാത്വവും ഭേദങ്ങളും അവസാനിക്കുകയും ചെയ്യും.

# ആറാമദ്ധ്യായം

വിരാഗയോഗമെന്നാണ് ആരംഭിക്കാൻ പോവുന്ന ആറാമദ്ധ്യായത്തിന്നു പേരിട്ടിരിക്കുന്നത്. പതിനെട്ടു ശ്ലോകങ്ങളാണ് ഇതിലുള്ളത്. വീര്യമുള്ള ഔഷധവും അപത്ഥ്യജീവിതംകൊണ്ടു നിഷ്ഫലമാവുന്നതുപോലെ എത്രതന്നെ ശ്രേഷ്ഠമായ ജ്ഞാനമുണ്ടായാലും വൈരാഗ്യമില്ലെങ്കിൽ അതുകൊണ്ടു പറയത്തക്ക പ്രയോജനമൊന്നുമില്ല. സംസാരത്തിൽനിന്നു നിവൃത്തിയാണ് ആദ്യം ഉണ്ടാവേണ്ടിയിരിക്കുന്നത്. സംസാരനിവൃത്തിയില്ലെങ്കിൽ ജ്ഞാനംകൊണ്ടു യാതൊരു പ്രയോജനവുമില്ല. സംസാരനിവൃത്തിയാണ് വൈരാഗ്യംകൊണ്ടു സാധിക്കുന്നത്. പ്രസ്തുത വൈരാഗ്യത്തെയാണ് ഈ അദ്ധ്യായത്തിൽ നിരൂപിക്കാൻ പോവുന്നത്.

### ശ്രീ അയ്യപ്പ ഉവാച:

**ദൃഷ്ടാനുശ്രവികേഷ്വേഷ വിഷയേഷു ശുഭപ്രദഃ**
**വിതൃഷ്ണസ്യ വശീകാരസംജ്ഞാ വൈരാഗ്യമുച്യതേ. 1**

സാരം:- കണ്ടതും കേട്ടതുമായ വിഷയങ്ങളിൽ — അവ നല്ലതോ ചീത്തയോ ആവട്ടെ—ഇച്ഛയും പ്രവൃത്തിയുമില്ലാതായിത്തീരലാണ് വൈരാഗ്യത്തിന്റെ സ്വരൂപം. ഈ ലോകത്തിലെ വിഷയങ്ങളൊക്കെ കാണപ്പെട്ടവയാണ്. സ്വർഗ്ഗാദി ലോകങ്ങളിലുള്ളവ കേൾക്കപ്പെട്ടവയാണ്. ഇഹപരങ്ങളായ ലോകങ്ങളിലുള്ള എല്ലാ വിഷയങ്ങളും ഒരുപോലെ ദുഃഖരൂപങ്ങളാണെന്നു ബോദ്ധ്യം വന്ന് അവയിൽ കേവലം ഇച്ഛയോ പ്രവൃത്തിയോ ഇല്ലാതായി എല്ലാറ്റിൽനിന്നും കേവലം നിവൃത്തനും സ്വതന്ത്ര

നുമായിത്തീരുന്നതുതന്നെ വിരക്തനായ ഒരാളുടെ ലക്ഷണം.

**തരണീവ തു വൈരാഗ്യം തരുണീഭവസാഗരേ**
**തരണായ ദൃഢാ നൂനം ഗുണവൈതൃഷ്ണ്യമപ്യഥ.**

സാരം:- ജലാശയത്തിന്റെ മറുകരയിലേയ്ക്കു കടക്കാൻ തോണി എപ്രകാരം ഉപയോഗപ്പെടുന്നുവോ അതുപോലെയാണ് സംസാരസമുദ്രത്തിൽ വൈരാഗ്യം. വൈരാഗ്യം തികച്ചും സുരക്ഷിതമായ ഒരു തോണിയാണെന്നു പറയണം. അതിൽക്കൂടെയല്ലാതെ ഒരാൾക്കീ സംസാരസമുദ്രത്തെ തരണം ചെയ്യാൻ സാധിക്കുമോ എന്നുപോലും സംശയമാണ്. മിത്ഥ്യാഭ്രാന്തികൊണ്ട് ഓരോ വിഷയത്തിലും ഭ്രമിച്ചു മുഴുകിയിരിക്കുന്ന ഒരാൾക്കെത്രതന്നെ ജ്ഞാനമുണ്ടായിട്ടും കാര്യമില്ല; ആത്മസാക്ഷാല്ക്കാരത്തിന്നർഹതയില്ലെന്നുതന്നെ പറയണം. തീവ്രവൈരാഗ്യംകൊണ്ടു സംസാരത്തിലെ സകല വിഷയങ്ങളിൽ നിന്നും നിശ്ശേഷനിവൃത്തിയുണ്ടാവുകതന്നെ വേണം. എങ്കിലേ ജ്ഞാനംകൊണ്ടുപോലും പ്രയോജനമുണ്ടാവാൻ പോവുന്നുള്ളു. അതിനാൽ അദ്ധ്യാത്മജ്ഞാനവിഷയത്തിൽ അതിപ്രധാനമാണ് വൈരാഗ്യം അല്ലെങ്കിൽ സംസാരനിവൃത്തി.

**അവശ്യം ഗന്താരോഽധികദിനമുഷിത്വാപി വിഷയാഃ**
**വിയോഗേ കോ ഭേദസ്ത്യജതി ന ജനോ യഃ സ്വയമമൂൻ**
**വ്രജന്തഃ സ്വാതന്ത്ര്യാദതുലപരിദുഃഖായ മനസഃ**
**സ്വയം ത്യക്ത്വാ ഹ്യേതേ ശമസുഖമനന്തം വിദധതി. 3**

സാരം:- വിഷയങ്ങളെല്ലാം എങ്ങിനെയും നശിക്കുന്നവയാണ്. സ്ഥിരമായി നില്ക്കുന്നവയല്ല; ക്ഷണികങ്ങളാണ്. പ്രിയങ്ങളായ വിഷയങ്ങളെ കുറെ ദിവസം അനുഭവിച്ചിട്ടു പിന്നെ അവ നശിക്കുമ്പോൾ ദുഃഖമുണ്ടാവുമെന്നു പറയേണ്ടതില്ലല്ലോ. വിഷയങ്ങളിൽനിന്നു വേർപിരിഞ്ഞ് അവയുടെ വിയോഗദുഃഖമനുഭവിക്കേണ്ടിവരുമെന്നറിഞ്ഞാൽക്കൂടിയും ആരും അവയെ ബലാൽ ഉപേക്ഷിക്കാനൊരുങ്ങുന്നില്ല. വിഷയങ്ങളെ അനുഭവിക്കുമ്പോഴും അനുഭവിക്കാൻ കിട്ടാത്തപ്പോഴും അവയെ ആഗ്രഹിച്ചുകൊണ്ടിരിക്കുകയെന്നതാണ് സ്വഭാവം. ആഗ്രഹത്തെ വിട്ടു സ്വയം വിഷയങ്ങളെ ഉപേക്ഷിക്കാനുള്ള കഴിവുണ്ടായാൽ അപാരമായ ശമസുഖത്തെ അനുഭവിക്കാം. അതിനാൽ വിഷയങ്ങളേയും അവയോടുള്ള ആഗ്രഹത്തേയും നിശ്ശേഷം വിട്ട് ഉപശമത്തെ പ്രാപിച്ച മനസ്സുകൊണ്ടേ ഒരാൾക്കാത്മചിന്ത ചെയ്യാൻ സാധിക്കൂ.

**അനേകകാലേ സ്വർഗ്ഗീയാൻ**
**ഭോഗാൻ ഭുക്ത്വാപി ചാബ്രവീൽ**
**ഐളഃ സമ്രാഡ് വിനിർവ്വിണ്ണോ**
**ഗാഥാം വൈരാഗ്യകാരിണീം.** 4

സാരം:- ഇളാപുത്രനായ പുരൂരവസ്സുരാജാവു വളരെക്കാലം സ്വർഗ്ഗീയഭോഗങ്ങളെ അനുഭവിച്ചു വിരക്തി വന്നു ശ്രവണമാത്രംകൊണ്ടുതന്നെ വൈരാഗ്യമുണ്ടാവുന്ന ഒരു ഗാഥയെ ലോകത്തിന്നുപദേശിക്കയുണ്ടായി. ഭാഗവതപുരാണത്തിൽ പ്രസിദ്ധമാണ് പുരൂരവസ്സിന്റെ കഥ. വളരെക്കാലം ഉർവ്വശിയെ പത്നിയാക്കി

കഴിഞ്ഞ ആളായിരുന്നു. എങ്കിലും അവസാനം അദ്ദേഹ ത്തിന്നു വൈരാഗ്യം വന്നു സംസാരനിവൃത്തിയുണ്ടായി. അപ്പോഴാണ് ഉപദേശിച്ചത്.

**കിം വിദ്യയാ കിം തപസാ കിം ത്യാഗേന ശ്രുതേന വാ**
**കിം വിവിക്തേന മൗനേന സ്ത്രീഭിർയസ്യ മനോ ഹൃതം. 5**

സാരം:- ഇതാണ് പുരൂരവസ്സ് ജഗത്തിനെ ഉപദേ ശിച്ചതായ ഗാഥ. വിഷയാസക്തനായ ഒരാൾക്കെന്തുണ്ടാ യിട്ടും പ്രയോജനമില്ല. അവൻ സംസാരത്തിൽ നിന്നു നിവൃത്തനാവാൻ പോവുന്നില്ല. എന്നാണതിന്റെ സാരം. അദ്ധ്യാത്മവിദ്യാജ്ഞാനംകൊണ്ടോ തപോനുഷ്ഠാനം കൊണ്ടോ പലതരത്തിലുള്ള ത്യാഗങ്ങളെക്കൊണ്ടോ ധാരാളം വേദങ്ങളേയും ശാസ്ത്രങ്ങളേയും പഠിച്ചതു കൊണ്ടോ വിജനസ്ഥലവാസംകൊണ്ടോ മൗനധാരണം കൊണ്ടോപോലും ഫലമില്ല, വിഷയാസക്തനായ ഒരാൾക്ക്. **സംസാരത്തിന്റെ മുഖ്യഘടകങ്ങളായ കാമി നീകാഞ്ചനങ്ങളിൽ ഒരാളുടെ പ്രജ്ഞ മുഴുകുന്നുവെ ങ്കിൽ പിന്നെ എന്തുണ്ടായാലും അയാൾക്ക് ആത്മസാ ക്ഷാല്ക്കാരമുണ്ടാവാൻ വയ്യ.** അതിനാൽ ജന്മസാഫല്യ മായ കൈവല്യപ്രാപ്തിയെ ഇച്ഛിക്കുന്ന ഒരാൾക്കാദ്യം തീവ്രവൈരാഗ്യവും സംസാരനിവൃത്തിയും തന്നെയാണു ണ്ടാവേണ്ടിയിരിക്കുന്നത്.

**സ്വാർത്ഥസ്യാകോവിദം ധിങ്മാം**
**മൂർഖം പണ്ഡിതമാനിനം**
**യോയമീശ്വരതാം പ്രാപ്യ**
**സ്ത്രീഭിർഗ്ഗോഖരവർജ്ജിതഃ. 6**

സാരം:- ഇതും പുരൂരവസ്സിന്റെ വാക്കാണ്. പണ്ഡിതാഭിമാനിയായ ഞാൻ എന്നെത്തന്നെ നിന്ദിക്കുന്നു. കഷ്ടം! എത്ര വേദങ്ങളും ശാസ്ത്രങ്ങളുമാണ് ഞാൻ പഠിച്ചത്! എന്നിട്ടെന്തുകാര്യം! മൂർഖത നീങ്ങുകയാകട്ടെ സ്വന്തകാര്യമായ ജീവിതലക്ഷ്യം ഇന്നതെന്നു തിരിച്ചറിയുകയാകട്ടേ ചെയ്തില്ലല്ലോ. രാജാധിരാജനായ ചക്രവർത്തിയാണ് ഞാനെന്നഭിമാനിച്ചിട്ടും കഴുതയെപ്പോലെ സ്ത്രീകൾക്കടിമയായെങ്കിൽ പിന്നെ എന്റെ ജ്ഞാനംകൊണ്ടെന്താണ് പ്രയോജനം!

**ശിവപ്രസാദോ നിർവ്വേദഃ സുഖശാന്തിപ്രദോ മഹാൻ**
**യേനാനുബന്ധം നിർഹൃത്യ പുരുഷഃ ശമമൃച്ഛതി. 7**

സാരം:- ഈശ്വരാനുഗ്രഹത്തിന്റെ പ്രത്യക്ഷഫലമാണ് വൈരാഗ്യപ്രാപ്തി. വൈരാഗ്യത്തിന്നു ദൃഢത കിട്ടി സംസാരത്തിൽ നിന്നു നിവൃത്തിയുണ്ടാവുമ്പോൾ അലൗകികവും ദിവ്യവുമായ സുഖാനുഭൂതിയും എല്ലാ കരണങ്ങൾക്കും ശമവുമുണ്ടാവും. കരണങ്ങൾ ഉപശമത്തെ പ്രാപിച്ചു വിഷയങ്ങളുമായുള്ള സംബന്ധം വിടുമ്പോൾ ജീവൻ ഉപാധിസംബന്ധത്തെവിട്ട് ഉപശമസുഖത്തെ അനുഭവിക്കും. ഭക്തിശ്രദ്ധയോടുകൂടി വളരെ കാലം ഈശ്വരോപാസന ചെയ്യുമ്പോൾ ഭഗവൽകാരുണ്യത്തിന്നു പാത്രമാവും. ഭഗവൽ കാരുണ്യമുണ്ടാവുമ്പോൾ സംസാരത്തിന്റെ മിഥ്യാത്വത്തേയും ദുഃഖാത്മകതയേയും ബോധിക്കാനും കാലംകൊണ്ടു തീവ്രവൈരാഗ്യം വളർന്നു സംസാരത്തിൽ നിന്നു വിടുതികിട്ടാനും ഇട വരും. അതിനാൽ വൈരാഗ്യത്തിന്റെ വളർച്ചയ്ക്കു ഭഗ

വൽകാരുണ്യം അവശ്യം വേണമെന്നു ധരിച്ച് അതിനെ സമ്പാദിക്കാനുള്ള പ്രയത്നമാണ് ആദ്യംതന്നെ ഒരാൾ ചെയ്യേണ്ടത്.

**തീവ്രവൈരാഗ്യയോഗേന ധർമ്മമേഘഃ സമാധിരാട്**
**കാലജ്ഞസ്യ നിരീഹസ്യ യോഗിരാജസ്യ ജായതേ. 8**

സാരം:- തീവ്രവൈരാഗ്യംകൊണ്ടു സംസാരനിവൃത്തിവന്ന യോഗിക്കു വളരെ വേഗത്തിൽ ധർമ്മമേഘസമാധി അനുഭവപ്പെടും. യോഗശാസ്ത്രത്തിൽ പ്രസിദ്ധമാണ് ധർമ്മമേഘസമാധി. സംസാരത്തിൽ അല്പം പോലും സംബന്ധമില്ലാതാവുമ്പോഴാണ് അതുണ്ടാവുന്നതെന്നും അതേ ശാസ്ത്രത്തിൽത്തന്നെ പറഞ്ഞിട്ടുമുണ്ട്. ധർമ്മമേഘ സമാധികൊണ്ട് ആത്മബ്രഹ്മൈക്യാനുഭൂതിയാണുണ്ടാവുന്നത്. സംസാരാനുഭവങ്ങളിലും ലോകവ്യവഹാരത്തിലും അല്പം പോലും ഇച്ഛയോ പ്രവൃത്തിയോ ഉണ്ടാവരുത്. അല്പമായിട്ടെങ്കിലും അതുണ്ടെങ്കിൽ അതവസാനിച്ചല്ലാതെ അനുഭൂതിയുണ്ടാവുന്നതുമല്ല. അതിനാൽ തീവ്രവൈരാഗ്യം അവശ്യം സമ്പാദിക്കേണ്ടതാണ്.

**സമാധൗ ജാതമാത്രേ തു സമുദേത്യാത്മചന്ദ്രമാഃ**
**വർഷയന്നിവ പീയൂഷം ക്ഷുഭിതാംഭോധിമദ്ധ്യഗാൽ. 9**

സാരം:- മുൻശ്ലോകത്തിൽ വിവരിച്ച ധർമ്മമേഘസമാധി കിട്ടുന്നതോടെത്തന്നെ ആത്മസാക്ഷാൽക്കാരമുണ്ടാവുന്നു. തിരമാലകൾ പൊങ്ങി ആർത്തിരമ്പിക്ഷോഭിച്ചുകൊണ്ടിരിക്കുന്ന സമുദ്രത്തിൽ നിന്ന് അത്യന്തശാന്തമംഗളസ്വരൂപിയായ ചന്ദ്രൻ അമൃതവർഷവും ചെയ്തുകൊണ്ടു പൊന്തിവരുംപോലെ കലങ്ങിമറിഞ്ഞ സംസാ

രസമുദ്രമദ്ധ്യത്തിൽ നിന്നു പരമപ്രശാന്തമായ ആത്മസ്വ രൂപം അമൃതാനുഭൂതിയെ വർഷിച്ചുകൊണ്ടു പ്രകാശിക്കു ന്നതായി സാക്ഷാൽക്കരിക്കപ്പെടുന്നു. അതുവരെ എത്രയോ കോടാനുകോടി ജന്മങ്ങളിലായി അനുഭവിച്ചു വന്നിരുന്ന താപത്രയഭാരവും അജ്ഞാനബന്ധദുഃഖ ങ്ങളും അതോടുകൂടി എന്നെന്നേയ്ക്കുമായി അവസാ നിക്കുന്നു. സ്വപ്നാവസ്ഥയിലെ പലവിധത്തിലുള്ള താപ ഭാരങ്ങളെല്ലാം ജാഗ്രദവസ്ഥയിലേയ്ക്കുണരുന്നതോടു കൂടി എപ്രകാരം കേവലം ഇല്ലാതായിത്തീരുന്നുവോ, അതുപോലെ അജ്ഞാനനിദ്രാസ്വരൂപമായ അവസ്ഥാത്ര യത്തിൽ നിന്നു വിജ്ഞാനമാകുന്ന ആത്മസ്വരൂപത്തിലേ യ്ക്കുണരുന്നതോടു കൂടി അതുവരെ അനുഭവിച്ചിരുന്ന തെല്ലാം ഇല്ലാതായിത്തീരുന്നു. പല കാലദേശങ്ങളിൽ പല യോനികളിൽ ജനിക്കുകയും മരിക്കുകയും മറ്റു പലതും അനുഭവിക്കുകയും ചെയ്തു എന്നുള്ളതെല്ലാം തന്റെ ഭ്രാന്തി മാത്രമായിരുന്നുവെന്നും വാസ്തവത്തിൽ താൻ ജനിക്കുകയോ മരിക്കുകയോ യാതൊന്നും ചെയ്തി ട്ടില്ലെന്നും എപ്പോഴും ഉള്ളവനും മാറ്റമോ ഏറ്റക്കുറച്ചിലോ ഇല്ലാത്തവനുമായ തനിക്കു ജനനമരണങ്ങളോ വൃദ്ധിക്ഷ യങ്ങളോ സുഖദുഃഖങ്ങളോ ഉണ്ടാവാൻ അർഹതയി ല്ലെന്നും മറ്റുമുള്ള തന്റെ തത്വത്തെ പൂർണ്ണമായി ബോധി ക്കുന്നു. അമൃതാത്മകമായ പ്രസ്തുത ജ്ഞാനത്തിന്റെ അനുഭൂതിയാൽ ജീവൻ ആനന്ദമത്തനും ചരിതാർത്ഥനും സംസാരത്തിന്റെ മറുകരയിലെത്തി ആത്മവിശ്രാന്തിയെ പ്രാപിച്ചവനുമായിത്തീരുന്നു.

വൈരാഗ്യം, ഈശ്വരാനുഗ്രഹം എന്നിങ്ങനെ

രണ്ടാണ് ജീവനു സംസാരവിജയത്തിന്നും കൈവല്യപ്രാപ്തിക്കും കാരണമായി ചൂണ്ടിക്കാണിച്ചത്. സംസാരത്തിൽ നിന്നുള്ള ആത്യന്തികനിവൃത്തിയാണ് വൈരാഗ്യം. ഏതെങ്കിലും ചിലതിനെ ഉപേക്ഷിച്ചും, അല്ലെങ്കിൽ ചിലതിൽനിന്നു നിവൃത്തനായി എന്നുള്ളതുകൊണ്ടു വിശേഷമില്ല. സംസാരത്തിന്റെ ഏറ്റവും ചെറിയ ഒരു ഘടകമെങ്കിലും ചിത്തത്തിലുണ്ടെങ്കിൽ അതു സമാധിക്കു തടസ്സമാണ്. അതിനാൽ പറയപ്പെട്ട സമാധിസ്ഥിതി കിട്ടണമെന്നുണ്ടെങ്കിൽ സംസാരത്തെ നിശ്ശേഷം വിടുകതന്നെ വേണം. സംസാരത്തിലെ ഒരനുഭവത്തിന്റെകൂടി ഓർമ്മ പോലും ചിത്തത്തിലങ്കുരിക്കാനിടയാവരുത്. അങ്ങിനെ സംസാരത്തിൽനിന്നു നിശ്ശേഷം നിവൃത്തനാവലാണ് വൈരാഗ്യംകൊണ്ടു സൂചിപ്പിച്ചത്. ഈശ്വരാനുഗ്രഹമാണ് രണ്ടാമത്തേത്. സമർപ്പണം കൊണ്ടാണതുണ്ടാവുന്നത്. ശരീരമടക്കം സർവ്വസ്വവും ഈശ്വരങ്കൽ സമർപ്പിച്ചു യാതൊരു ചിന്തയും അങ്കുരിക്കപോലും ചെയ്യാതെ അകത്തും പുറത്തും മുഴുവൻ എപ്പോഴും ഈശ്വരൈകതാനനായിത്തന്നെ ജീവിക്കണം. അതാണ് തപസ്സ്. അങ്ങിനെയുള്ള ജീവിതംകൊണ്ടു കാലത്താൽ ഈശ്വരാനുഗ്രഹമുണ്ടായിത്തീരും. രണ്ടുംകൂടി ഒത്തുചേരുമ്പോൾ സുകൃതിയായ ജീവൻ തന്റെ അനാദികാലാജ്ഞാനഭ്രാന്തിരൂപമായ സംസാരമാകുന്ന അവസ്ഥാത്രയത്തെ വിട്ടു പരമകല്യാണമയമായ സമാദ്ധ്യവസ്ഥയിലേയ്ക്കുയർന്നു സ്വസ്വരൂപസ്ഥനായി ആത്മസ്വരൂപിയായ ഈശ്വരനെ തന്നിൽത്താനായിത്തന്നെ വിളങ്ങുന്നതായറിഞ്ഞു സാക്ഷാൽക്കരിച്ചു ചരിതാർത്ഥനാവും.

**മാതാപിതൃസുതാദീനാമസ്തിത്വം നാസ്തി ചാത്മനഃ**
**വ്യർത്ഥം വിഷയഗർത്തേഷു പതന്തി സുരമാനവാഃ. 10**

സാരം:- അജ്ഞനായ ജീവന്റെ ഭ്രാന്തിസ്വരൂപമായ മിത്ഥ്യാസങ്കല്പം മാത്രമാണ് സംസാരത്തിലെ എല്ലാ അനുഭവങ്ങളും. അല്ലാതെ ഒന്നിനെങ്കിലും അല്പം പോലും അസ്തിത്വമില്ല. എങ്കിലും അജ്ഞാനം നശിക്കാതിരിക്കുംകാലത്തോളം പലപല മിത്ഥ്യാസങ്കല്പങ്ങളിലും കുടുങ്ങി വിഷമിച്ചു ദുരന്തങ്ങളായ ദുഃഖപരമ്പരകളെ അനുഭവിക്കുന്നു. സ്വപ്നാവസ്ഥയിൽ താൻ ഈ ശരീരത്തെ വിട്ടു മറ്റൊരാളായി ജനിച്ചു പലതും അനുഭവിച്ചു എന്നിരിക്കട്ടെ; എന്നാൽ ആ സ്വപ്നദൃഷ്ടശരീരത്തിനും അമ്മയും അച്ഛനും ഭാര്യയും മക്കളും ഒക്കെയുണ്ടാവണ്ടേ? സ്വപ്നാവസ്ഥയിൽ ആ ശരീരവും അതിന്റെ നിലനിൽപുമെല്ലാം സുദൃഢമായനുഭവിക്കുന്നില്ലേ? എങ്കിലും ജാഗ്രത്തിലേയ്ക്കുണരുന്നതോടെ അതെല്ലാം ഇല്ലാതാവുന്നില്ലേ? സ്വപ്നത്തിലെ അച്ഛനെക്കുറിച്ചോ ഭാര്യാമക്കളെക്കുറിച്ചോ വ്യസനിക്കാറുണ്ടോ? എന്നാൽ ഈ ജാഗ്രത്തിലേയും ശരീരവും അമ്മയച്ഛന്മാരും ഭാര്യാമക്കളുമെല്ലാം അതുപോലെ തന്നെ ഇല്ലാത്തതല്ലാതെ മറ്റെന്താണ്? വെറുതെ ഭ്രാന്തികൊണ്ടു പലതും ഉണ്ടായെന്നും അവയും താനുമായി ബന്ധപ്പെട്ടിരിക്കുന്നുവെന്നും തെറ്റിദ്ധരിച്ചു ജീവൻ ആവശ്യമില്ലാതെ ദുഃഖിക്കയല്ലാതെ മറ്റെന്താണ് ചെയ്യുന്നത്? സ്വപ്നത്തിൽ അനുഭവിച്ച ശരീരവും അമ്മയച്ഛന്മാരും ഭാര്യാമക്കളുമെല്ലാം ജാഗ്രത്തിലെത്തിയപ്പോൾ ഇല്ലാത്തതായെങ്കിലും അനുഭവിച്ചിരുന്ന സ്വപ്നാവസ്ഥയിൽ സത്യമായിട്ടാണല്ലോ ഉണ്ടായിരുന്നത്.

എന്നാൽ ആ സമയത്ത് ആ ശരീരവും അതിനോടു ബന്ധപ്പെട്ട കുടുംബങ്ങളുമൊക്കെ എവിടെനിന്നാണുണ്ടായത്; എവിടെയാണ് നിന്നിരുന്നത്? മനസ്സിൽനിന്നുണ്ടായി മനസ്സിൽത്തന്നെ നിലനിന്നവയായിരുന്നില്ലേ? മനസ്സിൽ നിന്നു ശരീരവും കുടുംബങ്ങളും മറ്റു പലവിധ വസ്തുക്കളും അനുഭവങ്ങളുമെല്ലാം ഉണ്ടാവുകയും അനുഭവിക്കപ്പെടുകയും നിലനില്ക്കുകയുമൊക്കെ ചെയ്യാമെന്നു സ്വപ്നത്തിലെ അനുഭവങ്ങളെക്കൊണ്ടു ബോദ്ധ്യമാവുന്നില്ലേ? എന്നാൽ ഇപ്പോഴുള്ള ജാഗ്രദവസ്ഥയിലെ ഈ ശരീരവും ഇതിനോടു ബന്ധപ്പെട്ട കുടുംബങ്ങളും അനുഭവങ്ങളുമെല്ലാം മനസ്സിൽനിന്നുണ്ടായി മനസ്സിൽത്തന്നെ നിലനില്ക്കുന്നവയല്ലാതെ മറ്റെന്താണ്? മനസ്സിൽനിന്നുണ്ടായി മനസ്സിൽ നിലനില്ക്കുന്നവയെയല്ലേ സങ്കല്പങ്ങളെന്നു പറയുന്നത്. സങ്കല്പിതവസ്തുക്കൾക്കു മൂന്നു കാലത്തും അസ്തിത്വമില്ലെന്നു പറയേണ്ടതില്ലല്ലോ. അപ്പോൾ ഇന്നുള്ള ശരീരവും കുടുംബങ്ങളും അവയോടെല്ലാമുള്ള സംബന്ധവും അവയുടെയെല്ലാമനുഭവങ്ങളും കേവലം മിത്ഥ്യാ സങ്കല്പമല്ലാതെ മറ്റെന്താണ്? ഇങ്ങിനെ കോടികോടിക്കണക്കിലുള്ള ജനനമരണങ്ങളേയും കർമ്മ പരമ്പരകളേയും സുഖദുഃഖങ്ങളേയും സ്വർഗ്ഗനരകങ്ങളേയും പുണ്യപാപങ്ങളേയും എന്നുവേണ്ട, എന്തെല്ലാമോ അനുഭവങ്ങളെയൊക്കെ അജ്ഞാനംകൊണ്ടു ഭ്രാന്തിരൂപേണ മനസ്സിൽ വെച്ചനുഭവിക്കുകയാണ് ജീവൻ. അതാണ് സംസാരം. ഉറക്കമുണരുന്നതോടെ സ്വപ്നവും സ്വപ്നാനുഭവങ്ങളും കേവലം ഇല്ലാതാവുന്നതുപോലെ അജ്ഞാനത്തിലേയ്ക്കുണരുന്നതോടെ ഭ്രാന്തിരൂപമായ

ഈ മായാസ്വപ്നവും കേവലം ഇല്ലാതായിത്തീരും. ഉണ രാതിരിക്കുംകാലത്തോളം ഉള്ളതായി തോന്നിക്കൊണ്ടി രിക്കും അത്രതന്നെ. ഇല്ലാത്ത വസ്തു ഉള്ളതായി തോന്നുന്നു എന്നുള്ളതുകൊണ്ട് അതുള്ളതാവാൻ പോവുന്നില്ല. തോന്നുന്ന ആളുടെ ഭ്രാന്തി മാത്രമാണ തിനു കാരണം. ഒരു മരക്കുറ്റിയെക്കണ്ടു ഭൂതമാണെന്നു തെറ്റിദ്ധരിച്ചു ഭയപ്പെട്ടു എന്നുള്ളതുകൊണ്ട് അവിടെ ഭൂത മുണ്ടാവുന്നില്ല. തെറ്റിദ്ധരിച്ചാളുടെ ഭ്രാന്തി മാത്രമേ ഉണ്ടാ യിട്ടുള്ളു. ഇതുപോലെ ഒരിക്കലും ഉണ്ടാവുകയോ ഒരി ക്കലും നശിക്കുകയോ ചെയ്യാതെ എപ്പോഴും നിലനി ല്ക്കുന്ന ആത്മസ്വരൂപിയായ താൻ ജനിച്ചുവെന്നും തനിക്ക് അമ്മയും അച്ഛനുമുണ്ടെന്നും താൻ മനുഷ്യനാ ണ്, ശരീരമാണ് എന്നും വിവാഹം കഴിച്ചു, തനിക്കു ഭാര്യ യുണ്ട്, ഭാര്യ പ്രസവിച്ചു തനിക്കു പുത്രന്മാരുണ്ടായി, താൻ മരിച്ചു, പിന്നെയും ജനിച്ചു— ഇങ്ങിനെ പലതും തോന്നു കയാണെങ്കിൽ അതിനെ ഭ്രാന്തിയെന്നല്ലാതെ മറ്റെന്താണ് പറയേണ്ടത്? അതുതന്നെയാണ് സംസാരം. മിഥ്യാഭ്രാ ന്തിരൂപങ്ങളായ വിഷയക്കുണ്ടുകളിൽ വീണു മുങ്ങിയും പൊങ്ങിയും ഞാൻ ദേവനാണ്; മനുഷ്യനാണ്, മൃഗമാണ്; സ്ത്രീയാണ്; പുരുഷനാണ് എന്നിങ്ങിനെ പല സങ്കല്പ ങ്ങളുമായിക്കളിക്കുന്നു മൂഢനായ ജീവൻ. വിവേകവൈ രാഗ്യങ്ങളെ വളർത്തി ഭ്രാന്തിരൂപമായ സംസാര ത്തിൽനിന്നു നിവർത്തിച്ചു ജ്ഞാനസമ്പാദനം ചെയ്യു മ്പോൾ അജ്ഞാനം നശിച്ചു സ്വരൂപസ്ഥിതിയാകുന്ന കൈവല്യപ്രാപ്തിയുണ്ടാവും. അല്ലാതെ എത്രായിരം യുഗ ങ്ങൾ സംസാരത്തിൽ ഭ്രമിച്ചു കഴിഞ്ഞാലും ദുഃഖമല്ലാതെ

മറ്റൊന്നുമനുഭവിക്കാനില്ല. ഒരിക്കലും സംസാരത്തിലെ ഒരനുഭവവും സത്യമാവാനും പോവുന്നില്ല.

**മോഷണേ ജ്ഞാനരത്നാനാം പ്രവിഷ്ടാ ദേഹപത്തനേ**
**കാമഃ ക്രോധോ മദോ ലോഭോ ദേഹിനാമവിവേകിനാം. 11**

സാരം:- വേണ്ടത്ര സുരക്ഷിതമല്ലാത്ത വീട്ടിന്നുള്ളിൽ കള്ളന്മാർ പ്രവേശിച്ച് അവിടെയുള്ള സമ്പത്തുക്കളെയെല്ലാം മോഷണം ചെയ്തുകൊണ്ടുപോവാറുണ്ടല്ലോ. അതുപോലെ ഈ ശരീരമാകുന്ന ഗൃഹത്തെ വേണ്ടപോലെ സൂക്ഷിക്കാത്തതുകൊണ്ടു കാമം, ക്രോധം, മദം, ലോഭം എന്നീ കള്ളന്മാർ പ്രവേശിച്ച് അവിടെയുള്ള ജ്ഞാനസമ്പത്തിയെ മുഴുവൻ മോഷണം ചെയ്തുകൊണ്ടുപോവുന്നു. ഗൃഹത്തിലെ സമ്പത്തു മുഴുവൻ ചോരണം ചെയ്യപ്പെട്ടുകഴിഞ്ഞാൽ ഗൃഹസ്ഥൻ ആർത്തനും പരാധീനനുമാവാതിരിക്കാൻ വയ്യല്ലോ. അതുപോലെ ജ്ഞാനസമ്പത്തി മുഴുവൻ സംസാരചോരന്മാരാൽ ചോരണം ചെയ്യപ്പെട്ടുകഴിയുന്നതോടെ ശരീരഗൃഹത്തിലെ ഗൃഹസ്ഥനായ ജീവനും ആർത്തനും പരാധീനനുമാവുന്നു. നഷ്ടപ്പെട്ട ജ്ഞാനസമ്പത്തു തിരിച്ചു കിട്ടുമ്പോൾ മാത്രമേ ജീവന്റെ ആർത്തിയും പരാധീനത്വവും അകലുകയുള്ളു. ഗൃഹം വേണ്ടത്ര സുരക്ഷിതമാക്കിത്തീർക്കാത്തതുകൊണ്ടാണ് അതിൽ കള്ളന്മാർക്കു പ്രവേശം കിട്ടുന്നതു തന്നെ. അതുപോലെ അവിവേകിയായ ജീവൻ ആലോചന കൂടാതെ ഇന്ദ്രിയങ്ങളാകുന്ന കൃത്രിമദ്വാരങ്ങൾ തുറന്നിട്ടു പുറമേയുള്ള ഇന്ദ്രജാലക്കാഴ്ചകൾ കണ്ടു രസിക്കാൻ തുടങ്ങി. ജീവനാകുന്ന ഗൃഹസ്ഥൻ അശ്രദ്ധനാണെന്നറിഞ്ഞതോടെ ആദ്യം ശബ്ദാ

ദിവിഷയങ്ങളും പിന്നാലെ പറയപ്പെട്ട കള്ളന്മാരും പ്രവേശിച്ചു. ഗൃഹത്തിലുണ്ടായിരുന്ന വിജ്ഞാനസമ്പത്തു മുഴുവൻ അവരെല്ലാവരും കൂടി വാരിയെടുത്തുകൊണ്ടു പോവുകയും ചെയ്തു. ഇന്ദ്രജാലക്കാഴ്ച കണ്ടു തൃപ്തി വന്ന് അകത്തേയ്ക്കു നോക്കുമ്പോഴേയ്ക്കു ഗൃഹത്തിൽ യാതൊന്നുമില്ലാതായിരിക്കുന്നു. ജ്ഞാനരത്നത്തിന്റെ ഒരു പൊടിപോലും എവിടെയുമില്ല. മഹാസമ്പന്നനായിരുന്ന ഗൃഹസ്ഥൻ തന്റെ സമ്പത്തു മുഴുവൻ നഷ്ടപ്പെട്ടപ്പോൾ കേവലം ദരിദ്രനായി ഒരു നേരത്തെ ആഹാരത്തിനുപോലും ഗതിയില്ലാതെ മറ്റുള്ളവരോടു യാചിക്കാൻ തുടങ്ങും പോലെ വിജ്ഞാനസ്വരൂപനായിരുന്ന ജീവൻ തന്റെ വിജ്ഞാനസമ്പത്തു മുഴുവൻ നഷ്ടപ്പെട്ടതിനാൽ താനാരാണെന്നുപോലും അറിയാൻ കഴിയാതെ ജ്ഞാനദാരിദ്ര്യം കൊണ്ട് അത്യന്താർത്തനായി മറ്റുള്ളവരോടും ജഡങ്ങളായ ഗ്രന്ഥങ്ങളോടുമൊക്കെ ജ്ഞാനഭിക്ഷ ചോദിക്കാൻ തുടങ്ങുകയായി. ഇതാണ് സംസാരത്തിലെ മൂഢനായ ജീവന്റെ അവസ്ഥ.

സ്വതവേ ഈശ്വരന്റെ തന്നെ അംശമായിരിക്കുന്ന ജീവനു ബന്ധം ദുഃഖം അജ്ഞാനം തുടങ്ങിയ യാതൊരു മായാധർമ്മങ്ങളുമില്ല. മാത്രമല്ല, ഈശ്വരധർമ്മങ്ങളെല്ലാമുണ്ടുതാനും. എന്നാൽ ചിരകാലത്തെ ബുദ്ധ്യുപാശ്രയം കൊണ്ട് അല്ലെങ്കിൽ സംസാരസേവനം കൊണ്ടു തന്റേതായ എല്ലാ ധർമ്മങ്ങളും നഷ്ടപ്പെട്ടു തനിക്കില്ലാത്ത സംസാരധർമ്മങ്ങളൊക്കെ തന്റേതായിരിക്കയാണ്. തന്റെ ധർമ്മങ്ങളെ സേവിച്ചും സംസാരധർമ്മങ്ങൾ നിരസിച്ചും കുറച്ചുകാലം കഴിയുമ്പോൾ

വീണ്ടും സ്വരൂപസ്ഥിതിയെ പ്രാപിക്കുകയും ചെയ്യും. പക്ഷേ വിവേകം കൊണ്ട് ഈ പരമാർത്ഥാവസ്ഥയെ ബോധിച്ചു വേണ്ടപോലെ പ്രവർത്തിക്കണം. എങ്കിലേ സ്വരൂപാനുഭൂതിയിലെത്താനും പോവുന്നുള്ളു.

**മാതാ കസ്യ പിതാ കസ്യ കസ്യ ഭാര്യാ പ്രിയേ വദ**
**ജന്മാഭാവേ തു മാതൃത്വം പിതൃത്വഞ്ചാത്മനഃ കഥം?** 12

സാരം:- അല്ലെങ്കിൽ ഒരിക്കലും ജനിച്ചിട്ടേ ഇല്ലാത്ത ആത്മസ്വരൂപിയായ തനിക്ക് അമ്മയും അച്ഛനും ഭാര്യയുമെല്ലാമുണ്ടായിയെന്നു വന്നാൽ ഇതിൽപ്പരം അസംബന്ധം മറ്റെന്താണുള്ളത്? ജനിച്ചതോ ജനിക്കാൻ അർഹതയുള്ളതോ ആയ ഒരാൾക്കിതൊക്കെയുണ്ടാവുന്നു എന്നതു ഭൂഷണമാണ്. എന്നാൽ ഒരിക്കലും നശിച്ചിട്ടില്ലാത്ത താനെങ്ങിനെയാണ് ജനിക്കുന്നത്? ജനിക്കുകയെന്നാൽ ഉണ്ടാവുകയെന്നർത്ഥമാണല്ലോ. ഇല്ലാത്തതല്ലാതെ എപ്പോഴും ഉള്ള വസ്തു പിന്നെയും ഉണ്ടാവുകയെന്നു പറഞ്ഞാൽ അതിനെന്താണർത്ഥം? അതുപോലെ മരിക്കുകയെന്നു പറഞ്ഞാൽ ഇല്ലാതാവുകയെന്നും അർത്ഥമാണ്. എപ്പോഴും ഉള്ളവനായ ഞാനെങ്ങിനെയാണില്ലാതാവുന്നത്? ഇല്ലാതാവുന്നില്ലെങ്കിൽ പിന്നെയെങ്ങിനെയാണുണ്ടാവുന്നത്? അങ്ങനെ ഇടയ്ക്കൊക്കെ ഉണ്ടാവലും ഇല്ലാതാവലും—ജനിക്കലും മരിക്കലും—എന്ന അവസ്ഥ എനിക്കില്ലെങ്കിൽ പിന്നെ അമ്മയും അച്ഛനും ഭാര്യയും മക്കളുമൊക്കെ എങ്ങിനെയാണെനിക്കുണ്ടാവുന്നത്? കേവലം ഭ്രാന്തിയെന്നല്ലാതെ മറ്റെന്താണിതിനു പറയേണ്ടത്!

**ഹരിണശ്ച ഗജോ മത്തഃ പതംഗശ്ചാപി ഭൃംഗരാട്**
**ഏകൈകവിഷയോന്മത്താ മ്രിയന്തേ ശഫരീ പുനഃ. 13**

**വിഷയേഷ്വപി സർവ്വേഷു മത്താ മരണധർമ്മിണഃ**
**ജീവന്തി കഥമല്പേപി ചേത്യാശ്ചര്യം ഹി മാനവാഃ. 14**

സാരം:- ഓരോ വിഷയത്തിന്റെ സമ്പർക്കം കൊണ്ടുമാത്രം നശിക്കുന്ന സംസാരത്തിലെ അഞ്ചു ജീവികളുടെ സരസമായ ചിത്രത്തെ കാണിച്ചുതരികയാണ് ആദ്യശ്ലോകം കൊണ്ടു ചെയ്യുന്നത്—അഞ്ചു വിഷയങ്ങളേയും നിരന്തരം ഭുജിക്കുന്ന മനുഷ്യന്റെ ചിത്രത്തെ രണ്ടാമത്തെ ശ്ലോകം കൊണ്ടും. മാൻ, ആന, പാറ്റ, വണ്ട്, മത്സ്യം ഇവയാണ് പറയപ്പെട്ട അഞ്ചു ജീവികൾ. ശബ്ദമാകുന്ന ഒരു വിഷയത്തിൽ ലയിക്കുന്നു എന്നുള്ളതാണ് മാനിനു നശിക്കാൻ കാരണമായിത്തീരുന്നത്. എങ്ങിനെയെന്നാൽ മാനിനെ പിടിക്കാൻ മണി നായാട്ടു മുതലായവ പ്രസിദ്ധങ്ങളാണ്. അതൊക്കെ ശബ്ദംകൊണ്ടുള്ള ആകർഷണമാണല്ലോ. അതിനുപുറമേ മാനുള്ളിടത്തു പോയുരിന്നു നല്ല പാട്ടു പാടിയാൽ മതി; ആ ഗാനത്തിന്റെ ശബ്ദലഹരിയിൽ ലയിച്ചു മാൻ തന്നെക്കൂടി മറന്നു പതുക്കെ പതുക്കെ പാടുന്നാളുടെ അടുത്തു വന്ന് ഇളകാതെ നില്ക്കും. നായാട്ടുകാരിൽ ഒരാൾ ആ സമയത്ത് അതിനെ കയറിട്ടു കെട്ടി കൊണ്ടുപോവുകയും ചെയ്യും. അപ്പോൾ കുറച്ചു സമയം ശബ്ദലഹരിയിൽ മയങ്ങിയെന്നതാണ് മാനിനു തന്റെ നാശത്തിനു കാരണമാവുന്നത്. ശബ്ദപ്രിയത്വം മാനിനെ കൊല്ലുന്നു എന്നു താല്പര്യം. ആനയ്ക്കു സ്പർശത്തിലാണ് കൂടുതൽ പ്രിയം. പിടി

യാനയെ കാണുമ്പോൾ ആലിംഗനം ചെയ്യാനുള്ള കൊതി വളർന്ന് അതിന്റെ പിന്നാലെ ഓടുകയായി. ഈ രഹസ്യം മനസ്സിലാക്കിയ നായാട്ടുകാർ ആനയുള്ള കാടുകളിൽ വലിയ കുഴി കുഴിച്ച് അത് ഇലകൊണ്ടും മറ്റും മൂടിയിട്ടേയ്ക്കും. ആനയ്ക്കും ശത്രുക്കളുടെ ആ ചതിപ്രയോഗം അറിയാം. അതിനാൽ സാധാരണ നടക്കുമ്പോഴൊക്കെ മരത്തിന്റെ ഒരു വലിയ കൊമ്പു തുമ്പിയിലെടുത്ത് അതുകൊണ്ട് അവിടവിടെ കുത്തിനോക്കീട്ടാണ് ആന കാട്ടിൽ നടക്കാറ്. എന്നാൽ സ്പർശവിഷയത്തിൽ മതിമറന്നു തന്നെക്കൂടിയും ഓർമ്മയില്ലാതെ പിടിയാനയുടെ പിന്നാലെ ഓടുമ്പോൾ അറിയാതെ കുഴിയിൽ വീഴും. അതോടെ ആന നശിച്ചുവെന്നു പറയേണ്ടതില്ലല്ലോ. അപ്പോൾ സ്പർശവിഷയത്തിലുള്ള ആസക്തിയാണ് ആനയെ കൊല്ലുന്നതെന്നു പറയണം. പാറ്റയ്ക്കു രൂപത്തിലാണധികം പ്രിയം. കാണുന്ന രൂപങ്ങളൊക്കെ തനിക്കു തിന്നാനുള്ളതാണെന്നാണ് പാറ്റയുടെ ധാരണ. കുറച്ചു തേജസ്സുള്ള രൂപമാണെങ്കിൽ പറയേണ്ടതില്ല; തന്റെ പ്രിയപ്പെട്ട തീൻപണ്ടമാണെന്നുതന്നെ അതു തെറ്റിദ്ധരിച്ച് അതിൽ പാഞ്ഞുകേറും. പാറ്റയെ നശിപ്പിക്കേണ്ടവർക്ക് ഈ സംഗതി നല്ലവണ്ണം അറിയാം. അതിനാൽ പാറ്റകളെ കണ്ടാൽ താമസമില്ല, അവർ അടുത്തെവിടെയെങ്കിലും കുറച്ചഗ്നി കത്തിക്കും. അഗ്നിജ്വാലകൾ പൊന്തിക്കാണുന്നതോടെ പാറ്റകൾക്കു സഹിക്കാതായി. അതു തിന്നുതീർക്കണമെന്നു വിചാരിച്ച് എല്ലാം കൂടി അഗ്നിജ്വാലകളിലേയ്ക്കു വലിഞ്ഞുകേറും. ക്ഷണനേരംകൊണ്ട് എല്ലാം കരിഞ്ഞു ചാമ്പലാവുകയും ചെയ്യും. അപ്പോൾ

രൂപമാകുന്ന ഒരു വിഷയത്തിലുള്ള ആസക്തിയാണ് പാറ്റയെ കൊല്ലുന്നത്.

വണ്ടിനു പറയപ്പെട്ട വിഷങ്ങളിലൊന്നുമല്ല, ഗന്ധത്തിലാണധികം പ്രിയം. ഏതെങ്കിലും വസ്തുവിൽ നിന്നു സുഗന്ധം പൊന്തുന്നുണ്ടെങ്കിൽ വണ്ടിന് അതിൽ പോയി ഒരു പരിശോധന നടത്താതെ വയ്യ. എന്നാൽ എന്താണീ സുഗന്ധവസ്തുവിനു വിശേഷമെന്നാണെങ്കിൽ അതിൽ തേനുണ്ടാവുമെന്നാണ് വണ്ടിന്റെ വിശ്വാസം. തേൻ തനിക്കേറ്റവും പ്രിയപ്പെട്ട ആഹാരസാധനമാണ്. സുഗന്ധമുള്ള പുഷ്പങ്ങളിൽ നിന്നാണതു കിട്ടിവരുന്നത്. അതിനാൽ സുഗന്ധമുള്ള വസ്തുക്കളിലൊക്കെ തേനുണ്ടാവുമെന്നാണ് വണ്ടത്താന്റെ വിചാരം. അതു കാരണത്താൽ ചിലപ്പോൾ കൈതപ്പൂ മുതലായവയുടെ സുഗന്ധമാസ്വദിച്ചിട്ട് അതിലും തേനുണ്ടാവുമെന്നു തെറ്റദ്ധരിച്ചു പാഞ്ഞു കൈതക്കൂട്ടത്തിൽ പോയി വീഴും. കൈതയുടെ മൂർച്ചയേറിയ മുള്ളിൽ കുത്തിക്കോർക്കപ്പെട്ടു നശിക്കുകയും ചെയ്യും. അപ്പോൾ ഗന്ധമാകുന്ന ഒരു വിഷയമാണ് വണ്ടിനെ കൊല്ലുന്നതെന്നു ചുരുക്കം. എന്നാൽ മത്സ്യത്തിന്ന് ഈ വക വേണ്ടാതനങ്ങളൊന്നുമില്ല. തനിക്കാഹാരം വേണമെന്നുമാത്രമേയുള്ളു. അതെവിടെ കണ്ടുവോ, അവിടെപ്പോയി എടുത്തു കഴിക്കും എന്നു മാത്രം. മത്സ്യനായാട്ടുകാർക്ക് അതു വളരെ സൗകര്യവുമാണ്. അവർ മൂർച്ചയുള്ള ചൂണ്ടലിൽ എന്തെങ്കിലും തീൻ പണ്ടം കുത്തിക്കോർത്തു മത്സ്യങ്ങളുടെ ഇടയിലേയ്ക്കിട്ടേയ്ക്കും. അതു കണ്ടാൽ താമസമില്ല, ഓടി വന്ന് അത് കടിക്കും. അതോടെ ചൂണ്ടലിന്റെ സൂചി ചങ്കിൽ

തറച്ചു മത്സ്യം ചാവുകയും ചെയ്യും. രസത്തിലുള്ള ആസക്തിയാണ് മത്സ്യത്തെ കൊല്ലുന്നതെന്നു ചുരുക്കം. അപ്പോൾ, മാൻ, ആന, പാറ്റ, വണ്ട്, മത്സ്യം എന്നീ ഓരോ ജീവിയും ശബ്ദം, സ്പർശം, രൂപം, ഗന്ധം, രസം എന്നീ ഓരോ വിഷയങ്ങളിൽ ആസക്തികൊണ്ട് അതിനെ സേവിക്കുന്നതിനാൽ പെട്ടെന്നു നശിക്കുന്നു എന്നു വ്യക്തമാണ്. എന്നാൽ അഞ്ചു വിഷയങ്ങളിലും ഒരുപോലെ ആസക്തി വളർന്ന് അഞ്ചിനെയും എപ്പോഴും സേവിക്കുന്നു എന്നു വന്നാലത്തെ അവസ്ഥയെന്താണ്? അതാണല്ലോ മനുഷ്യൻ ചെയ്യുന്നത്. ഒരു വിഷയത്തിന്റെ ക്ഷണനേരത്തെ ആസ്വാദനം തന്നെ ഒരു ജീവിയെ കൊല്ലുന്നുവെങ്കിൽ അഞ്ചു വിഷയങ്ങളേയും എപ്പോഴും ഭുജിച്ചുകൊണ്ടിരിക്കുന്ന മനുഷ്യൻ കുറച്ചു സമയമെങ്കിലും ജീവിക്കുന്നു എന്നതല്ലേ ആശ്ചര്യകരം? മൃത്യുസ്വരൂപങ്ങളായ പഞ്ചവിഷയങ്ങളേയും എപ്പോഴും ആസ്വദിച്ചുകൊണ്ടു പിന്നെയും താൻ ചിരംജീവിയായിരിക്കാൻ ആഗ്രഹിക്കുകയും ചെയ്യുന്നു എന്നു വന്നാൽ ഇതിൽപ്പരം മൂഢത മറ്റെന്താണുള്ളത്? എന്നാൽ ഇതൊക്കെയാണ് മനുഷ്യന്റെ അവസ്ഥ. വിഷയനിവൃത്തിയാണ് തന്റെ നിലനില്പിന്നു മുഖ്യഹേതുവെന്നു ബോധിച്ച് അവയിൽ നിന്നു നിവർത്തിക്കലാണ് വിവേകത്തിന്റെ ആദ്യത്തെ പടിയെന്നു ചുരുക്കം. അതിന്നുശേഷമേ മറ്റെന്തും ഉണ്ടാവാൻ പോവുന്നുള്ളു.

**മാനവസ്യ ശരീരം ഹി ന ജാതം ക്ഷുദ്രകർമ്മണേ**
**കൃച്ഛ്രായ തപസേ ചൈവ പ്രേത്യാനന്ത്യസുഖായ ച. 15**

സാരം:- മനുഷ്യശരീരം നിസ്സാരങ്ങളായ വിഷയ ഭോഗങ്ങൾക്കോ പ്രയോജനശൂന്യങ്ങളായ ലോകവ്യവ ഹാരങ്ങൾക്കോ വേണ്ടിയുണ്ടായതല്ല. അങ്ങിനെയുള്ള കാര്യങ്ങളൊക്കെ ഇത്രയൊന്നും വീര്യമില്ലാത്ത മറ്റു ശരീ രങ്ങളെക്കൊണ്ടു സാധിക്കാവുന്നതേ ഉള്ളു. അങ്ങിനെ അനേകമനേകം ശരീരങ്ങളിലിരുന്നു പല വിഷയങ്ങ ളേയും അനുഭവിച്ച് അവിടെയൊക്കെ അനർത്ഥത്തെ അറിഞ്ഞു തൃപ്തിവന്നാണ് ഒരു ജീവൻ മനുഷ്യശരീര ത്തിലെത്തുന്നത്. മറ്റൊരു ശരീരംകൊണ്ടും സാധിക്കാൻ കഴിയാത്ത ചില കാര്യങ്ങളുണ്ട്. അതാണ് മനുഷ്യശരീ രംകൊണ്ടു സാധിക്കേണ്ടത്. അതു മനുഷ്യശരീരം കൊണ്ടു മാത്രമേ സാധിക്കു. അതിന്നുവേണ്ടിയാണ് ഒരു ജീവനു മനുഷ്യശരീരം കിട്ടുന്നതും. എത്രയോ ജന്മങ്ങ ളിലെ സുകൃതവിശേഷംകൊണ്ടും ഭഗവൽകാരുണ്യം കൊണ്ടും മാത്രമാണ് മനുഷ്യശരീരം കിട്ടുന്നത്. അങ്ങിനെ കിട്ടുമ്പോൾ വിവേകവൈരാഗ്യങ്ങളെ സമ്പാ ദിച്ചു ശരീരത്തിന്റെ പ്രയോജനത്തെ അറിഞ്ഞു വേണ്ട പോലെ ഉപയോഗപ്പെടുത്തണം. ഇല്ലെങ്കിൽ പിന്നീടു പശ്ചാത്തപിക്കുകയും പല നരകയാതനകളേയും അനു ഭവിക്കുകയും വേണ്ടിവരും. കഠിനകഠിനങ്ങളായ തപോ നുഷ്ഠാനങ്ങളെക്കൊണ്ടു സാധിക്കേണ്ടിയിരിക്കുന്ന അമൃ താത്മകമായ ജ്ഞാനത്തെ സമ്പാദിച്ച് ഒരിക്കലും പിന്നീടു സംസാരത്തിന്റെ പ്രതീതി പോലും ഉണ്ടാവാനിടവരാത്ത കൈവല്യാനുഭൂതിയിൽ മുഴുകാനുള്ളതാണ് മനുഷ്യ ശരീരം. അതാകട്ടെ മറ്റൊന്നുകൊണ്ടും സാദ്ധ്യമല്ലതാനും. അതിനാൽ മനുഷ്യശരീരത്തെക്കിട്ടിക്കഴിഞ്ഞാൽ

എത്രയും വേഗത്തിൽ ജ്ഞാനസമ്പാദനം ചെയ്യാനാണ് ശ്രമിക്കേണ്ടത്. ആയുസ്സിന്റെ അനിശ്ചിതാവസ്ഥ, രോഗാദ്യരിഷ്ടങ്ങൾ, വാർദ്ധക്യം എന്നിവ മനുഷ്യശരീരമുണ്ടായാൽ പോലും ജ്ഞാനസമ്പാദനവിഷയത്തിൽ സ്വാഭാവികങ്ങളായ തടസ്സങ്ങളാണ്. അങ്ങിനെയുള്ള തടസ്സങ്ങളുടെ ആക്രമണം എപ്പോഴുണ്ടാവുമെന്നും ആർക്കും അറിഞ്ഞുകൂടാ. എപ്പോഴുമുണ്ടാവുമെന്നുതന്നെ കരുതണം. അതിനാൽ ആരോഗ്യത്തോടും ആയുസ്സോടും കൂടിയ മനുഷ്യശരീരം കുറച്ചു സമയമെങ്കിലും കയ്യിൽ കിട്ടാനിടവന്നാൽ ഒരു നിമിഷംപോലും വെറുതെ കളയാതെ എത്രയും വേഗത്തിൽ ജ്ഞാനസമ്പാദനം സാധിക്കേണ്ടതാണ്. അങ്ങിനെ ചെയ്യാത്തവർ തീർച്ചയായും പിന്നീടു പശ്ചാത്തപിക്കേണ്ടിവരും. വിവേകികൾ ഒരിക്കലും അതിന്നിടവരുത്തില്ല.

**വൈരാഗ്യം തു വിനാ ദേവി! ഭക്തിമാർഗ്ഗോപജീവിനഃ**
**തേ യഥാ സുഖമിച്ഛന്തി മരീചിജലമജ്ജനാൽ.** 16

സാരം:- ഭക്തിമാർഗ്ഗത്തിൽമാത്രം വിശ്വസിച്ചും സഞ്ചരിച്ചും കാലം കഴിക്കുന്ന ചിലരുണ്ട്. അവർ വാസ്തവത്തിൽ ഭക്തന്മാരാണ്. മിക്കവാറും സഗുണഭക്തന്മാരായിരിക്കും അങ്ങിനെയുള്ളവർ. എന്നാൽ തങ്ങടെ ഇഷ്ടദേവതയിൽ പരമാർത്ഥമായ വിശ്വാസവും ഭക്തിയും ശ്രദ്ധയും എല്ലാം അവർക്കുണ്ടാവും. ധാരാളം ഭജനകീർത്തനങ്ങളും ജപപാരായണങ്ങളും പൂജാദികളും ഒക്കെ അവർ ചെയ്യുന്നുമുണ്ടാവും. എന്നാൽ സംസാരവിഷയത്തിൽ അല്പംപോലും വൈരാഗ്യം അവർക്കു

ണ്ടായിരിക്കയില്ല. എല്ലാ വിഷയങ്ങളിലും കലശലായ ആഗ്രഹം അവർക്കുണ്ടാവും. എല്ലാറ്റിനേയും അവർ സമ്പാദിക്കുകയും അനുഭവിക്കുകയും ചെയ്യും. വൈരാഗ്യം അവർക്കു പറയാൻ മാത്രമുള്ളതാണ്. വിഷയങ്ങളൊക്കെ എത്ര അനുഭവിച്ചാലും വിരോധമില്ല; ഭഗവാനെ ഭജിച്ചാൽ മതി; എന്നാൽ അവസാനം മോക്ഷം കിട്ടുമെന്നാണവരുടെ അഭിപ്രായം. അങ്ങിനെ വിശ്വസിക്കുന്നതിനു കാരണവുമുണ്ട്. അവർ ഭജിക്കുന്ന അവരുടെ ഇഷ്ടദേവതയാകുന്ന ഭഗവാൻ അവരെപ്പോലെ കരചരണാദ്യവയവങ്ങളോടു കൂടിയ മനുഷ്യനും അവരെപ്പോലെ രാഗദ്വേഷങ്ങളും മദമത്സരങ്ങളും വിഷയലോലുപതയും ഒക്കെ ഉള്ള ആളുമാണ്. അങ്ങിനെയുള്ള ദേവനെ ഭജിക്കുന്നതുകൊണ്ടു കാര്യങ്ങൾ നേടാൻ വളരെ എളുപ്പവുമാണ്. സാധാരണ ഒരു മനുഷ്യൻ മറ്റൊരാളുടെ പ്രീതിക്കു പാത്രമായാൽ—അയാളെത്ര നീചനോ മഠയനോ ആയാൽപ്പോലും—അയാളെക്കൊണ്ടു സാധിക്കുന്ന കാര്യങ്ങളൊക്കെ വിഷമം കൂടാതെ സാധിക്കാമല്ലോ. അതുപോലെ ഭഗവാൻ പ്രീതിപ്പെട്ടാൽ തനിക്കാവശ്യമുള്ള മോക്ഷം തരുന്നതിനെന്തു വിരോധം? തന്റെ ഭഗവാനു സാധിക്കുന്നതാണ് മോക്ഷം തരികയെന്ന പ്രവൃത്തി. അദ്ദേഹത്തിന്നിഷ്ടമുള്ളവർക്കൊക്കെ അതു കൊടുക്കാം. ധാരാളം ഭജിച്ചാൽ പിന്നെ ഭഗവാൻ തന്നിൽ സന്തോഷിക്കാതിരിക്കാനെന്തു കാരണം? തീർച്ചയായും സന്തോഷിക്കും. അപ്പോൾ മോക്ഷവും കിട്ടും. അതിനാൽ വിഷയങ്ങളെ അനുഭവിക്കുന്നതുകൊണ്ടോ പണം സമ്പാദിക്കുന്നതുകൊണ്ടോ ലോകകാര്യങ്ങളിൽ ഇടപെടുന്നതു

കൊണ്ടോ കുടുംബത്തെ ഭരിക്കുന്നതുകൊണ്ടോ ഒന്നും വിരോധമില്ല. ഭഗവാനെ ഭജിച്ചാൽ മതി. ഇതാണവരുടെ തത്വജ്ഞാനം. അങ്ങിനെയുള്ള ഭക്തികൊണ്ടൊന്നും ജ്ഞാനമോ കൈവല്യമോ ഉണ്ടാവാൻ പോവുന്നില്ലെന്നു മാത്രമല്ല, തമസ്സു വർദ്ധിക്കലാണ് ഫലം. ഈശ്വരന്റെ പേരും പറഞ്ഞ് അവർ അവരുടെ സംസാരബന്ധത്തേയും അതു ഹേതുവായിട്ടുള്ള ദുഃഖത്തേയും വർദ്ധിപ്പിക്കുന്നു എന്നുമാത്രമേ അർത്ഥമുള്ളു. അങ്ങിനെയുള്ള ഭക്തികൊണ്ടു ദുഃഖനിവൃത്തിയോ കൈവല്യപ്രാപ്തിയോ ഉണ്ടാവുമെന്നു വിചാരിക്കുന്നതു കാനൽജലത്തിൽ മുങ്ങി ചൂടു മാറ്റാമെന്നു കരുതുംപോലെയാണ്. അതിനാൽ വിവേകവൈരാഗ്യങ്ങളെ സമ്പാദിച്ചു തത്വബോധത്തിനു ദൃഢത വരുത്തി നിരന്തരാഭ്യാസംകൊണ്ടു സ്വസ്വരൂപസ്ഥിതിയെ പ്രാപിക്കുക തന്നെ വേണം. എങ്കിലേ കൃതാർത്ഥതയ്ക്കവകാശമുള്ളു.

**കാമിനീകാഞ്ചനത്യാഗീ ത്യാഗീ ഭവിതുമർഹതി**
**വ്യാഘ്രചർമ്മാവൃതേനൈവ ഖരോ നാസ്തി മൃഗേശ്വരഃ. 17**

സാരം:- വൈരാഗ്യവും ഓരോരുത്തർക്ക് ഓരോ രൂപത്തിലാണ്. ചിലർ വസ്ത്രാഡംബരങ്ങളെ ചുരുക്കി; മറ്റു ചിലർ അന്നപാനീയങ്ങളെ ചുരുക്കി; പിന്നെ ചിലർ യാത്രാദികളും വിശേഷാനുഭവങ്ങളുമെല്ലാം വേണ്ടെന്നു വെച്ചു. ഇതൊക്കെ വൈരാഗ്യത്തിന്റെ അല്ലെങ്കിൽ ത്യാഗത്തിന്റെ പേരിൽ നടത്തപ്പെടുന്ന പ്രകടനങ്ങളാണ്. ഇങ്ങിനെ പലരും പലതും ചെയ്യുന്നതും ആ പേരിൽത്തന്നെയാണ്. **എന്നാൽ സംസാരത്തിന്റെ മുഖ്യമായ**

**ബീജം അല്ലെങ്കിൽ ആണിവേരു രണ്ടാണ്; കാമിനീകാഞ്ചനങ്ങൾ!** അവയിൽ കൈവെയ്ക്കുന്നവർ വളരെ വിരളമാണ്. അവയെ ത്യാഗം ചെയ്യാതെ മറ്റെന്തുതന്നെ ത്യാഗം ചെയ്തിട്ടും വിശേഷിച്ചു പ്രയോജനമൊന്നുമില്ല. കാമിനീകാഞ്ചനങ്ങളുടെ സമ്പർക്കം അല്പമായിട്ടെങ്കിലും ഉള്ളേടത്തോളം കാലം സംസാരം വർദ്ധിക്കുകയല്ലാതെ ചുരുങ്ങാനും പോവുന്നില്ല. അതിനാൽ കാമിനീകാഞ്ചനത്യാഗംതന്നെ ശരിയായിട്ടുള്ള ത്യാഗം. അവയെ നിശ്ശേഷം ത്യാഗം ചെയ്തിട്ടുണ്ടെങ്കിൽ പിന്നെ മറ്റൊന്നും ത്യാഗം ചെയ്തിട്ടില്ലെങ്കിൽക്കൂടി വിരോധമില്ല. അവയെ ത്യാഗം ചെയ്യാതെ കാമിനീകാഞ്ചനങ്ങളോട് ഒട്ടിപ്പറ്റി നിന്നുകൊണ്ടു മറ്റെല്ലാം ത്യാഗംചെയ്തു ത്യാഗിയെന്നഭിമാനിക്കുന്നവൻ കഴുതയെ പുലിത്തോലുടുപ്പിച്ചപോലെയാണ്. പുലിത്തോലുടുത്തതുകൊണ്ടു കഴുതയല്ലാതെ പുലിയായിത്തീരുമോ? അതുപോലെ സംസാരബീജങ്ങളായ കാമിനീകാഞ്ചനങ്ങളെ ത്യാഗം ചെയ്യാതെ ത്യാഗിയെന്നഭിമാനിച്ചതുകൊണ്ടു ത്യാഗിയാവാൻ പോവുന്നില്ല. അതിനാൽ കാമിനീകാഞ്ചനത്യാഗം തന്നെ യഥാർത്ഥമായ ത്യാഗം.

**കനകഘടപടാനാം സ്വച്ഛമുർവ്വീരുഹാണാം**
**പനസപരിമളാനാം അന്ധസാം ഭാജനാനാം**
**ഗജതുരഗഭടാനാം വർജ്ജനം വർജ്ജനം നോ**
**അപി തു സുയുവതീനാം വർജ്ജനം വർജ്ജനം സ്യാൽ. 18**

സാരം:- ആദ്യം പറഞ്ഞ തത്വത്തെ ദൃഢതയ്ക്കുവേണ്ടി ഒന്നുകൂടി ബലപ്പെടുത്തിപ്പറയുകയാണ് ഈ ശ്ലോകം കൊണ്ടു ചെയ്യുന്നത്. അതായതു കാമിനീകാ

ഞ്ചനങ്ങളൊഴിച്ചു മറ്റുള്ള പലവിധ വസ്തുക്കളുടെ ത്യാഗം കൊണ്ടും വാസ്തവത്തിൽ ത്യാഗിയായിത്തീരുന്നില്ല. കാമിനീകാഞ്ചനങ്ങളുടെ ത്യാഗംതന്നെയാണ് അതിനാൽ യഥാർത്ഥ ത്യാഗമായിത്തീരുന്നതെന്നും അതാണ് ത്യാഗ സന്നദ്ധതയുള്ളവർ ചെയ്യേണ്ടതെന്നും ചുരുക്കം. വിരാഗയോഗമെന്ന ആറാമദ്ധ്യായം ഇവിടെയാണവസാനിക്കുന്നത്.

# ഏഴാമദ്ധ്യായം

**വിചാരയോഗ**മെന്നാണ് ഏഴാമദ്ധ്യായത്തിന്നു പേരിട്ടിരിക്കുന്നത്. ഇതിലും കേവലം പതിനെട്ടു ശ്ലോകങ്ങൾ മാത്രമാണുള്ളത്. തത്വവിചാരമാണ് വാസ്തവത്തിൽ നിഷ്കൃഷ്ടമായ ജ്ഞാനത്തെ ഉണ്ടാക്കിത്തരുന്നത്. വിചാരത്തിന്റെ കുറവുകൊണ്ടാണ് പലർക്കും ശാസ്ത്ര പഠനവും വേദാന്തശ്രവണവും മറ്റും സാധിച്ചിട്ടുകൂടി ജ്ഞാനത്തിൽ ദൃഢത കിട്ടാതിരിക്കാൻ കാരണം. എത്ര തന്നെ പഠിപ്പോ ശ്രവണമോ എന്തൊക്കെത്തന്നെ ഉണ്ടായിരുന്നാൽക്കൂടിയും വിചാരം ഒന്നുകൊണ്ടുമാത്രമേ തത്വത്തിൽ ദൃഢത കിട്ടൂ. ജിജ്ഞാസുവായ സാധകൻ വേദാന്തവിചാരം ചെയ്യേണ്ടതെങ്ങനെയെന്നാണീ അദ്ധ്യായത്തിൽ പ്രകാശിപ്പിക്കാൻ പോകുന്നത്.

**ശ്രീ അയ്യപ്പ ഉവാച:**

**കോഹം കഥമിദം ജാതം കോ വാ കർത്താസ്യ വിദ്യതേ**
**ഉപാദാനം കിമസ്തീഹ വിചാരോയം വിധീയതേ. 1**

സാരം: അയ്യപ്പഭഗവാൻ പറകയാണ്. ഞാൻ ആരാണ്? കാണപ്പെടുന്ന ഈ ജഗത്തെങ്ങിനെയുണ്ടായി?

ആരാണിതിന്റെ കർത്താവ്? എന്തൊരു ഉപാദാനവസ്തു കൊണ്ടാണ് ഈ ജഗത്തിനെ ഉണ്ടാക്കിയിരിക്കുന്നത്? എന്നീ രൂപത്തിലാണ് വേദാന്ത വിചാരം അല്ലെങ്കിൽ തത്വ വിചാരം ചെയ്യപ്പെടേണ്ടത്. മനുഷ്യനാണെന്നും ഇന്ന വർണ്ണത്തിൽപെട്ടവനാണെന്നും ഇന്ന ആശ്രമത്തിൽ പെട്ട വനാണെന്നും ഇന്ന വീട്ടിലെയാണെന്നും ഇന്നാളുടെ മക നാണെന്നും ഇന്നാളുടെ അച്ഛനാണെന്നും മറ്റും മറ്റും അഭിമാനങ്ങളോടുകൂടിയ ഞാൻ വാസ്തവത്തിൽ ആരാണ്? പറയപ്പെട്ട എല്ലാ അഭിമാനങ്ങളും അല്ലെങ്കിൽ എല്ലാ കല്പനകളും എനിക്കു വന്നുചേർന്നവ മാത്രമാണ്. വാസ്തവത്തിൽ ഉള്ളവയല്ല. ജനിക്കുന്നതിനു മുമ്പു ഞാൻ മനുഷ്യനോ ഇപ്പോൾ പറയപ്പെടുന്ന വർണ്ണ ത്തിലോ ആശ്രമത്തിലോ ഗൃഹത്തിലോ ഉള്ളവനോ ഇപ്പോൾ വിളിക്കപ്പെടുന്ന പേരോടുകൂടിയവനോ ആയി രുന്നില്ല. ജനിച്ചിട്ടു കുറച്ചുകാലമേ ആയിട്ടുള്ളു. അതി ന്നുശേഷമേ ഈ വക അഭിമാനങ്ങളൊക്കെ വന്നിട്ടുള്ളു. അതിന്നുമുമ്പും ഞാനുണ്ടായിരുന്നു. എന്നാൽ ഇന്നുള്ള ഭാവങ്ങളും അഭിമാനങ്ങളുമായിരുന്നില്ല അന്നുണ്ടായിരു ന്നത്. അതിനാൽ ഇവയൊക്കെ എനിക്കു വന്നുചേർന്ന ഉപാധികളാണ്. എന്റെ സ്വതവേയുള്ള രൂപം ഇതൊന്നു മല്ല. അതെന്താണ്? അതറിഞ്ഞേ തീരൂ. എന്ന രൂപത്തി ലാവണം തന്നെക്കുറിച്ചുള്ള വിചാരത്തെ വളർത്തുന്നത്. അങ്ങിനെ പ്രസ്തുത വിചാരം വേണ്ടത്ര വളരാനിടവ ന്നാൽ ശരീരം ഇന്ദ്രിയങ്ങൾ പ്രാണൻ മനസ്സ് ബുദ്ധി അഹ ങ്കാരം എന്നിവയൊന്നും താനല്ലെന്നും, താൻ ആത്മാവാ ണെന്നും ആത്മാവിന്നു ജനനമരണങ്ങളോ പുണ്യപാപ

ങ്ങളോ സുഖദുഃഖങ്ങളോ ഇല്ലെന്നും അതിനാൽ താൻ വാസ്തവത്തിൽ ജനിച്ചിട്ടേ ഇല്ലെന്നും എല്ലാം വെറും ഭ്രാന്തി മാത്രമാണെന്നും ബോദ്ധ്യമാവും. അതുപോലെ ദൃഷ്ടമായ ഈ ജഗത്തെങ്ങിനെയുണ്ടായിയെന്ന വിചാരവും വേണ്ടത്ര വളർന്നു മുന്നോട്ടു വരുമ്പോൾ ഉണ്ടായിട്ടില്ലെന്നു ബോദ്ധ്യമാവും. കാരണമുണ്ടാവാതെ കാര്യമുണ്ടാവാൻ വയ്യ. കാരണമില്ലാതെ ഒരു കാര്യമുള്ളതായി തോന്നപ്പെടുന്നുവെങ്കിൽ അതു വെറും ഭ്രാന്തി മാത്രമല്ലാതെ ഒരിക്കലും സത്യമാവാൻ വയ്യ. എന്നാൽ എവിടെയൊക്കെത്തിരഞ്ഞാലും ജഗത്തിന്റെ നിമിത്തോപാദാനങ്ങളായ രണ്ടു കാരണങ്ങളേയും കാണാൻ കിട്ടില്ലെന്ന കാരണത്താൽ കാരണമില്ലാത്ത കാര്യസ്വരൂപമായ ജഗത്തു രജ്ജുസർപ്പംപോലെ ഭ്രാന്തി മാത്രമല്ലാതെ വാസ്തവത്തിൽ ഉള്ളതാവാൻ വയ്യ. രജ്ജുവിൽ കാണപ്പെടുന്ന സർപ്പത്തിന്നും കുറ്റിയിൽ കാണപ്പെടുന്ന ഭൂതത്തിന്നും എപ്രകാരം തന്നിലുള്ള അവിദ്യമാത്രം കാരണമാവുന്നുവോ ഇതുപോലെ ദൃഷ്ടമായ ജഗത്തിന്റെ പ്രതീതിക്കും തന്നിലുള്ള അവിദ്യ മാത്രമാണ് കാരണമെന്നും അല്ലാതെ ജഗത്തെന്നൊരു വസ്തു മൂന്നുകാലത്തുമുണ്ടായിട്ടില്ലെന്നും ബോദ്ധ്യമാവും. വിളക്കുകൊണ്ടുവന്നു നോക്കുമ്പോൾ രജ്ജുവിലെ സർപ്പപ്രതീതി നീങ്ങുംപോലെ അവിദ്യ നശിക്കുമ്പോൾ ഇല്ലാത്ത ജഗത്തിന്റെ പ്രതീതിയും നശിക്കുമെന്നും അതിനാൽ തന്നിലുള്ള അവിദ്യയെ നീക്കുകയാണ് ആദ്യം വേണ്ടതെന്നും തജ്ജന്യമായ ഭ്രാന്തിയാണ് എല്ലാ അനർത്ഥങ്ങൾക്കും കാരണമെന്നും ബോദ്ധ്യമാവും.

**വിനിശ്ചയോ ഭവേൽ നിത്യാ-**
**നിത്യവസ്തുവിവേകതഃ**
**നിത്യബോധസ്വരൂപോഹ-**
**മാത്മാഽഹം പ്രകൃതേഃ പരഃ. 2**

സാരം:- മുൻപറയപ്പെട്ട വിചാരം സുദൃഢമായിത്തീരുമ്പോൾ 'നിത്യാനിത്യവസ്തുവിവേക' മുണ്ടായിത്തീരും. അതായതു സത്യം ഇന്നതാണ് അസത്യം ഇന്നതാണ് എന്നു ബോദ്ധ്യമാവും. നിത്യശുദ്ധബുദ്ധമുക്തസ്വരൂപമായ ആത്മാവു സത്യം; പ്രകൃതിസ്വരൂപമായ ഈ ജഗത്തു മിഥ്യ; മൂന്നു കാലത്തും ഇല്ലാത്തതെന്നു ബോദ്ധ്യമാവും. പ്രകൃതിയിൽ നിന്നതീതവും സത്യവുമായ ആത്മാവാണ് താനെന്നും, താനും ജഗത്തുമായും യാതൊരു സംബന്ധവുമില്ലെന്നും ബോദ്ധ്യമാവും. ആ ബോധം ഉറച്ചാൽത്തന്നെ വളരെ ഭേദമായി. പിന്നെ അജ്ഞാനസ്വരൂപമായ അല്ലെങ്കിൽ പ്രകൃതിസ്വരൂപമായ ജഗത്തിന്റെ ഘടകങ്ങളെ നിരൂപിച്ചു നിരസിച്ചു കഴിഞ്ഞാൽ തത്വാവലോകം തടസ്സമറ്റതായി.

**പ്രകൃതിശ്ച പ്രധാനഞ്ച മായാ ഗുണവതീ തു യാ**
**വിദ്യാവിദ്യാസ്വരൂപേണ വ്യാപിനീ ജഗദംബികാ. 3**

സാരം:- ഗുണാത്മികമായ പരമേശ്വരശക്തിതന്നെ ജഗദംബികാ. പ്രകൃതിയെന്നും പ്രധാനമെന്നും, മായയെന്നും പറയുന്നതു പ്രസ്തുത ജഗദംബികാദേവിയെത്തന്നെ. ജഗത്തിനെ ആർ പ്രസവിച്ചുവോ, ആ ശക്തിയെ ജഗത്തിന്റെ അമ്മയെന്നാണല്ലോ പറയേണ്ടത്. ആ സ്ഥിതിക്കു മായാഭഗവതി ജഗത്തിന്റെ ജനനിതന്നെ. വിദ്യയും അവിദ്യയുമാകുന്ന അല്ലെങ്കിൽ പ്രവൃത്തിയും

നിവൃത്തിയുമാകുന്ന രണ്ടു രൂപത്തിൽ ജഗത്തിൽ മുഴു വൻ വ്യാപിക്കുകയും ചെയ്തിരിക്കുന്നു പ്രസ്തുത പര മേശ്വര ശക്തി. ഗുണാത്മികയായ പ്രകൃതിയുടെ സത്വാ ദിഗുണങ്ങൾക്കു വിഷമാവസ്ഥ നേരിടുമ്പോൾ സൃഷ്ട്യാ ദിവ്യാപാരങ്ങളുണ്ടാവുന്നു. ഗുണങ്ങൾ സാമ്യാവസ്ഥ യിലെത്തി വ്യാപാരങ്ങളടങ്ങി സ്വരൂപസ്ഥിതിയിൽ വർത്തിക്കുകയും ചെയ്യുന്നു. രജസ്തമസ്സുകൾക്ക് ആധിക്യം സംഭവിക്കുമ്പോൾ അവിദ്യാസ്വരൂപിണിയാ യും, രജസ്തമസ്സുകൾ ചുരുങ്ങി സത്വത്തിന്നു ആധിക്യം വരുമ്പോൾ വിദ്യാസ്വരൂപിണിയായും വികസിക്കുന്നു. ഈ സമ്പ്രദായം വ്യഷ്ടിയിലും സമഷ്ടിയിലും തുല്യം തന്നെ. വ്യഷ്ടിയിൽ വിദ്യാസ്വരൂപം വികസിക്കുമ്പോൾ ജീവന്നു സംസാരനിവൃത്തിയും ജ്ഞാനലബ്ധിയും ക്രമേണ കൈവല്യപ്രാപ്തിയുമുണ്ടാവുന്നു. അവിദ്യാസ്വ രൂപം വികസിക്കുമ്പോൾ സംസാരത്തിലെ പലവിധ കർമ്മങ്ങളുടെ വളർച്ചയും നാനാകാലദേശങ്ങളിൽ നാനാ യോനികളിൽ ജനനമരണങ്ങളുടെ ആധിക്യവും സംഭവി ക്കുന്നു. അതിനാൽ മനുഷ്യൻ തനിക്കഭീഷ്ടവും തന്റെ ജന്മസാഫല്യവുമായ കൈവല്യപ്രാപ്തിക്കുവേണ്ടി തന്നിൽ അവിദ്യാഭാവത്തെ അകറ്റി വിദ്യാസ്വരൂപത്തെ വികസിപ്പിക്കാൻ ശ്രമിക്കണം. സത്വാദിഗുണങ്ങളുടെ ധർമ്മങ്ങളെ അറിഞ്ഞു തന്നിൽ ഏതേതു ഗുണങ്ങളുടെ ആധിക്യമാണുള്ളതെന്നു മനസ്സിലാക്കി അനുകൂലസാഹ ചര്യങ്ങളെക്കൊണ്ടു രജസ്തമസ്സുകൾക്കു ന്യൂനതയും സത്വത്തിന്ന് ആധിക്യവും വരുത്തണം. സത്വഗുണത്തി ന്നാധിക്യമുണ്ടാവുമ്പോൾ അവിദ്യാഭാവം സങ്കോചിച്ചു

വിദ്യാഭാവം വികസിക്കും. അതുമുഖേന ഭക്തിജ്ഞാന വൈരാഗ്യങ്ങളും കൈവല്യപ്രാപ്തിയുമുണ്ടാവാം.

**പ്രകൃതിർവ്വികൃതിശ്ചൈവ ഭവേൽ തന്മാത്രപഞ്ചകം**
**അഹങ്കാരമഹത്തത്വോ മൂലം ചാവികൃതിസ്സ്വയം. 4**

സാരം:- മുൻപറയപ്പെട്ട ഗുണാത്മികയായ പ്രകൃതി ഗുണങ്ങളുടെ വിഷമാവസ്ഥഹേതുവായി വികാരത്തെ പ്രാപിക്കുമ്പോൾ മഹത്തത്വം, അഹംതത്വം, ശബ്ദ സ്പർ ശരൂപരസഗന്ധങ്ങളാകുന്ന പഞ്ചതന്മാത്രകൾ, അവയിൽ പഞ്ചമഹാഭൂതങ്ങൾ, പിന്നെ ഭൗതികങ്ങളായ വസ്തുക്കൾ — ഇങ്ങിനെ പലതുമായിപ്പരിണമിക്കും. അവയെല്ലാം കൂടി ച്ചേർന്നതുതന്നെ ജഗത്ത് അല്ലെങ്കിൽ പ്രപഞ്ചം.

**മഹത്തത്വാദഹങ്കാരസ്തതസ്തന്മാത്രപഞ്ചകം**
**ഭൂതാത്മകം തതോ ജജ്ഞേ വ്യോമാദി ജഗദാത്മകം. 5**

സാരം:- ഗുണവൈഷമ്യംകൊണ്ടു വികാരത്തെ പ്രാപിച്ച പ്രകൃതിയിൽനിന്ന് ആദ്യംതന്നെ സർവ്വവസ്തു ക്കൾക്കും ജീവരാശികൾക്കും കാരണമായ ബീജങ്ങളെ ഉൾക്കൊണ്ടു മഹത്തത്വമുണ്ടായി. അല്ലെങ്കിൽ പ്രക്ഷു ബ്ധയായ പ്രകൃതിയിൽ പുരുഷചൈതന്യം മഹത്തത്വാ കാരേണ വിജൃംഭിച്ചു. എല്ലാ ജീവകോടികളുടേയും വസ്തുതകളുടേയും തത്വങ്ങളുടേയുമെല്ലാം ഉത്പത്തിക്കു കാരണം പ്രസ്തുത മഹത്തത്വം തന്നെ. എന്തുകൊണ്ടെ ന്നാൽ എല്ലാറ്റിന്റേയും ബീജം അതിൽ അടങ്ങിയിരി ക്കുന്നു. മഹത്തത്വത്തിൽനിന്നു പ്രകൃതിക്ഷോഭം കൊണ്ട് അഹംതത്വമാകുന്ന മറ്റൊരു പരിണതവസ്തുവുണ്ടായി. അഹംതത്വത്തിന്റെ പരിണാമത്തിൽ, സത്വം, രജസ്സ്, തമസ്സ്

എന്നീ മൂന്നു ഗുണങ്ങളുണ്ടായി. ഗുണങ്ങളുടെ വികാസത്താൽ അഹംതത്വം സത്വപ്രധാനമെന്നും രജഃപ്രധാനമെന്നും തമഃപ്രധാനമെന്നും മൂന്നായിപ്പരിണമിച്ചു. സത്വപ്രധാനാഹംതത്വത്തിൽനിന്നു മനശ്ചിത്തബുദ്ധ്യഹങ്കാരാത്മകമായ അന്തഃകരണവും കണ്ണ്, മൂക്ക്, ചെവി, നാവ്, ത്വക്ക് എന്നീ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അധിദേവതമാരാകുന്ന ദേവന്മാരുമുണ്ടായി. രജഃപ്രധാനാഹങ്കാരത്തിൽനിന്നു വാക്ക്, പാണി, പാദം, പായു, ഉപസ്ഥം എന്നീ അഞ്ചു കർമ്മേന്ദ്രിയങ്ങളും പഞ്ചവൃത്തിസ്വരൂപമായ പ്രാണനുമുണ്ടായി. തമഃപ്രധാനാഹങ്കാരത്തിൽനിന്നു പഞ്ചതന്മാത്രകളും അവയിൽ നിന്നു പഞ്ചമഹാഭൂതങ്ങളും വഴിക്കുവഴിയായുണ്ടായി. എങ്ങനെയെന്നാൽ ആദ്യം ശബ്ദതന്മാത്രയും അതിൽനിന്ന് ആകാശവുമുണ്ടായി. ആകാശത്തിൽനിന്നു സ്പർശതന്മാത്രയും, അതിൽ നിന്നു വായുവും, വായുവിൽ നിന്നു രൂപതന്മാത്രയും, അതിൽ നിന്ന് അഗ്നിയുമുണ്ടായി. അഗ്നിയിൽ നിന്നു രസതന്മാത്രയും, അതിൽനിന്നു ജലവും, ജലത്തിൽനിന്നു ഗന്ധതന്മാത്രയും, അതിൽനിന്നു ഭൂമിയുമുണ്ടായി. ഘനീഭൂതങ്ങളും സ്ഥൂലങ്ങളുമായ പറയപ്പെട്ട എല്ലാ തത്വങ്ങളും കൂടിച്ചേർന്നതുതന്നെ സ്ഥൂലപ്രപഞ്ചം. അതിന്റെ വ്യഷ്ടിതന്നെ സ്ഥൂലശരീരം. അതായതു പറയപ്പെട്ട സ്ഥൂലതത്വങ്ങളുടെ പരിമിതമാത്രകൾ കർമ്മപ്രേരണയാൽ വേർതിരിഞ്ഞ്, ഏകത്ര സംയോജിച്ചതു സ്ഥൂലശരീരം. ശരീരത്തിന്റേയും പ്രപഞ്ചത്തിന്റേയും ഉല്പത്തിയുടെ രൂപം ഒന്നുതന്നെ. തത്വങ്ങളുടെ എണ്ണവും ഒരുപോലെത്തന്നെ. വ്യഷ്ടിയും സമഷ്ടിയുമാണ്, അല്ലേ

ങ്കിൽ ചെറുതും വലുതുമാണെന്ന വ്യത്യാസം മാത്രമേ ഉള്ളു.

**ജ്ഞാനകർമ്മേന്ദ്രിയാണി സ്യു-**
**ർദ്ദശൈകഞ്ച മനഃ സ്മൃതം**
**വികാരാഃ ഷോഡശ പ്രോക്താ-**
**സ്തതോന്യഃ പുരുഷഃ സ്മൃതഃ. 6**

സാരം:- സ്ഥൂലപ്രപഞ്ചത്തിന്റേയും സ്ഥൂലശരീരത്തിന്റേയും ഉൽപ്പത്തിയുടേയും തത്വങ്ങളുടേയും സ്വരൂപത്തെയാണല്ലോ പൂർവ്വശ്ലോകത്തിൽ പറഞ്ഞത്. സൂക്ഷ്മപ്രപഞ്ചത്തിന്റേയും സൂക്ഷ്മശരീരത്തിന്റേയും സ്വരൂപത്തെയാണ് ഈ ശ്ലോകം കൊണ്ടു നിർദ്ദേശിക്കുന്നത്. ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചും കർമ്മേന്ദ്രിയങ്ങൾ അഞ്ചും അവയുടെ കേന്ദ്രസ്വരൂപമായ മനസ്സും മനസ്സിന്റെ പതിനാറുതരത്തിലുള്ള വികാരങ്ങളും കൂടിച്ചേർന്നതും സൂക്ഷ്മശരീരം. മനസ്സെന്നു പറഞ്ഞതിൽ ബുദ്ധ്യാദി ഘടകങ്ങൾ ഇല്ലെന്നു വരുന്നില്ല. അന്തഃകരണത്തെയാണ് ഇവിടെ മനശ്ശബ്ദംകൊണ്ടു സൂചിപ്പിച്ചിരിക്കുന്നത്. അതുപോലെ അന്തഃകരണത്തെ പറഞ്ഞതുകൊണ്ടു പ്രത്യേകം പറയേണ്ടതില്ലെന്നു കരുതിപ്പറയാതിരുന്നതാണ് പ്രാണൻ തന്മാത്രകൾ ഭൂതങ്ങൾ എന്നിവയെ. അപ്പോൾ അവയെല്ലാം കൂടിച്ചേർന്നതാണ് സൂക്ഷ്മശരീരമെന്നർത്ഥം. അതായതു പൃഥിവി, അപ്പ്, തേജസ്സ്, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങൾ ശബ്ദസ്പർശരൂപരസഗന്ധങ്ങളാകുന്ന പഞ്ചതന്മാത്രകൾ അഞ്ചു കർമ്മേന്ദ്രിയങ്ങൾ അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ പ്രാണൻ അന്തഃക

രണം മനസ്സിന്റെ വൃത്തികൾ എന്നിവയെല്ലാം കൂടി ച്ചേർന്നതാണ് ജീവന്റെ സൂക്ഷ്മോപാധിയെന്നും ലിംഗ ശരീരമെന്നും പറയപ്പെടുന്ന സൂക്ഷ്മശരീരം. അതിന്റെ സമഷ്ടിതന്നെ സൂക്ഷ്മപ്രപഞ്ചം.

ജാഗ്രദവസ്ഥയിൽ സ്ഥൂലശരീരത്തിലും സ്ഥൂലപ്ര പഞ്ചത്തിലുമാണ് ജീവൻ അഭിമാനിക്കുകയും വ്യാപരി ക്കുകയും ചെയ്യുന്നത്. എന്നാൽ സ്വപ്നാവസ്ഥയിൽ സ്ഥൂലശരീരത്തേയും സ്ഥൂലപ്രപഞ്ചത്തേയും അതിന്റെ കാലദേശങ്ങളേയും വിസ്മരിച്ചുകൊണ്ടു സൂക്ഷ്മശരീ രത്തിലും സൂക്ഷ്മപ്രപഞ്ചത്തിലുമാണ് അഭിമാനിക്കു കയും വ്യാപരിക്കുകയും ചെയ്യുന്നത്. ഘനീഭൂതതത്വങ്ങ ളാണ് സ്ഥൂലശരീരത്തിന്റേയും സ്ഥൂലപ്രപഞ്ചത്തി ന്റേയും മൂലധാതുക്കളെന്ന കാരണത്താൽ അവ പഞ്ചേ ന്ദ്രിയങ്ങളെക്കൊണ്ടും അറിയപ്പെടാവുന്നവയും കാലദേ ശങ്ങളുടെ വ്യവസ്ഥയിൽ പെട്ടവയുമാണ്. അതിനാൽ അവയെ സ്ഥൂലങ്ങളെന്നു പറഞ്ഞുവരുന്നു. ജാഗ്രദവ സ്ഥയാണ് അവയുടെ പ്രതിഫലനസമയം. എന്നാൽ സൂക്ഷ്മശരീരത്തിന്റേയും സൂക്ഷ്മപ്രപഞ്ചത്തിന്റേയും മൂലധാതുക്കളായ തത്വങ്ങൾ ഘനീഭവിക്കപ്പെടാത്തവയും അതുകാരണത്താൽ അത്യന്തസൂക്ഷ്മങ്ങളും പഞ്ചേന്ദ്രി യങ്ങൾക്കും അഗോചരങ്ങളും കാലദേശവ്യവസ്ഥയില്ലാ ത്തവയുമാണ്. അതിനാൽ സൂക്ഷ്മങ്ങളെന്നു പറഞ്ഞു വരുന്നു. കാര്യങ്ങളെക്കൊണ്ടാണവയെ അറിഞ്ഞുവരു ന്നത്. സ്വപ്നാവസ്ഥയാണവയുടെ പ്രതിഫലനസമയം. പ്രസ്തുത രണ്ടു വിധ ശരീരങ്ങളേയും പ്രപഞ്ചങ്ങളേയും വിടുമ്പോൾ ജീവൻ രണ്ടിന്നും കാരണമായ അജ്ഞാന

ത്തിൽ അല്ലെങ്കിൽ അവിദ്യയിൽ മുഴുകുന്നു. ആ സമയത്തെ സുഷുപ്ത്യവസ്ഥയെന്നും പറയുന്നു. സുഷുപ്തിയിൽ പ്രതിഫലിക്കുന്ന അജ്ഞാനംതന്നെ കാരണശരീരം. ഇങ്ങിനെ മൂന്നുപാധികളിലും മാറി മാറി ഭിന്നഭിന്നാവസ്ഥകളിൽ വിഭിന്നങ്ങളായ കർമ്മങ്ങളെച്ചെയ്തും ഫലങ്ങളെ അനുഭവിച്ചും ഭ്രമിച്ചുകൊണ്ടിരിക്കുന്നതു തന്നെ ജീവന്റെ അജ്ഞാനസ്വരൂപമായ സംസാരഭുക്തി. അതിൽ അനേകം കാലദേശങ്ങളും അനേകമനേകം ജനനമരണങ്ങളുമെല്ലാം നടക്കുന്നു. എല്ലാം അജ്ഞാനമയം തന്നെ. എങ്കിലും അനുഭവിക്കുന്ന സമയത്തെല്ലാം സത്യമാണെന്നു ബോധിപ്പിക്കുകയും ചെയ്യും. ഇങ്ങിനെയുള്ള ജീവന്റെ സംസാരഗതിക്ക് അല്ലെങ്കിൽ കേവലം ബുദ്ധിവൃത്തികളാകുന്ന അവസ്ഥാത്രയത്തിന്നു സാക്ഷിയായിരിക്കുന്നു പുരുഷൻ അല്ലെങ്കിൽ ഈശ്വരൻ. ജീവന് അവസ്ഥാത്രയത്തെ അതിക്രമിക്കാൻ കഴിയുമ്പോൾ ഈശ്വരനെ അറിയാനും കാണാനും സാധിക്കുന്നു. കേവലം അജ്ഞാന സ്വരൂപങ്ങളാണ് ജാഗ്രൽ സ്വപ്നസുഷുപ്തികളാകുന്ന അവസ്ഥകളെന്ന കാരണത്താൽ ജ്ഞാനം കൊണ്ട് അജ്ഞാനം നശിക്കുമ്പോൾ ജീവന്ന് അവസ്ഥാത്രയപരിഭ്രമണമാകുന്ന സംസാരഭ്രാന്തിയെ വിട്ടു തുരീയാവസ്ഥയിലേയ്ക്കുയരാനും ഈശ്വരസാക്ഷാൽക്കാരമനുഭവിക്കാനും കഴിയും.

**മായാം തു പ്രകൃതിം വിദ്യാൽ മായിനം തു മഹേശ്വരം**
**യസ്യാവയവഭൂതൈസ്തു വ്യാപ്തം സർവ്വമിദം ജഗൽ. 7**

സാരം:- മായയെന്നും പ്രകൃതിയെന്നും പറയുമ്പോൾ പരമേശ്വരനിൽനിന്ന് അന്യമായ മറ്റൊരു വസ്തു

വാണെന്നു തോന്നാം. എന്നാൽ അതു ശരിയല്ല. ഒരാളുടെ ശക്തിയെന്നോ സ്വഭാവമെന്നോ പറയുമ്പോൾ എപ്രകാരം അതു പറയപ്പെടുന്ന ആളിൽനിന്നു വേറെയല്ലയോ, ഇതുപോലെ മായയും ഈശ്വരങ്കൽനിന്നു വേറെയല്ല. എന്നാൽ മായകൊണ്ടാണ് ജഗൽസൃഷ്ട്യാദിവ്യാപാരങ്ങൾ നടത്തുന്നുതും. അതുകൊണ്ട് ഈശ്വരങ്കൽനിന്നന്യമായി മായയെന്ന ഒരു പ്രത്യേകശക്തി ജഗത്തിനെ സൃഷ്ടിക്കുന്നു എന്നർത്ഥമില്ല. എങ്ങിനെയെന്നാൽ, സ്വർണ്ണം കടകമായിത്തീരുന്നു എന്നു വെയ്ക്കുക; എന്നാൽ കടകമായിത്തീർന്നപ്പോഴും സ്വർണ്ണമല്ലാതെ മറ്റൊന്നുമുണ്ടായിട്ടില്ല. പക്ഷേ കടകമായിത്തീരുകയെന്ന പ്രവൃത്തി സ്വർണ്ണത്തിനല്ലാതെ കല്ലിനോ മരത്തിനോ സാദ്ധ്യമല്ല. എന്തുകൊണ്ടു സാദ്ധ്യമല്ല എന്നാണെങ്കിൽ കടകമായിത്തീരുകയെന്ന പ്രകൃതി സ്വർണ്ണത്തിനേ ഉള്ളു; കല്ലിനും മരത്തിനുമില്ല. അപ്പോൾ സ്വർണ്ണത്തിന്റെ സ്വഭാവമാണ് കടകമായിത്തീരുകയെന്ന പ്രവൃത്തി. അതു തന്നെയാണ് സ്വർണ്ണത്തിന്റെ മായ. ആ മായകൊണ്ടാണ് സ്വർണ്ണം കടകമായിത്തീരുന്നത്. അപ്പോൾ സ്വർണ്ണം മായകൊണ്ടു കടകത്തെ സൃഷ്ടിച്ചുവെന്നു പറഞ്ഞാൽ സ്വർണ്ണത്തിൽ നിന്നന്യമായി മായയെന്ന മറ്റൊരു വസ്തുവില്ല. അതുപോലെ ഈശ്വരനും ജഗത്തായിത്തീരുകയെന്ന സ്വഭാവമുണ്ടെന്നു ധരിച്ചാൽ മതി. പ്രസ്തുത സ്വഭാവത്തെയാണ് മായയെന്നു പറയുന്നത്. അത് ഈശ്വരങ്കൽ നിന്നന്യമല്ലതാനും. സ്വർണ്ണത്തിന്റെ മായാസ്വരൂപത്തെ പറഞ്ഞതുപോലെ ഓരോ വസ്തുവിനും ഓരോ ജീവിക്കും സാമാന്യമായും പ്രത്യേകമായുമുള്ള മായാ

ശക്തികളുണ്ട്. അവയെയാണ് അതതിന്റെ സ്വഭാവമെന്നു പറയുന്നത്. എല്ലാ വസ്തുക്കളിലും ജീവികളിലുമുള്ള എല്ലാ മായാവിശേഷങ്ങളും സകല മായകളുടേയും അധിപതിയും പരമമായിയുമായ പരമേശ്വരന്റെ മായയുടെ അംശങ്ങൾതന്നെ. എന്താണിങ്ങനെ പറയുന്നതിനു തെളിവെന്നാണെങ്കിൽ മായ സൃഷ്ടിച്ചതെന്നു പറയപ്പെടുന്ന ജഗത്തിലെ ഏതൊരു ഘടകത്തെ പരിശോധിച്ചാലും ഈശ്വരചൈതന്യവിശേഷമല്ലാത്ത ഒരു വസ്തുവും ജഗത്തിൽ കാണപ്പെടുന്നില്ല. അപ്പോൾ സ്വർണ്ണം കടകമായിത്തീർന്നപോലെ ഈശ്വരൻ തന്നെ ജഗത്തായി പരിണമിച്ചുവെന്നല്ലാതെ മറ്റെന്താണ് പറയാനുള്ളത്? അതിനാൽ സ്വഭാവം തന്നെ മായ.

**ഊർണ്ണനാഭിർവ്വ വിശ്വസ്യ കാരണം പരമേശ്വര**
**ഉപാദാനം നിമിത്തഞ്ച വൈലക്ഷണ്യന്തു സാംഖ്യതഃ. 8**

സാരം:- ഒരു വസ്തുവിന്റെ ഉല്പാദനത്തിന്നു നിമിത്തവും ഉപാദാനവുമാകുന്ന രണ്ടു കാരണങ്ങൾ കൂടിച്ചേരണം. മണ്ണും കുംഭകാരനുമാകുന്ന രണ്ടു കാരണങ്ങളിൽക്കൂടെയാണ് ഘടമാകുന്ന പദാർത്ഥമുണ്ടാകുന്നത്. അപ്പോൾ ഘടമാകുന്ന പദാർത്ഥത്തിന്നു മണ്ണ് ഉപാദാനകാരണവും കുംഭകാരൻ നിമിത്തകാരണവുമാണ്. ഇതുപോലെ ജഗത്താകുന്ന പദാർത്ഥമുണ്ടാവുന്നതിനും പ്രസ്തുത രണ്ടു കാരണങ്ങൾ കൂടിച്ചേരണം. നിമിത്തോപാദാനങ്ങളാകുന്ന രണ്ടു കാരണങ്ങളും ഈശ്വരനാകുന്നതെങ്ങിനെ? ഏതെങ്കിലും ഒരു കാരണം ഈശ്വരനാണെന്നു സമ്മതിക്കാം. രണ്ടു കാരണങ്ങളും

കൂടി ഒരാളാവുന്നതെങ്ങിനെ? സ്വർണ്ണം കടകമായിത്തീരുന്നതും തന്നത്താനല്ലല്ലോ. തട്ടാനാകുന്ന നിമിത്തകാരണമില്ലെങ്കിൽ സ്വർണ്ണമെങ്ങിനെ കടകമായിത്തീരും? അതുപോലെ ജഗത്തിന്നും ഉപാദാനകാരണം ഈശ്വരനാണെങ്കിൽ നിമിത്തകാരണം മറ്റെന്തെങ്കിലുമാവേണ്ടതല്ലേ എന്ന ശങ്കയ്ക്കു സമാധാനം പറയുന്നു. അങ്ങിനെ വേണമെന്നില്ല. ഒരേ വസ്തുതന്നെ നിമിത്തവും ഉപാദാനവുമായ രണ്ടു കാരണങ്ങളുമായിത്തീരാൻ വിരോധമില്ല. സ്വർണ്ണം കടകമായിത്തീരുമ്പോലെയാണ് ഈശ്വരൻ ജഗത്തായി പരിണമിക്കുന്നതെന്നുദാഹരിച്ചെങ്കിലും സ്വർണ്ണവും ഈശ്വരനും ഒരുപോലെയല്ല. സ്വർണ്ണം കേവലം ജഡമാണ്; ഈശ്വരൻ ചൈതന്യമാണ്. ജഡവസ്തുവായ സ്വർണ്ണത്തിന്നു കടകമായിപ്പരിണമിക്കാൻ ഒരു ചൈതന്യത്തിന്റെ അപേക്ഷ ഒഴിക്കാൻ പാടുള്ളതല്ല. എന്നാൽ സ്വയം ചൈതന്യസ്വരൂപിയായ ഈശ്വരനു ജഗത്തായി പരിണമിക്കാൻ ആരുടേയും അപേക്ഷ വേണ്ടതില്ല. അതിനാൽ തന്നത്താൻ ജഗത്തായി പരിണമിക്കുന്ന ഈശ്വരൻ ജഗത്തിന്റെ നിമിത്തവും ഉപാദാനവുമായ രണ്ടു കാരണവുമാണ്. ഇതിന്നു പുറമെ ജഗത്തിലും ചില വസ്തുക്കൾക്കു നിമിത്തോപാദാനങ്ങളായ രണ്ടു കാരണങ്ങളും ഒന്നായി കാണിക്കാറുണ്ട്. ഉദാഹരണത്തിന്ന് എട്ടുകാലിയുടെ വലയെ എടുക്കാം. വലയ്ക്കു നിമിത്തവും ഉപാദാനവുമാകുന്ന രണ്ടു കാരണങ്ങളും എട്ടുകാലി മാത്രമാണ്. എട്ടുകാലി തന്റെ സ്വരൂപത്തിന്റെ ഒരംശംകൊണ്ട് ആദ്യം നൂലായും പിന്നെ ആ നൂലുകൊണ്ടു വലയായും പരിണമിക്കുന്നു. അതി

നാൽ വലയുടെ നിമിത്തവും ഉപാദാനവുമാകുന്ന രണ്ടു കാരണങ്ങളും എട്ടുകാലി മാത്രമാണ്. ഇതുപോലെ ഈശ്വരൻ തന്റെ ഒരംശംകൊണ്ട് ആദ്യം ഭൂതങ്ങളായും പിന്നീട് ആ ഭൂതങ്ങൾ വഴിക്കു ഭൗതികങ്ങളായും പരിണമിക്കുന്നു. അങ്ങിനെ ഭൂതഭൗതികജഗത്തായിത്തീരുന്നു. അതിനാൽ ജഗത്തിന്റെ നിമിത്തവും ഉപാദാനവുമായ രണ്ടു കാരണങ്ങളും ഈശ്വരൻ തന്നെ! എന്നാൽ സാംഖ്യം തുടങ്ങിയ ചില ശാസ്ത്രങ്ങൾ ഈശ്വരങ്കൽ നിന്നന്യങ്ങളായ ചില തത്വങ്ങൾ ജഗത്തിന്നു കാരണമാണെന്നു സിദ്ധാന്തിക്കുന്നുണ്ട്. പക്ഷേ അവയ്ക്കു പ്രാമണ്യതയില്ലതാനും.

**ക്ലേശകർമ്മവിപാകാദൈ്യരപരാമൃഷ്ട ഈശ്വരഃ**
**പുംവിശേഷോƒത്ര യോഗേപി പുരുഷോത്തമ ഉച്യതേ. 9**

സാരം:- എന്നാൽ എന്താണീ ഈശ്വരൻ? അദ്വിതീയവും അപരിച്ഛിന്നവും സത്താമാത്രവുമായ പരമചൈതന്യത്തിൽനിന്നന്യമായി മറ്റൊന്നില്ലെന്നും ദ്വൈതം അസത്യമാണെന്നും അദ്വൈതം മാത്രമാണ് പരമ സത്യമെന്നുമുള്ള സിദ്ധാന്തം നിലവിലുണ്ടായിരിക്കേ, പ്രസ്തുത സിദ്ധാന്തം സർവ്വസമ്മതമായിരിക്കേ, അതിനു വിരുദ്ധമായി ദ്വൈതകാരണമായി അസത്യമായ ജഗത്തിന്നു നിമിത്തോപാദാനകാരണമായി കർത്താവും ഭോക്താവുമായ ഒരീശ്വരനെങ്ങനെയുണ്ടായി? എന്താണ് പ്രസ്തുത ഈശ്വരന്റെ സ്വരൂപം എന്ന ശങ്കയ്ക്കു മറുപടി പറകയാണ് ഈ ശ്ലോകം കൊണ്ടു ചെയ്യുന്നത്.

ജീവൻ, ഈശ്വരൻ, ജഗത്ത് ഇവ മൂന്നും അജ്ഞാ

നത്തിന്റെ മൂന്നു രൂപങ്ങളാണ്. മൂന്നു കാലത്തും സംഭ വിക്കാത്തവയാണ് പ്രസ്തുത മൂന്നു തത്വങ്ങളും. എന്നി രുന്നാലും ജഗത്തുള്ളതായി ബോധിക്കുന്നു. ഭോജ്യസ്വ രൂപമായ ജഗത്തു ഏതുവരെ ഉള്ളതായി തോന്നിക്കൊ ണ്ടിരിക്കുന്നുവോ, അതുവരെ ഭോക്താവായ ജീവനും ഉണ്ടെന്നു പറയേണ്ടിവരും. അപ്പോൾ ജഗത്തിന്റെ കർത്താവായ ഒരീശ്വരനും ഉണ്ടെന്നു പറയാതിരിക്കാൻ വയ്യ. ജ്ഞാനംകൊണ്ടു ജഗൽഭ്രാന്തി നീങ്ങുമ്പോൾ സത്യവും അദ്വിതീയവുമായ പരമചൈതന്യത്തിൽ നിന്ന ന്യമായി മറ്റൊന്നുമില്ലെന്നും യാതൊന്നും സംഭവിച്ചിട്ടി ല്ലെന്നും ബോദ്ധ്യമാവും. പക്ഷേ അതുവരെ അജ്ഞാ നാവസ്ഥയാണ്. അജ്ഞാനാവസ്ഥയിൽ ജഗത്തുള്ള തായി തോന്നപ്പെട്ടുകൊണ്ടിരിക്കുന്നു. അങ്ങിനെ ജഗൽഭ്രാന്തി നിലവിലുള്ളപ്പോൾ ജീവനും ഈശ്വരനും എല്ലാം ഉള്ളതുതന്നെ. സ്വപ്നത്തിൽ ഭ്രാന്തികൊണ്ടു പല ദൃശ്യങ്ങളേയും കാണുകയും അനുഭവിക്കുകയും ചെയ്യുന്നു. തന്നിലുള്ള അവിദ്യമാത്രമാണതിനു കാരണം. മറ്റൊരു കാരണവുമില്ല. അവിടെ കാണപ്പെടുന്ന ദൃശ്യ ങ്ങളുടെ കാരണത്തെ അന്വേഷിച്ചാലെങ്ങിനെ കിട്ടും? ജാഗ്രത്തിലേയ്ക്കുണരുമ്പോൾ എല്ലാം ബോദ്ധ്യമാവും. അതുപോലെ സ്വപ്നതുല്യമായ ജഗൽഭ്രാന്തി നിലവിലു ള്ളപ്പോൾ സത്യത്തെ അറിയാൻ വിഷമം. ജ്ഞാനമാ കുന്ന ജാഗ്രദവസ്ഥയിലേയ്ക്കുണരുമ്പോൾ എല്ലാം ബോദ്ധ്യമാവും. എന്നാൽ അജ്ഞാനാവസ്ഥയിൽ ജഗ ത്തിന്റെ നിമിത്തോപാദാനകാരണമായി ഈശ്വരനെ ബോധിച്ചുകൊണ്ടിരിക്കുമ്പോൾ ആ ഈശ്വരന്റെ സ്വരൂ

പമെന്താണെന്നാണെങ്കിൽ പറയാം.

സംസാരക്ലേശങ്ങൾക്കും കർമ്മപരിപാകത്തിന്നും ഉപാധിധർമ്മങ്ങൾക്കും വിധേയനായി മായാവശഗനായിരിക്കുന്ന ചൈതന്യത്തെയാണല്ലോ ജീവനെന്നു പറയുന്നത്. ഈശ്വരനും അതുപോലൊരു ചൈതന്യംതന്നെ. പക്ഷേ സംസാരക്ലേശങ്ങൾക്കും കർമ്മപരിപാകത്തിന്നും ഉപാധി ധർമ്മങ്ങൾക്കും വിധേയനോ മായയ്ക്കു വശഗനോ അല്ല; അവയ്ക്കെല്ലാം അതീതനാണ്. അതിനാൽ ഒരേ ചൈതന്യാംശങ്ങളാണ് ജീവനും ഈശ്വരനും എന്നിരുന്നാൽക്കൂടിയും അനുഭവം അന്യോന്യവിരുദ്ധങ്ങളാണ്. ജീവൻ അല്പനും അജ്ഞനുമാണെങ്കിൽ ഈശ്വരൻ സർവ്വജ്ഞനും സർവ്വശക്തനുമാണ്. ജീവൻ മായയ്ക്കു വശഗനാണെങ്കിൽ ഈശ്വരനു മായ വശഗയാണ്. ഇങ്ങിനെ എല്ലാംകൊണ്ടും അത്യന്ത വിരുദ്ധങ്ങളാണ് ജീവന്റേയും ഈശ്വരന്റേയും അനുഭവവിശേഷങ്ങളും വിഭൂതികളും. എന്നിരുന്നാലും ജീവനെ പുരുഷനെന്നു പറയുന്നതുപോലെ ഈശ്വരനേയും പുരുഷനെന്നു പറയാം. ഉപാധിഗതത്വമാണ് ജീവനും ഈശ്വരനും പുരുഷശബ്ദത്തിന്നാസ്പദം. ജീവൻ അവിദ്യോപാധിഗതനാണെങ്കിൽ ഈശ്വരൻ വിദ്യോപാധിഗതനാണ്. ഇതേ വ്യത്യാസമുള്ളു. എങ്കിലും ജീവൻ അത്യന്ത പരതന്ത്രനും ബദ്ധനുമാണ്. ഈശ്വരൻ സർവ്വതന്ത്രസ്വതന്ത്രനും നിത്യമുക്തനുമാണ്. ഈശ്വരന്റെ കാരുണ്യംകൊണ്ടു വേണം ജീവനു തന്റെ പാരതന്ത്ര്യത്തിൽനിന്നും ബന്ധത്തിൽ നിന്നും രക്ഷപ്പെടാൻ. അതിനാൽ ഈശ്വരൻ ഉപാസ്യനും സേവ്യനും ആരാദ്ധ്യനുമാണ്. ജീവൻ ഈശ്വരന്റെ ഉപാ

സകനും സേവകനും ആരാധകനുമാണ്. അതിനാൽ ജീവേശ്വരന്മാർ രണ്ടാളും പുരുഷശബ്ദവാച്യന്മാരാണെങ്കിലും ജീവൻ പുരുഷനും ഈശ്വരൻ പുരുഷോത്തമനുമാണ്.

**ഈശ്വരസ്സർവ്വഭൂതാനാം ശബര്യാത്മനി തിഷ്ഠതി**
**വിഹിതപ്രതിഷിദ്ധേഷു പ്രവൃത്തിഷ്വപി പ്രേരയൻ. 10**

സാരം:- അവസ്ഥാത്രയത്തിലും ഉപാധിത്രയത്തിലും പരിഭ്രമണം ചെയ്തുകൊണ്ടും ഉപാധിധർമ്മങ്ങളെ സത്യബുദ്ധിയോടെ അനുഭവിച്ചുകൊണ്ടും വാസനാരൂപങ്ങളായ പലവിധ കർമ്മങ്ങളെ ചെയ്തുകൊണ്ടും അവയുടെയൊക്കെ ഫലങ്ങളെ അനുഭവിച്ചുകൊണ്ടും അതുഹേതുവായി അപ്പഴപ്പോൾ ഭയം ക്രോധം വ്യസനം തുടങ്ങി പലവിധ ഭാവഭേദങ്ങളെ പ്രാപിച്ചും വിവിധയോനികളിൽ ജനിച്ചും മരിച്ചും മോഹപ്രവാഹത്തിൽ ഒഴുകിക്കൊണ്ടിരിക്കുന്ന ജീവന്റെ എല്ലാ കർമ്മങ്ങൾക്കും അനുഭവങ്ങൾക്കും സാക്ഷിയും അദ്ധ്യക്ഷനുമായിരിക്കുന്നു പ്രസ്തുത ഈശ്വരൻ. അവസ്ഥാത്രയത്തിന്റേയോ ഉപാധിധർമ്മങ്ങളുടെയോ സംബന്ധമില്ലാതെ നിത്യമുക്തനായി തുരീയാവസ്ഥാഗതനായി നിർവ്വികല്പനായി എപ്പോഴും എല്ലാ ജീവികളുടേയും ഹൃദയാന്തർഭാഗത്ത് അധിവസിക്കുന്നു പ്രസ്തുത ഈശ്വരൻ. ജീവന് അപ്പഴപ്പോൾ അഭീഷ്ടങ്ങളായ എല്ലാ വിഭൂതികളും കിട്ടുന്നതും വാസനാനുരൂപേണ വിഹിതങ്ങളോ അവിഹിതങ്ങളോ ആയ കർമ്മങ്ങളിലേയ്ക്കു പ്രേരണയുണ്ടാവുന്നതും പ്രസ്തുത ഈശ്വരങ്കൽനിന്നുതന്നെ. പിതാവു

പുത്രന്റെ അഭീഷ്ടങ്ങളെ എപ്രകാരം സാധിപ്പിച്ചുകൊടുക്കുകയും ആപത്തുകളിൽ നിന്നു രക്ഷിക്കുകയും ചെയ്യുന്നുവോ, അതുപോലെ കരുണാമയനായ ഈശ്വരൻ ജീവന്റെ എല്ലാവിധ അർത്ഥനകളേയും സാധിപ്പിച്ചുകൊടുക്കുകയും അപ്പഴപ്പോൾ നേരിടുന്ന അവിവേകപൂർവ്വകങ്ങളായ ആപത്തുകളിൽനിന്നു ജീവനെ ഉദ്ധരിക്കുകയും ചെയ്യുന്നു. സംസാരനാടകത്തിലെ അഭിനയകർത്താക്കളായ എല്ലാ ജീവന്മാരുടേയും അദ്ധ്യക്ഷനായിരിക്കുന്നു ഈശ്വരൻ. ഓരോ ജീവന്റേയും പിന്നിൽ അജ്ഞാനത്തിരശ്ശീലയാൽ അറിയപ്പോടാതെ വാസനാരൂപമായ കയറു പിടിച്ചിളക്കി ഓരോ ജീവനേയും അപ്പഴപ്പോൾ അതാതഭിനയത്തിൽ വിദഗ്ദ്ധമാംവണ്ണം പ്രവർത്തിപ്പിച്ചുകൊണ്ടിരിക്കുന്നു. അപ്രകാരം തനിക്കു സാക്ഷിയായിരിക്കുന്ന ഈശ്വരനെ പരോക്ഷമായെങ്കിലും അറിഞ്ഞു ഭക്തിശ്രദ്ധയോടെ ഉപാസിച്ചു പ്രസ്തുത ഈശ്വരന്റെ കാരുണ്യത്തിന്നും അനുഗ്രഹത്തിന്നും പാത്രമാവുമ്പോഴാണ് ജീവന് അവിദ്യോപാധിയിൽനിന്നു കയറി തന്നെ അറിയാനുള്ള അവസരം കിട്ടുന്നത്.

**ബ്രഹ്മ കേവലമദ്വൈതം ന യൽ കരണഗോചരം**
**അലക്ഷണമരൂപഞ്ച വേദാന്തേഷു സുനിശ്ചിതം. 11**

സാരം:- സത്താമാത്രവും കൈവല്യസ്വരൂപവുമായ നിർഗ്ഗുണബ്രഹ്മം കേവലം അദ്വൈതവും ബുദ്ധ്യാദികരണങ്ങൾക്ക് അഗോചരവുമാണ്. അദ്വൈതമാകയാൽ ജ്ഞാതാവ് ജ്ഞേയം ജ്ഞാനം എന്നീ ത്രിപുടീഭാവം സംഭവിക്കുന്നില്ല. ജ്ഞാതാവാകുന്ന ജീവനും ജ്ഞേയമാകുന്ന ബ്രഹ്മവും ഒന്നായിത്തീരുമ്പോൾ പിന്നെ

ജ്ഞാനത്തിന്ന് എന്തു പ്രസക്തിയാണുള്ളത്? എന്നാൽ ത്രിപുടീഭാവമുള്ളപ്പോൾ ലക്ഷണങ്ങളെക്കൊണ്ടറിയാം എന്നാണെങ്കിൽ അതും സാദ്ധ്യമല്ല. കേവലം അലക്ഷണവും അരൂപവുമാണ് ബ്രഹ്മം. രണ്ടു പ്രകാരത്തിലാണ് അറിയപ്പെടാത്ത വസ്തുവിനെ ലക്ഷണങ്ങളെക്കൊണ്ടുൽബോധിപ്പിക്കുന്നത്. ഒന്ന്, സ്വരൂപലക്ഷണങ്ങളെക്കൊണ്ട്; മറ്റൊന്ന്, തടസ്ഥലക്ഷണങ്ങളെക്കൊണ്ട്. വസ്തുവിൽ പ്രകാശിക്കുന്ന ധർമ്മങ്ങളെയാണ് സ്വരൂപലക്ഷണങ്ങളെന്നു പറയുന്നത്. വസ്തുവിലില്ലാത്ത ധർമ്മങ്ങളെയാണ് തടസ്ഥലക്ഷണങ്ങളെന്നും പറയുന്നത്. ബ്രഹ്മത്തിൽ ഉള്ളതോ ഇല്ലാത്തതോ ആയ ധർമ്മങ്ങളൊന്നുമില്ലാത്തതിനാൽ ഒരു ലക്ഷണംകൊണ്ട് അറിയാൻ സാദ്ധ്യമല്ല. ഇതാണ് വേദാന്തശാസ്ത്രത്തിന്റെ സിദ്ധാന്തം. എന്നാൽ പിന്നെ വ്യവഹാരം എന്തിനെപ്പറ്റിയാണ് എന്ന സംശയമുണ്ടാവാം. അതും ബ്രഹ്മത്തെപ്പറ്റിത്തന്നെ. കരണങ്ങൾക്കു കേവലം അഗോചരമാണ് ബ്രഹ്മമെങ്കിൽ അങ്ങിനെ കേവലം അഗോചരവസ്തുവിനെപ്പറ്റി എന്തു വ്യവഹരിക്കാനാണുള്ളത്? അല്ലെങ്കിൽ അങ്ങിനെ സർവ്വകരണങ്ങൾക്കും കേവലം അഗോചരമായി ഒരു ബ്രഹ്മമുണ്ടെന്നുള്ളതിന്നുതന്നെ എന്താണ് തെളിവ് എന്നാണെങ്കിൽ പറയാം.

ജീവേശ്വരജഗത്തുക്കൾ ഉള്ളതായി അറിയപ്പെടുന്നുണ്ടല്ലോ. അവ സത്യങ്ങളല്ലെന്നും വ്യക്തമാണ്. കാരണം പല പരിണാമങ്ങളും അപ്പഴപ്പോൾ സംഭവിക്കുന്നു എന്നുള്ളതുതന്നെ. അങ്ങിനെ കാണപ്പെടുന്ന ജീവേശ്വരജഗത്തുക്കൾ സത്യങ്ങളല്ലെങ്കിൽ കല്പനകളാ

ണെന്നതിന്നു സംശയമില്ലല്ലോ. കല്പനകളാണെങ്കിൽ എന്തിൽ കല്പിക്കപ്പെട്ടു എന്നു ചോദ്യമുണ്ട്. അറിയുന്നതോ അറിയാത്തതോ ആയ ഏതെങ്കിലും ഒരു മൂലവസ്തുവില്ലാതെ കല്പനയുണ്ടാവാൻ കാരണമില്ലല്ലോ. തോന്നപ്പെട്ട പാമ്പിന്റെ രൂപം അസത്യമാണെങ്കിൽ അതിന്നാസ്പദമായി കയറാകുന്ന മൂലവസ്തു അവിടെയുണ്ടായിരിക്കണം. അതില്ലാതെ പാമ്പിന്റെ പ്രതീതിയുണ്ടാവാൻ വയ്യ. അതുപോലെ തോന്നപ്പെടുന്ന ജീവേശ്വരജഗത്തുക്കളുടെ പ്രതീതിക്കാസ്പദമായി ഒരു മൂലചൈതന്യം അതിന്നടിയിലുണ്ടാവണം. അല്ലാതെ കല്പിത വസ്തുക്കളോ അവയുടെ പ്രതീതിയോ ഉണ്ടാവാൻ വയ്യ. അപ്പോൾ ജീവേശ്വരജഗത്തുക്കളാകുന്ന കല്പനകൾക്ക് അല്ലെങ്കിൽ കല്പിതവസ്തുക്കൾക്ക് ആസ്പദമായ ചൈതന്യം തന്നെ നിർഗ്ഗുണബ്രഹ്മം. അതിനാൽ കരണങ്ങൾക്കഗോചരമാണെങ്കിലും നിർഗ്ഗുണബ്രഹ്മമുണ്ടെന്ന് അവശ്യം മാനിച്ചേ തീരു. എന്നാൽ എന്തുകൊണ്ടു കാണാൻ കഴിയുന്നില്ല? പാമ്പിന്റെ പ്രതീതി നീങ്ങുമ്പോൾ അതിന്നാസ്പദമായ കയറു ദൃശ്യമായിത്തീരുന്നതുപോലെ ജീവേശ്വരജഗത്തുക്കളുടെ പ്രതീതി നീങ്ങുമ്പോൾ നിർഗ്ഗുണബ്രഹ്മവും കാണപ്പെടേണ്ടതല്ലേ? അപ്പോൾ ത്രിപുടീഭാവംപോലും ഇല്ലാതായിത്തീരുന്നു എന്നുള്ളതെന്തുകൊണ്ടാണെന്നാണെങ്കിൽ പാമ്പിന്റെ പ്രതീതിയും അതു നീങ്ങുമ്പോൾ കയറിന്റെ ദർശനവും സാധിക്കുന്നതു കയറിൽ നിന്നു ഭിന്നമായ ഒരാൾക്കാണ്. എന്നാൽ ജീവേശ്വരജഗത്തുക്കളാകുന്ന കല്പിതവസ്തുക്കളെ ദർശിക്കുന്നതും ബോധിക്കുന്നതും അവയിൽ

ത്തന്നെ പെട്ട ജീവനാണ്. അവയുടെ പ്രതീതി നീങ്ങു മ്പോൾ ദ്രഷ്ടാവായ ജീവൻ തന്നെ ഇല്ലാതായിത്തീരു ന്നതിനാലാണ് ദർശനം സാധിക്കാത്തത്. എപ്പോൾ എല്ലാ കല്പനകളും നീങ്ങി കേവലം നിർവ്വികല്പഭാവം പ്രകാ ശിക്കുമോ, അപ്പോൾ ജ്ഞാതാവും ദ്രഷ്ടാവുമായിരുന്ന ജീവനും ജീവന്റെ എല്ലാ കരണങ്ങളും ലയിക്കുന്നതി നാൽ അദ്വിതീയബ്രഹ്മമൊഴിച്ചു മറ്റൊന്നും തന്നെ ശേഷി ക്കുന്നില്ല. അതാണ് ത്രിപുടീഭാവംപോലും ശേഷിക്കുന്നി ല്ലെന്നു പറയാൻ കാരണം. അതിനാൽ ജീവേശ്വരജഗ ത്തുക്കളാകുന്ന അജ്ഞാനകല്പനകൾക്ക് ഏക കാരണം അല്ലെങ്കിൽ ഏകാവലംബം നിർഗ്ഗുണബ്രഹ്മംതന്നെ. ബ്രഹ്മം യാതൊരു കരണങ്ങൾക്കും ഗോചരമല്ലതാനും.

പാമ്പെന്ന പ്രതീതിയുള്ളപ്പോഴും ദർശിക്കുന്നതു കയറിനെത്തന്നെയാണ്. പക്ഷേ കയറാണെന്നു ബോധ മില്ലെന്നു മാത്രം. ഇതുപോലെ ജീവേശ്വരജഗത്തുക്കളുടെ പ്രതീതിയുള്ളപ്പോഴും ദർശിക്കുന്നതും അനുഭവിക്കു ന്നതും അറിയുന്നതുമെല്ലാം ബ്രഹ്മത്തെത്തന്നെ. പക്ഷേ കല്പനാ പ്രതീതികൊണ്ടു ബ്രഹ്മമാണെന്ന ബോധമി ല്ലെന്നു മാത്രം. ബോധമുണ്ടാവുമ്പോൾ ദർശനവും അനുഭവവുമെല്ലാമവസാനിക്കുകയും ചെയ്യും. കാരണം ബ്രഹ്മബോധമുണ്ടാവുമ്പോൾ നാനാത്വവും ദ്വൈതവും നശിക്കും. കേവലം അദ്വൈതഭാവംമാത്രം ശേഷിക്കും. അപ്പോൾ ആര് ആരെ ദർശിക്കും? എന്നാൽ അജ്ഞാ നാവസ്ഥയിൽ ദർശിക്കുകയും അനുഭവിക്കുകയും ചെയ്യുന്നതെങ്ങിനെയെന്നാണെങ്കിൽ അതൊക്കെ അസ ത്യവും കേവലം ഭ്രാന്തിമാത്രവുമാണെന്നു ബ്രഹ്മബോ

ധമുണ്ടാവുമ്പോൾ ബോദ്ധ്യമാവുകയും ചെയ്യും. അതിനാൽ കാണപ്പെടുന്നതും അറിയപ്പെടുന്നതുമായ എല്ലാ നാമരൂപങ്ങളും അദ്വിതീയമായ നിർഗ്ഗുണബ്രഹ്മത്തിൽ കേവലം കല്പനാമാത്രങ്ങൾതന്നെ.

**തദ്വിഷ്ണുസ്തച്ഛിവസ്സാക്ഷാദാദിത്യസ്തച്ച ചന്ദ്രമാഃ**
**തദേവ ശാശ്വതം സത്യം തദഹം ത്വഞ്ച ഭാമിനി! 12**

സാരം:- വിഷ്ണുവും ശിവനും ആദിത്യനും ചന്ദ്രനും എന്നുവേണ്ട ഇതിനെ പറയുന്ന ഞാനും കേൾക്കുന്ന നീയും ഹേ ശബരി! ശാശ്വതമായ ആ പരമസത്യം തന്നെ. നിർവ്വികല്പവും സത്താമാത്രവുമായ ആ പരമചൈതന്യത്തിൽനിന്നന്യമായി യാതൊന്നും തന്നെ സംഭവിച്ചിട്ടില്ല. കാണപ്പെടുന്ന നാമരൂപങ്ങളെല്ലാം ആ നിർവ്വികല്പചൈതന്യംതന്നെ. ഭ്രാന്തികൊണ്ടു പലതായി അറിയപ്പെടുന്നു എന്നു മാത്രം.

**ബിംബത്വം പ്രതിബിംബത്വം യഥാ പൂഷണി കല്പിതം**
**ജീവത്വമീശ്വരത്വഞ്ച തഥാ ബ്രഹ്മണി കല്പിതം. 13**

സാരം:- ആദിത്യനിൽ ബിംബപ്രതിബിംബഭാവങ്ങൾ എപ്രകാരം കേവലം കല്പിതങ്ങളാണോ, അതുപോലേ ജീവേശ്വരഭാവങ്ങൾ ബ്രഹ്മത്തിലും കേവലം കല്പിതങ്ങൾ മാത്രമാണ്; അല്ലാതെ സത്യങ്ങളല്ല. ആദിത്യനെന്നു പറഞ്ഞാൽ ചൈതന്യം മാത്രമാണ്; ബിംബമോ പ്രതിബിംബമോ രണ്ടുമല്ല. എങ്കിലും ചൈതന്യ മണ്ഡലത്തെ ആദിത്യന്റെ ബിംബമായും, അതുതന്നെ ജലാദികളിൽ പ്രതിഫലിക്കുമ്പോൾ അതിനെ പ്രതിബിംബമായും പറഞ്ഞുവരുന്നു. വാസ്തവത്തിൽ

ചൈതന്യത്തിന്നു ബിംബപ്രതിബിംബങ്ങളുണ്ടാവാൻ വയ്യ. അതെല്ലാവർക്കും അറിയാം. എന്നാലും ആദിത്യ നിൽ ബിംബപ്രതിബിംബത്വങ്ങൾ കല്പിക്കപ്പെടുകയും ചെയ്യുന്നു. ഇതുപോലെ ബ്രഹ്മം നിർഗ്ഗുണവും നിരുപാധികവുമാണ്. ഈശ്വരത്വമോ ജീവത്വമോ ബ്രഹ്മത്തിനുണ്ടാവാൻ വയ്യ എങ്കിലും കല്പിക്കപ്പെട്ടുവരികയും ചെയ്യുന്നു. അതിനാൽ ജീവേശ്വരഭാവങ്ങൾ ബ്രഹ്മത്തിൽ അജ്ഞാനദശയിൽ കല്പിക്കപ്പെടുന്നവയും ജ്ഞാനദശയിൽ ഇല്ലാത്തവയുമാണെന്നു താല്പര്യം.

**മോക്ഷദ്വാരേ ദ്വാരപാലാശ്ചത്വാരഃ പരികീർത്തിതാഃ**
**ശമോ വിചാരസ്സന്തോഷശ്ചതുർത്ഥസ്സാധുസംഗമഃ** 14

സാരം:- മോക്ഷമാകുന്ന കൊട്ടാരത്തിന്റെ ഗോപുരദ്വാരത്തു ദ്വാരപാലന്മാർ നാലാളുകളാണ് — ശമം, വിചാരം, സന്തോഷം, സജ്ജനസമ്പർക്കം ഇങ്ങിനെ. ദ്വാരപാലന്മാർ സ്വാധീനമാവാതെ കൊട്ടാരത്തിനകത്തു കടക്കാൻ സാധിക്കാത്തതുപോലെ പ്രസ്തുത നാലു ധർമ്മങ്ങൾ വേണ്ടത്ര ബലപ്പെടാതെ മോക്ഷാനുഭൂതിയുണ്ടാവാൻ വയ്യ.

**വിചാരേണ വിനാ ദേവി! നാന്യോപായോസ്തി സൗകരഃ**
**ജിജ്ഞാസോരാത്മലാഭായ വേദേ വാദേ ച മാനിനി!** 15

സാരം:- മനസ്വിനിയായ ശബരി! ജിജ്ഞാസുവായ സുകൃതിക്ക് ആത്മലാഭത്തിന്ന് ഏറ്റവും എളുപ്പമായ മാർഗ്ഗം വിചാരം ഒന്നുതന്നെയാണ്. വേദം പഠിപ്പിക്കലും വാദം നടത്തലും എല്ലാം നല്ലതുതന്നെ. എന്നാൽ അതുകൊണ്ടൊന്നും ആത്മലാഭമുണ്ടാവുമെന്നു പറ

യാൻ വയ്യ. പരമവിശ്രാന്തിയിൽ മുഴുകുന്നതുവരെ മുറിവില്ലാത തുടർന്നുകൊണ്ടിരിക്കുന്ന തത്വ വിചാരംതന്നെയാണ് ആത്മലാഭത്തെത്തരുന്നതെന്നു പറയണം.

**ഇദം സർവ്വം ജഗദ്വസ്തു രജ്ജ്വാം സർപ്പ ഇവാത്മനി**
**ജന്മമൃത്യുയുതം ശാന്തേ ഹാടകേ കടകാദിവൽ. 16**

സാരം:- കയറിൽ പാമ്പിന്റെ ഭാവമെന്നപോലെയും, സ്വർണ്ണത്തിൽ കടകകുണ്ഡലാദി ആഭരണങ്ങളുടെ ഭാവമെന്നപോലെയുമാണ് കാണപ്പെടുന്ന ജഗദ്വസ്തുക്കളെല്ലാം ആത്മാവിൽ പ്രകാശിക്കുന്നത്. സർപ്പപ്രതീതിയുള്ളപ്പോഴും ഇല്ലാത്തപ്പോഴും കയറിന്നോ, കടകകുണ്ഡലാദി പ്രതീതിയുള്ളപ്പോഴും ഇല്ലാത്തപ്പോഴും സ്വർണ്ണത്തിന്നോ യാതൊരു മാറ്റവും സംഭവിക്കുന്നില്ല. എപ്പോഴും കയറു കയറായും സ്വർണ്ണം സ്വർണ്ണമായും തന്നെ ഇരിക്കുന്നു. അതുപോലെ ജഗദ്വസ്തുക്കൾ ഉണ്ടാവുമ്പോഴും ഇല്ലാതാവുമ്പോഴും ആത്മാവിന്നു യാതൊരു വിധമാറ്റമോ ഏറ്റക്കുറച്ചിലോ ഉണ്ടാവുന്നില്ല. അവിദ്യാവിലാസം കൊണ്ടു പലവിധവസ്തുഭാവങ്ങൾ തോന്നപ്പെടുന്നു ആത്മാവിലെന്നുമാത്രം. കടകകുണ്ഡലാദി ആഭരണഭാവം സ്വർണ്ണത്തെയോ സർപ്പപ്രതീതി കയറിനെയോ സ്പർശിക്കാത്തതുപോലെ അവിദ്യാവിലാസംകൊണ്ടു തോന്നപ്പെടുന്ന ജഗൽപ്രതീതി ആത്മസ്വരൂപത്തേയും സ്പർശിക്കുന്നില്ല. ദീപപ്രകാശം കൊണ്ടു സർപ്പപ്രതീതി നീങ്ങി കയറു സ്വയമേവ പ്രകാശിക്കുംപോലെ, ജ്ഞാനം കൊണ്ട് അവിദ്യാവിലാസം നീങ്ങുമ്പോൾ ഭ്രാന്തിരൂപമായ ജഗൽഭാവം നീങ്ങി സത്യമായ ആത്മസ്വരൂപം പ്രകാശിക്കുകയും ചെയ്യും.

**ജലം ന പുനരായാതി സുപീതമയസാ ഖലു**
**ദ്വൈതം ന പുനരായാതി ചാദ്വൈതേന സുബാധിതം. 17**

സാരം:- ഇരിമ്പു കുടിച്ച വെള്ളം എപ്രകാരം മടങ്ങി വരുന്നില്ലയോ, അതുപോലെ അദ്വൈതജ്ഞാനത്താൽ വേണ്ടപോലെ അറിയപ്പെടുമ്പോൾ പിന്നീടൊരിക്കലും ദ്വൈതത്തിന്റെ അഥവാ പ്രപഞ്ചത്തിന്റെ ബാധയുണ്ടാവുന്നില്ല. അദ്വൈതബോധം ശരിയായുറയ്ക്കാത്തതുകൊണ്ടാണ് ദ്വൈതബോധം നീങ്ങാത്തതെന്നു താല്പര്യം.

**ബ്രഹ്മ സത്യം ജഗന്മിത്ഥ്യാ മായാമയമനാദിമൽ**
**സുവിചാരേണ യൽ സത്യം തദാത്മാ ത്വം മനീഷിണി! 18**

സാരം:- ബുദ്ധിമതിയായ ഹേ ശബരി! കേവലം മായാമയവും അനാദിയുമായ ഈ ജഗത്തു വെറും മിത്ഥ്യയാണ്; മൂന്നു കാലത്തും ഉണ്ടായിട്ടില്ലാത്തതാണ്. വാക്കിന്നും മനസ്സിന്നും അതീതവും പരമനിർഗ്ഗുണവുമായ ബ്രഹ്മം മാത്രമാണ് സത്യം. വേണ്ടപോലെ തത്വവിചാരത്തെ ചെയ്തപ്പോൾ എന്തൊരു സത്യത്തെ നിനക്കറിയാൻ കഴിഞ്ഞുവോ, ആ ആത്മാവുതന്നെയാണ് നീ. മറ്റെല്ലാം ഭ്രാന്തിരൂപങ്ങളായ ഉപാധികൾ മാത്രമാണ്. വിചാരയോഗമെന്ന ഏഴാമദ്ധ്യായം ഇവിടെയാണവസാനിക്കുന്നത്.

# എട്ടാമദ്ധ്യായം

**നിർമ്മമയോഗ**മെന്നാണ് തുടങ്ങാൻ പോവുന്ന എട്ടാമദ്ധ്യായത്തിന്നു പേരിട്ടിരിക്കുന്നത്. ഇതിലും ആകെ

പതിനെട്ടു ശ്ലോകങ്ങളാണുള്ളത്. അഹന്താമമതകളാണ് മായയുടെ ഏറ്റവും ശക്തിയേറിയ രണ്ട് കയറ്. അവയാൽ കെട്ടപ്പെട്ടാണ് എല്ലാവരും സംസാരത്തിൽ കുടുങ്ങിയിരിക്കുന്നത്. ഏതെങ്കിലും ഒരു വസ്തുവിനോടോ അനുഭവത്തോടോ അല്പമെങ്കിലും മമതയുണ്ടെങ്കിൽ പിന്നെ എത്രമാത്രം ജ്ഞാനമുണ്ടായിട്ടും കാര്യമില്ല; അതു തീർന്നല്ലാതെ അവർ സംസാരത്തിൽ നിന്ന് കയറലില്ല. ഭരതമഹർഷി തുടങ്ങിയവരുടെ ചരിത്രം ഇതിന്നുദാഹരണമാണ്. വളരെക്കാലം പല തരത്തിലുള്ള തപസ്സുകളെ ച്ചെയ്തും കഷ്ടപ്പെട്ടു ജ്ഞാനവൈരാഗ്യങ്ങളെ സമ്പാദിച്ചും അഹന്താമമതാപാശങ്ങളെ മുറിക്കാൻ സാധിക്കാത്തതുകൊണ്ടു പലരും സംസാരത്തിൽ വലയാൻ ഇടയാവുന്നുണ്ട്. മറ്റൊന്നും സാധിച്ചില്ലെങ്കിൽക്കൂടി അഹന്താമമതകളില്ലെങ്കിൽത്തന്നെ ഒരാൾ കാലംകൊണ്ടു മുക്തനായിത്തീരും. ചുരുക്കിപ്പറഞ്ഞാൽ സംസാരത്തിന്റെ ആണിവേരുതന്നെ അഹന്താമമതകളാണ്. അതു മുറിഞ്ഞുപോയാൽ സംസാരവൃക്ഷം തന്നെ മറിഞ്ഞു വീഴും. ഒന്നിന്റെതന്നെ രണ്ടു രൂപങ്ങളാണ് അഹന്തയും മമതയും. ഒന്നു പോയാൽ മറ്റേതും കാലംകൊണ്ടില്ലാതായിത്തീരും. അതിന്റെ ശക്തിയും സ്വരൂപവുമാണ് ഈ അദ്ധ്യായത്തിലെ നിരൂപണവിഷയം. അയ്യപ്പഭഗവാൻ ശബരിയുടെ അപേക്ഷപ്രകാരം ശബരിയുടെതന്നെ ഒരു സഖിക്കുപദേശിക്കുന്ന രൂപത്തിലുമാണ്.

**അയ്യപ്പഗീതാം സുശ്രോതും നാരദാദിമുനീശ്വരാഃ**
**സഹ്യപർവ്വതമായാതാഃ വിനീതാഃ പുഷ്പപാണയഃ. 1**

**സാധു സാധ്വിതി സംബുദ്ധ്യാ പ്രണമന്തഃ പരസ്പരം**
**ബന്ധമോക്ഷവ്യവസ്ഥാർത്ഥമയ്യപ്പം ശരണം ഗതാഃ. 2**

സാരം:- ഒരിക്കൽ നാരദാദി ഋഷീശ്വരന്മാർ ബന്ധമോക്ഷവ്യവസ്ഥാസ്വരൂപമായ ജ്ഞാനത്തെ പ്രതിപാദിക്കുന്ന അയ്യപ്പഗീതയെ ശ്രവിക്കാൻ തൽപരന്മാരായി വളരെ ശ്രദ്ധയോടും ഭക്തിയോടുംകൂടി പുഷ്പം തുടങ്ങിയ ഉപഹാരങ്ങളെ കയ്യിലെടുത്തുകൊണ്ട് അന്യോന്യം സദ്വാക്യങ്ങളെ ഉച്ചരിച്ചും പ്രണമിച്ചുംകൊണ്ട് അയ്യപ്പശരണംഗതന്മാരായി സഹ്യപർവ്വതത്തിലെത്തിച്ചേർന്നു.

**സുഭഗാ ശബരീ ശ്രോത്രീ പ്രണമ്യ ഹരിമാതൃകം**
**ജഗാദ വചനം തസ്മൈ സുഖീദുഃഖേന ദുർമ്മനാഃ. 3**

സാരം:- അതേ സമയത്തുതന്നെ അദ്ധ്യാത്മജ്ഞാന ശ്രവണത്തിൽ അത്യന്തതല്പരയായ ശബരിയും അവിടെ എത്തിച്ചേർന്നു. ഭർത്തൃമരണംകൊണ്ട് അത്യന്തദുഃഖിതയായ ഒരു സഖിയും ശബരിയുടെ ഒരുമിച്ചുണ്ടായിരുന്നു. സഖീദുഃഖംകൊണ്ട് അസ്വസ്ഥയായ ശബരി ഹരിപുത്രനായ അയ്യപ്പഭഗവാനെ നമസ്ക്കരിച്ച് ഇപ്രകാരം അറിയിച്ചു.

**ഇയം തു യുവതീ ദേവ! മൽസഖീ ചാരുഭാഷിണീ**
**വിരൗതി പതിശോകേന സേവാഭക്തിപരായണാ. 4**

സാരം:- ദേവദേവനും സർവ്വജ്ഞനുമായ അയ്യപ്പഭഗവാനേ! യൗവ്വനയുക്തയും ചാരുഭാഷിണിയുമായ ഇവൾ എന്റെ സഖിയാണ്. ഭക്തിശ്രദ്ധകളുള്ള പുണ്യവതിയുമാണ്. എങ്കിലും ഇപ്പോൾ അകാലത്തിങ്കൽ വിധവയായി ഭർത്തൃദുഃഖത്തെ അനുഭവിക്കേണ്ടിവന്നതിനാൽ

വ്യസനതപ്തയാണ്. എപ്പോഴും ദുഃഖിതയായി നിലവിളിച്ചുകൊണ്ടിരിക്കുന്നു. അവളുടെ ദുഃഖംകൊണ്ടു ഞാനും അസ്വാസ്ഥ്യയാണ്.

**ഉപദേശാമൃതേനൈനാം**
**സിഞ്ച ത്വം ത്രിജഗൽഗുരോ!**
**അന്യോപായം ന പശ്യാമി**
**ശോകമോഹനിവൃത്തയേ. 5**

സാരം:- മൂന്നു ലോകങ്ങൾക്കും പരമഗുരുവായ ഹേ നാഥ! അങ്ങിവളെ ഉപാദേശവാക്യങ്ങളാകുന്ന അമൃതം കൊണ്ടു കുളുർപ്പിക്കാൻ കരുണ ചെയ്യണേ! വർദ്ധിച്ചിരിക്കുന്ന ഇവളുടെ ദുഃഖത്തിന്റേയും അജ്ഞാനത്തിന്റേയും നിവൃത്തിക്കു മറ്റു യാതൊരുപായവും ഞാൻ കാണുന്നില്ല.

**ശ്രീ അയ്യപ്പ ഉവാച:**

**കിം രോദിഷി വരാരോഹേ! ഭർത്താ കുത്ര ഗതസ്തവ**
**ജഡേഷു യദി ഭർത്തൃത്വം സർവ്വമേതൽ ജഡാത്മകം. 6**

സാരം:- ശബരിയുടെ പ്രാർത്ഥനയെക്കേട്ട അയ്യപ്പഭഗവാൻ കാരുണ്യംകൊണ്ടലിഞ്ഞവനായി. അതിനാൽ ശബരീസഖിക്കുപദേശിക്കാൻ തുടങ്ങി. അല്ലയോ സുന്ദരീ! നീയെന്തിനാണ് കരയുന്നത്? നിന്റെ ഭർത്താവെവിടെപ്പോയി? എവിടേയും പോയതായിട്ടു ഞാൻ വിചാരിക്കുന്നില്ല. ചൈതന്യവും ജഡവുമാകുന്ന രണ്ടു വസ്തുക്കളുടെ സമാഹാരമാണ് ജഗത്ത്. ശരീരാദികളെല്ലാം ജഡങ്ങളാണ്. അവയ്ക്കാസ്പദമായിരിക്കുന്ന വസ്തു ചൈത

ന്യവും. ഇതു രണ്ടും കഴിഞ്ഞാൽ മൂന്നാമത്തെ വസ്തു ജഗത്തിലില്ല. പറയപ്പെട്ട രണ്ടു വസ്തുക്കളും കുറവി ല്ലാതെ ഇവിടെയുണ്ടുതാനും. ഇവ രണ്ടുമല്ലാതെ നിന്റെ ഭർത്താവെന്ന ഒരു പ്രത്യേകവസ്തു ജഗത്തിലുണ്ടായി ട്ടില്ല. ഉണ്ടാവാൻ കാരണവുമില്ല. പറയപ്പെട്ട രണ്ടു വസ്തുക്കളിൽ ഏതെങ്കിലും ഒന്നിനെയായിരിക്കും നീ നിന്റെ ഭർത്താവായിക്കണ്ടേത്. അങ്ങിനെയാണെങ്കിൽ അതെവിടെയ്ക്കും പോയിട്ടില്ല. പിന്നെയെന്തിനാണ് നീ കരയുന്നത്? ഏതാണ് നിന്റെ ഭർത്താവ്? ജഡമോ, ചൈതന്യമോ? ജഡമാണെങ്കിൽ ഈ കാണപ്പെടുന്ന തെല്ലാം ജഡസ്വരൂപങ്ങളല്ലേ? പിന്നെ നീയെന്തിനു വ്യസ നിക്കുന്നു?

**ചൈതന്യേ യദി ഭർത്തൃത്വം ചൈതന്യം തു ത്വമേവ ഹി**
**ഉഭയോരപി ഭർത്തൃത്വം അഗതം കിം വിയുജ്യതേ? 7**

സാരം:- അതല്ല ചൈതന്യത്തെയാണ് നീ നിന്റെ ഭർത്താവായിക്കണ്ടിരുന്നതെങ്കിൽ നീ സ്വയംതന്നെ ചൈതന്യമാണ്. അപ്പോഴും വ്യസനത്തിന്നു കാരണമില്ല. പിന്നെ നീയെന്തിനാണ് നിലവിളിക്കുന്നത്? അതല്ല, ജഡ ചൈതന്യങ്ങൾ രണ്ടും കൂടിച്ചേർന്നതാണ് നിന്റെ ഭർത്താ വെന്നു നീ പറയുന്നുവെങ്കിൽ അതു ശരിയല്ല. കാരണം ചൈതന്യവും ജഡത്വവും ഒന്നായിത്തീരുകയെന്നതു സംഭാവ്യമല്ല. ചൈതന്യം സത്യവും ജഡത്വം അസത്യ വുമാണ്. ഇരുട്ടും വെളിച്ചവുമെന്നപോലെ അന്യോന്യ വിരുദ്ധങ്ങളായ അവ രണ്ടും കൂടിച്ചേർന്നിരിക്കുകയെ ന്നതു സംഭാവ്യമല്ല. അങ്ങിനെ സംഭവിച്ചുവെന്നു തോന്നു

ന്നുണ്ടെങ്കിൽ അതു വെറും ഭ്രാന്തിമാത്രമാണ്. ആ ഭ്രാന്തി കൊണ്ടാണ് നീ വ്യസനിക്കേണ്ടിവന്നിരിക്കുന്നത്. നിന്റെ ഭർത്താവെന്ന ഒരു വസ്തു ഉണ്ടാവുകയോ ഇല്ലാതാവു കയോ രണ്ടും ചെയ്തിട്ടില്ല. രണ്ടും നിന്റെ ഭ്രാന്തികൊണ്ടു തോന്നപ്പെടുക മാത്രമാണ് ചെയ്യുന്നത്. വെളിച്ചമുള്ളി ടത്തു നിഴലുണ്ടാവുന്നതു സ്വാഭാവികമാണ്. അതു പോലെ ചൈതന്യമുള്ളിടത്തു ജഡഭാവങ്ങളുണ്ടാവും. നിഴൽ സത്യമല്ലാത്തതുപോലെ ജഡഭാവങ്ങളും സത്യ മല്ല. നിഴലിനെ ഒരാൾക്കു നിലനിർത്താനോ അനുഭവി ക്കാനോ കഴിയാത്തതുപോലെ ജഡഭാവങ്ങളേയും നില നിർത്താനോ അനുഭവിക്കാനോ സാദ്ധ്യമല്ല. എങ്കിലും അങ്ങിനെ ചെയ്യുന്നുവെന്നു മൂഢന്മാർ കരുതാറുണ്ട്. അതു വെറും മൂഢതയും ഭ്രാന്തിമാത്രവുമാണ്. രജ്ജു സർപ്പംപോലുള്ള ഭ്രാന്തിബോധത്തിൽ സത്യബുദ്ധികൊ ണ്ടാണ് വ്യസനിക്കേണ്ടിവരുന്നത്.

**മാതാ കസ്യ പിതാ കസ്യ കസ്യ ഭാര്യാ പ്രിയേ വദ**
**ജന്മാഭാവേ തു മാതൃത്വം പിതൃത്വഞ്ച കഥം ഭവേൽ. 8**

സാരം:- അല്ലെങ്കിൽ അമ്മയും അച്ഛനും ഭാര്യയു മൊക്കെ ആർക്കാണുള്ളത്? ജനിച്ചിട്ടേ ഇല്ലാത്തൊ രാൾക്കു മാതൃത്വവും പിതൃത്വവുമൊക്കെ എങ്ങിനെയു ണ്ടാവും? ജനിച്ച ഒരാൾക്ക് അമ്മയും അച്ഛനും ഭാര്യയു മൊക്കെയുണ്ടെന്നു പറയുന്നതു ഭൂഷണമാണ്. എന്നാൽ നീ ജനിച്ചിട്ടേ ഇല്ലെന്നുള്ളതാണ് പരമാർത്ഥം. ആ സ്ഥിതിക്കു നിനക്ക് അമ്മയും അച്ഛനും ഭർത്താവു മൊക്കെ എങ്ങിനെയുണ്ടാവാനാണ്? സ്വപ്നാവസ്ഥയിൽ

തന്റെ വാസനാവിലാസംകൊണ്ടു പല അനുഭവങ്ങളുടെ പ്രതീതിയുണ്ടാവുന്നതുപോലെ അവിദ്യാവിശേഷം കൊണ്ടു പല അനുഭവങ്ങളുടേയും പ്രതീതിയുണ്ടാവുന്നു എന്നുമാത്രം. അതുതന്നെ സംസാരം. വിവേകികൾക്കു സംസാരത്തിൽ സത്യബുദ്ധിയോ മമതയോ തോന്നാറില്ല. അവിവേകികൾ സംസാരത്തെ സത്യമായിക്കരുതുന്നു. മാത്രമല്ല, അതിലെ ഓരോ വസ്തുവിലും അനുഭവത്തിലും മമതയേയും വളർത്തുന്നു. അതുകാരണത്താൽ അവർ അവസാനമില്ലാത്ത ദുരന്തങ്ങളായ ദുഃഖങ്ങളെ അനുഭവിക്കുകയും വേണ്ടിവരുന്നു. അതിനാൽ ഭർത്താവോ ഭർത്താവിന്റെ മരണമോ അല്ല, അവിവേകമാണ് നിന്റെ ദുഃഖത്തിന്നു കാരണം. വിവേകംകൊണ്ട് അതു ശമിക്കുകയും ചെയ്യും. മറ്റൊന്നുകൊണ്ടും ശമിക്കാവുന്നതുമല്ല.

**സർവ്വശോകാൻ പരിത്യജ്യ മാമേകം ശരണം വ്രജ**
**അഹം ത്വാം സർവ്വശോകേഭ്യസ്താരയിഷ്യാമി ശോഭനേ! 9**

സാരം:- എല്ലാവിധ ദുഃഖങ്ങളേയും വിട്ട് എന്നെ സമ്പൂർണ്ണമായി ശരണം പ്രാപിക്കു. ഞാൻ നിന്നെ എല്ലാവിധ ദുഃഖങ്ങളിൽനിന്നും രക്ഷിക്കും. ഭർത്തൃമരണം ഒന്നുകൊണ്ടുമാത്രം ദുഃഖിതയായിരിക്കുന്ന നീയിനിയും അനേകവിധ ദുഃഖങ്ങളെ അനുഭവിക്കേണ്ടിയിരിക്കുന്നു. ആരെല്ലാം ജനിച്ചുവെന്നു തോന്നിയോ, അവരെല്ലാം മരിക്കേണ്ടതായിട്ടുണ്ട്. ആരിലെല്ലാം നിനക്കു മമതയുണ്ടോ, അവരെക്കുറിച്ചെല്ലാം നീ വ്യസനിക്കേണ്ടതുണ്ട്. അപ്പോൾ അനേകം ദുഃഖപരമ്പരകൾ ഇനിയും നീ അനുഭവിക്കേണ്ടതായുണ്ട്. വിവേകംകൊണ്ട് അതെല്ലാം ഇല്ലാതായിത്തീരും. ഈശ്വരപാദത്തിൽ ശരണാഗതിയെച്ചെയ്യു

ന്നതുകൊണ്ട് അവിവേകം നശിച്ചു വിവേകമുണ്ടാവും. അപ്പോൾ എല്ലാ ദുഃഖങ്ങളുമവസാനിക്കുകയും ചെയ്യും. അതിനാൽ വ്യസനിച്ചിരിക്കലല്ല, ഈശ്വരനെ ശരണംപ്രാപിക്കലാണ് കാര്യം.

**മരണം പ്രകൃതിഃ സ്വഭാവതോ**
**വികൃതിർജ്ജീവനമംബുജേക്ഷണേ!**
**യദി ചാല്പമപി ശ്വസന്നസാ-**
**വസുഭൃത്ഭാഗ്യപരമ്പരാവൃതഃ. 10**

സാരം:- ജഡമായിരിക്കുന്നൊരു വസ്തു ചൈതന്യത്തോടുകൂടിയിരിക്കുകയെന്നതൊരത്ഭുത സംഭവമാണ്. അതു സ്വാഭാവികമല്ല. ശരീരം കേവലം ജഡവസ്തുവാണ്. അതു സജീവമായിട്ടിരിക്കുന്നു എന്നതാണത്ഭുതം. അപ്പോൾ ഓരോ ജീവിയും മരിക്കുന്നതല്ല, അല്പസമയമെങ്കിലും ജീവിച്ചിരിക്കുന്നു എന്നതാണതിശയം. അനേകജന്മ സുകൃതവിശേഷംകൊണ്ടും ഭാഗ്യാതിരേകം കൊണ്ടുമാണ് ഓരോ ജീവിയും കുറച്ചു കാലമെങ്കിലും ജീവിച്ചിരിക്കുന്നു എന്നു വരുന്നത്. അതിനാൽ ആരും മരിക്കുന്നതിൽ അതിശയപ്പെടേണ്ടതില്ല. മരിക്കുന്നു എന്നതു കഷ്ടവുമല്ല. ഓരോരുത്തരും മറ്റുള്ളവരിൽ വളർത്തുന്ന മമത കൊണ്ടാണ് അവർ മരിക്കുമ്പോൾ കഠിനമായി വ്യസനിക്കേണ്ടിവരുന്നത്.

**അതസ്ത്വം പ്രഭജാത്മാനം ശാന്തമവ്യക്തമച്യുതം**
**ഭയശോകവിനിർമ്മുക്തം സർവ്വദുഃഖനിവൃത്തയേ. 11**

സാരം:- അതുകൊണ്ട് ഇനിയെങ്കിലും ശരീരാദികളിൽ ഞാനെന്നും അവയോടു ബന്ധപ്പെട്ട മറ്റു വസ്തു

ക്കളിൽ എന്റേതെന്നുമുള്ള അഹന്താമമതകളെ വിട്ട് ആത്മാവിനെ ശരണം പ്രാപിക്കു. എന്നാൽ ജനനമരണാദിക്ലേശദുഃഖങ്ങളിൽ നിന്നു രക്ഷ കിട്ടും. നീ വാസ്തവത്തിൽ ആത്മാവാണ്; ശരീരമല്ല. ആത്മാവു ജനിക്കുകയോ മരിക്കുകയോ ചെയ്യുന്നില്ല. ഗുണക്ഷോഭങ്ങളില്ലാതെ ശാന്തവും മനോബുദ്ധ്യാദികരണങ്ങൾക്ക് അഗോചരവും നാശരഹിതവും ഭയം, ശോകം തുടങ്ങിയ സംസാരധർമ്മങ്ങളുടെ ബാധയില്ലാത്തതുമാണ് ആത്മാവ്. അതിനാൽ ആത്മഭാവത്തെ പ്രാപിച്ചവർക്കു ജനനമരണാദിക്ലേശങ്ങളോ മറ്റു സംസാരദുഃഖങ്ങളോ ബാധകമാവുന്നില്ല. ശരീരത്തിൽ ആത്മബുദ്ധി അവിവേകമാണ്. അതുകൊണ്ടാണ് ദുഃഖിക്കേണ്ടിവരുന്നത്.

**സാരാസാരവിശേഷജ്ഞാഃ പരാപരവിദോ ജനാഃ**
**ന ശോചന്തി മൃതേ ദേവി നാപി ശോചന്തി ജീവിതേ. 12**

സാരം:- സാരാസാരങ്ങളേയും സത്യാസത്യങ്ങളേയും പരാപരഭാവങ്ങളേയും തിരിച്ചറിയുന്ന വിശേഷജ്ഞന്മാരായ ജ്ഞാനികൾ മരണത്തിലും ജീവിതത്തിലും വ്യസനിക്കുകയോ സന്തോഷിക്കുകയോ ചെയ്യുന്നില്ല. ജനനമരണങ്ങളും മറ്റു സംസാരധർമ്മങ്ങളുമെല്ലാം മായാപ്രഭാവത്താൽ തോന്നപ്പെടുകയാണെന്നവർക്കറിയാം. ഇന്ദ്രജാലക്കാരന്റെ നാനാവിധ വിദ്യകളെക്കണ്ടിട്ടോ സ്വപ്നാനുഭവങ്ങളെ ഓർത്തിട്ടോ ആരും വ്യസനിക്കുകയോ സന്തോഷിക്കുകയോ ചെയ്യാറില്ല. കാരണം അവ ഇല്ലാത്തതാണെന്നും ഭ്രാന്തികൊണ്ടു തോന്നപ്പെടുന്നവ മാത്രമാണെന്നും എല്ലാവർക്കുമറിയാം. അതുപോലെ സംസാരാനുഭവങ്ങളും ഇന്ദ്രജാലവിദ്യപോലെയോ

സ്വപ്നാനുഭവങ്ങൾപോലെയോ ഇല്ലാത്തവയാണെന്നു വിവേകികൾക്കറിയാം. അതിനാൽ അവരൊന്നിലും വ്യസനിക്കാറില്ല.

**ശോകമോഹൗ ജരാ വ്യാധിഃ കാമക്രോധദുരാത്മതാഃ**
**മമത്വഞ്ച വിയോഗശ്ച ദേഹധർമ്മോ ന ചാത്മനി. 13**

സാരം:- വ്യസനം, അജ്ഞാനം, ജരാ, വ്യാധി, കാമം, ക്രോധം, ദുർഭാവങ്ങൾ, മമത, വിയോഗം എന്നിവയെല്ലാം ശരീരാദി ഉപാധികളുടെ ധർമ്മങ്ങളാണ്. അവയൊരിക്കലും ആത്മാവിനെ ബാധിക്കുന്നില്ല. പാമ്പിന്റെ പ്രതീതി കയറിനേയും ആഭരണപ്രതീതി സ്വർണ്ണത്തേയും പാത്രപ്രതീതി മണ്ണിനേയും സ്പർശിക്കാത്തതുപോലെ ഉപാധിധർമ്മങ്ങൾ ആത്മാവിനേയും സ്പർശിക്കുന്നില്ല. അതിനാൽ ആത്മഭാവം കൈവന്നുകഴിയുമ്പോൾ ഒരു പ്രകാരത്തിലുള്ള ഉപാധിധർമ്മവും ബാധകമായിത്തീരുന്നില്ല. അതുവരെയാണ് ഉപാധിധർമ്മങ്ങളെക്കൊണ്ടുള്ള ക്ലേശങ്ങൾ.

**സർവ്വം ദുഃഖമയം വിദ്ധി സുഖം വൈഷയികം ഹി തൽ**
**സംയോഗേഽമൃതമേവാസ്തു വിയോഗേ വിഷമേവ തൽ. 14**

സാരം:- ശബ്ദാദിപ്രപഞ്ചവിഷയങ്ങൾഹേതുവായിട്ടുള്ള സുഖങ്ങളെല്ലാം കേവലം ഭ്രാന്തിമാത്രങ്ങളും എല്ലാ സമയത്തും ദുഃഖമയങ്ങളുമാണ്. അവ അനുഭവിക്കുമ്പോൾ അമൃതംപോലെയും അനുഭവിച്ചുകഴിഞ്ഞാൽ വിഷംപോലെയും തോന്നും. രണ്ടും തോന്നലല്ലാതെ സത്യമൊട്ടല്ലതാനും. സത്യത്തിന്റെ ഭാവം അല്പംപോലും അവയിലില്ല. മൂന്നു കാലത്തും ഇല്ലാത്തവ

യാണ്. ഉള്ളതാണെന്നു തോന്നിക്കൊണ്ടിരിക്കും അവിവേകികൾക്ക്. ആ തോന്നലുള്ളേടത്തോളം കാലം അവർ അതുഹേതുവായിട്ടു ദുഃഖിക്കുകയും ചെയ്യും. വിഷയങ്ങളുടെ പ്രതീതിയും ചേർച്ചയും വിട്ടാൽത്തന്നെ ഒരാളുടെ എല്ലാ ദുഃഖങ്ങളും അവസാനിച്ചു. ആത്മപ്രാപ്തികൂടിയുണ്ടായാൽ നിത്യനിർവൃതിയിൽ മുഴുകുകയും ചെയ്യും.

**വിഷം ഹന്തി ഹി ഭോക്താരം ദ്രഷ്ടാരം നാസ്തി ഹന്തി തൽ**
**ദ്രഷ്ടാരമപി ഭോക്താരം വിഷയോ ഹന്തി തൽക്ഷണം. 15**

സാരം:- വിഷം, ബാധിച്ചവനെ മാത്രമേ കൊല്ലുന്നുള്ളു. അല്ലാതെ വിഷത്തെ കാണുന്നവനെ കൊല്ലാറില്ല. എന്നാൽ വിഷയം അങ്ങിനെയല്ല. അതിനെ നോക്കുന്നവനേയും അനുഭവിക്കുന്നവനേയും കൊല്ലുന്നുവെന്നു പറയണം. ആ സ്ഥിതിക്കു വിഷത്തേക്കാൾ എത്രയോ ശക്തിയേറിയ മാരകവസ്തുവാണ് വിഷയം. അങ്ങിനെയുള്ള വിഷയങ്ങളെത്തന്നെ എപ്പോഴും പഞ്ചേന്ദ്രിയങ്ങളെക്കൊണ്ടും മനസ്സുകൊണ്ടും അകത്തും പുറത്തും അനുഭവിക്കുന്ന ഒരാൾ മരിക്കുന്നുവെന്നാലതിലെന്താണത്ഭുതം? അതിനാൽ മൃത്യുപാശത്തിൽനിന്നും രക്ഷപ്പെടാൻ ആദ്യം തന്നെ വിഷയങ്ങളിൽനിന്നകലലാണ് ഒരാൾ ചെയ്യേണ്ടതെന്നു താല്പര്യം.

**ദേഹാത്മബുദ്ധിയോഗേന ലഭന്തേ ജനനസ്മൃതിം**
**ബ്രഹ്മാത്മബുദ്ധിയോഗേന ശാശ്വതം പദമവ്യയം. 16**

സാരം:- ശരീരത്തിൽ ഞാനെന്ന ആത്മബോധം കൊണ്ടു ജനിച്ചുവെന്ന തെറ്റിദ്ധാരണയും അതിന്നു ദൃഢ

തയും കിട്ടുന്നു. ഞാൻ ശരീരമാണെന്ന ബോധമുള്ളേട ത്തോളം കാലം ജനനസ്മൃതി നിലനില്ക്കുകയും ചെയ്യും. ജനിച്ചുവെന്ന ബോധമുള്ളപ്പോൾ ജീവിതവും മരണവും വിചിത്രങ്ങളും വിവിധങ്ങളുമായ അനുഭവങ്ങളും എന്നു വേണ്ട പലവിധയാതനകളുമുണ്ടാവും. എന്നാൽ ശരീ രാദി ഉപാധികളെ മറന്നു ഞാൻ ആത്മാവാണ് അല്ലെ ങ്കിൽ ബ്രഹ്മമാണെന്ന ബോധം ഉറച്ചുകഴിഞ്ഞാൽ അതെല്ലാം അവസാനിക്കുകയും ചെയ്യും. അതിനാൽ ബ്രഹ്മഭാവമാകുന്ന നിഷ്കൃഷ്ടജ്ഞാനം ഒന്നുമാത്രമാണ് സംസാരബാധകളെ മുഴുവൻ അകറ്റുന്ന ഏകമായ ഔഷധം. എത്ര സാഹസപ്പെട്ടും അതിനെയാണ് സമ്പാ ദിക്കേണ്ടിയിരിക്കുന്നത്.

**പരമാനന്ദ ചിന്മാത്രമാദ്യന്തരഹിതം ശിവം**
**നിജസ്വരൂപമാത്മാനം ഭാവയേൽ ശോകശാന്തയേ. 17**

സാരം:- ആദ്യവസാനങ്ങളില്ലാതെ അപരിച്ഛിന്ന പരി പൂർണ്ണമായി സച്ചിദാനന്ദാകാരമായി സർവ്വോപാധിവി നിർമ്മുക്തവും സദാശിവവുമായിരിക്കുന്നു ആത്മസ്വ രൂപം. അതുതന്നെ താൻ; അതുതന്നെ തന്റെ സ്വരൂപം എന്നു ബോധിച്ചുറച്ചുപാസിച്ചു സാക്ഷാൽക്കരിക്കുന്നതു തന്നെ ദുഃഖശാന്തിക്കുള്ള ഏകോപായം.

**ധർമ്മശാസ്ത്രുപദേശേന ശോകമോഹവിവർജ്ജിതാ**
**പ്രസന്നാതിസുശീലാസൗ ബഭൂവ ശബരീസഖി. 18**

സാരം:- ധർമ്മശാസ്താവും ലോകാചാര്യനുമായ അയ്യപ്പഭഗവാന്റെ ഇപ്രകാരമുള്ള ജ്ഞാനോപദേശത്തെ ക്കേട്ടു ശബരീസഖിയുടെ എല്ലാവിധ അജ്ഞാനങ്ങളും

അതു ഹേതുവായിട്ടുണ്ടായിരുന്ന വ്യസനങ്ങളും നശിച്ചു. ആത്മഭാവം പ്രകാശിച്ചു. അതിനാൽ ഏറ്റവും സന്തുഷ്ടയും ചരിതാർത്ഥയുമായി. ഇവിടെയാണ് നിർമ്മമയോഗമെന്ന എട്ടാമദ്ധ്യാം അവസാനിക്കുന്നത്.

## ഒമ്പതാമദ്ധ്യായം

**മന്ത്രയോഗ**മെന്നാണ് തുടങ്ങാൻ പോവുന്ന ഒമ്പതാമദ്ധ്യായത്തിന്നു പേരിട്ടിരിക്കുന്നത്. ആത്മജ്ഞാനസമ്പാദനവിഷയത്തിൽ അതിപ്രധാനമായൊരു സാധനയാണ് മന്ത്രോപാസന. മന്ത്രത്തേയും മന്ത്രദേവതയേയും തിരിച്ചറിഞ്ഞ് അവ തമ്മിലുള്ള സംബന്ധത്തേയും ഉപാസനാക്രമത്തേയും ആചാര്യനിൽനിന്ന് ഉപദേശരൂപേണ ഗ്രഹിച്ചു വേണ്ടുംവണ്ണം അനുഷ്ഠിക്കുനന്നവർക്ക് അതൊന്നുകൊണ്ടുതന്നെ ആത്മസാക്ഷാൽക്കാരമുണ്ടാവാം. എന്നാൽ സകാമങ്ങളായ മന്ത്രങ്ങളുടെയോ ഗുണാത്മകന്മാരായ ദേവന്മാരുടെയോ ഉപാസനംകൊണ്ട് അഭീഷ്ടങ്ങളായ സംസാരാനുഭവങ്ങളാണ് ലഭിക്കുന്നതെന്നു കരുതണം. പക്ഷേ മോക്ഷമന്ത്രങ്ങളുടെ ഉപാസനം അങ്ങിനെയല്ല. സകലസംസാരതാപങ്ങളേയും അകറ്റി വളരെ വേഗത്തിൽ കൈവല്യാനുഭൂതിയെ പ്രദാനം ചെയ്യും. അങ്ങിനെയുള്ള സുപ്രസിദ്ധങ്ങളായ ചില മന്ത്രങ്ങളേയും അവയുടെ ഉപാസനാക്രമത്തേയുമാണ് ഈ അദ്ധ്യായത്തിൽ നിരൂപിക്കാൻ പോവുന്നത്. ജിജ്ഞാസുക്കളായ സാധകന്മാർ ഏറ്റവും ശ്രദ്ധയോടെ ഗ്രഹിക്കുകയും അനുഷ്ഠിക്കുകയും ചെയ്താൽ വളരെ വേഗത്തിൽ ഫലാനുഭൂതിയുണ്ടാവുന്നതുമാണ്.

## ശബരീ ഉവാച

**സർവ്വേഷാമപി മന്ത്രാണാം കോ മന്ത്രഃ ശ്രേയസേ പ്രഭോ**
**വദ മാമരവിന്ദാക്ഷ! അയ്യപ്പ! വിദുഷാം വര! 1**

സാരം:- അദ്ധ്യായാരംഭത്തിൽത്തന്നെ ശബരി ചോദിക്കയാണ്. പരമാചാര്യനും ജ്ഞാനസ്വരൂപിയുമായ അയ്യപ്പഭഗവാനേ! അദ്ധ്യാത്മസാധകന്മാർ ഉപാസിച്ചുവരുന്ന പല മന്ത്രങ്ങളുമുണ്ടല്ലോ. അവയിൽവെച്ച് ഏറ്റവും പ്രധാനമായതും വേഗത്തിൽ ശ്രേയസ്സുണ്ടായിത്തീരുന്നതുമായ മന്ത്രം ഏതാണ്? അവിടുന്ന് എല്ലാം അറിയുന്ന ജഗൽഗുരുവാണല്ലോ. അതിനാൽ ഇതുകൂടി പറഞ്ഞുതരാൻ കാരുണ്യമുണ്ടാകണേ.

## ശ്രീ അയ്യപ്പ ഉപാച:

**ഹംസമന്ത്രോ മഹാമന്ത്രഃ പ്രാണമന്ത്രോയമുച്യതേ**
**പ്രാണാനാം ഗതിമദ്ധ്യേ തു സ്വയംഭൂർമ്മന്ത്രസമ്മതഃ. 2**

സാരം:- ശബരിയുടെ ചോദ്യത്തിന്ന് അയ്യപ്പാചാര്യൻ മറുപടി പറയാൻ തുടങ്ങുകയാണ്. മന്ത്രങ്ങൾ അനേകമുണ്ട്. എന്നാൽ അവയിലെല്ലാറ്റിലുംവെച്ച് അതിപ്രധാനമാണ് ഹംസമന്ത്രം. പ്രാണമന്ത്രമെന്നും അതിനെ പറയാറുണ്ട്. പ്രാണഗതിയുടെ മദ്ധ്യത്തിൽ തന്നത്താൻ ഉണ്ടായിത്തീരുന്നതുകൊണ്ടാണ് പ്രാണമന്ത്രമെന്നു പറയുന്നത്. എല്ലാ മന്ത്രങ്ങളിലും വെച്ച് അത്യുത്തമവും എല്ലാ ആചാര്യന്മാർക്കും സമ്മതവുമായ മഹാമന്ത്രമാണ് ഹംസമന്ത്രം.

**പ്രപഞ്ചമതിവിസ്തീർണ്ണം ജരാവ്യാധിസുപീഡിതം**
**ജന്മമൃത്യുജരാവ്യാധൈ്രഘർന്നാദിതം ഗഹനം വനം. 3**

സാരം:- ജര വ്യാധി തുടങ്ങിയ ഏറ്റവും അസഹ്യങ്ങളായ ദുരനുഭവങ്ങളെക്കൊണ്ട് എപ്പോഴും പീഡിപ്പിക്കപ്പെട്ടുകൊണ്ടിരിക്കുന്നതും ജനനം മരണം തുടങ്ങിയ ഭയങ്കരാനുഭവങ്ങളാകുന്ന നരി തുടങ്ങിയ ദുഷ്ടമൃഗങ്ങൾ എപ്പോഴും ഗർജ്ജിച്ചുകൊണ്ടിരിക്കുന്നതുമായ ഒരു ഭയങ്കരവനമാണ് പ്രപഞ്ചം. അവസാനം കാണാതെ വിസ്താരമേറിയ ഈ മഹാരണ്യത്തിൽ എത്തിപ്പെട്ട ഓരോ ജീവിയും എപ്പോഴും ദുഃഖിച്ചും കഷ്ടപ്പെട്ടും വിഷമിച്ചും തന്നെ കഴിയുന്നു. അങ്ങിനെയാണെങ്കിലും ഈ പരമാർത്ഥത്തെ അറിഞ്ഞു സംസാരക്കൊടുംകാട്ടിൽ നിന്നു പുറത്തു കടന്നു രക്ഷപ്പെടാൻ അധികമാരും ശ്രദ്ധിക്കുന്നുമില്ല. അതാണ് ആശ്ചര്യകരമായിട്ടിരിക്കുന്നത്.

**ഹിത്വാ ബ്രഹ്മണി സംശുദ്ധേ**
**ഹന്തി യാതീതി വിദ്യയാ**
**അസ്മിംല്ലോകേ സതാം വൃന്ദൈ-**
**സ്സ ഹംസ ഇതി കത്ഥ്യതേ.** 4

സാരം:- മേൽ പറയപ്പെട്ട അവസാനമില്ലാത്തതും ഭയങ്കരവുമായ സംസാരക്കൊടുങ്കാടിനെ കേവലം ഉപേക്ഷിച്ച്, അല്ലെങ്കിൽ അതിന്റെ പുറത്ത് കടന്ന്, പരാവിദ്യ കൊണ്ടു ബ്രഹ്മസ്വരൂപിയായ പരമേശ്വരനിൽ രമിച്ചുകൊണ്ടിരിക്കുന്ന സുകൃതിയായ മഹാത്മാവിനെ ഈ ലോകത്തിൽ സജ്ജനങ്ങൾ 'ഹംസ'നെന്നു പറയുന്നു. ഹംസമന്ത്രോപാസനംകൊണ്ടാണ് അങ്ങിനെയുള്ള നിലകൈവരുന്നതെന്നതുകൊണ്ടുമാണ് ഹംസനെന്നു പറയാനിടവരുന്നത്. അല്ലെങ്കിൽ ഹംസനെന്നു പറഞ്ഞാൽ ജീവനെ

ന്നർത്ഥം. ശരീരാദി ഉപാധിസംബന്ധത്തെ വിട്ടു ജീവഭാവനായി ഈശ്വരനോടു നിത്യസമ്പർക്കം ചെയ്ത് ഈശ്വരീയങ്ങളായ മഹിമകളെ അനുഭവിച്ചുകൊണ്ടിരിക്കുന്നവൻ എന്നർത്ഥത്തിലും ഹംസനെന്നു പറഞ്ഞുവരുന്നു.

**വ്യത്യയേന തു സോഹം സ്യാ-**
**ദദ്വൈതശ്രുതിഭാസ്കരഃ**
**സർവ്വദ്വൈതമൃഗം ഹന്തും**
**മൃഗരാഡിവ ശോഭനേ!** 5

സാരം:- മംഗളസ്വരൂപിണിയായ ഹേ ശബരി! 'സോഹം' (ഞാൻ ബ്രഹ്മമാകുന്നു) എന്ന ഉപാസനാക്രമമാകുന്ന അദ്വൈതജ്ഞാനസൂര്യൻ എല്ലാവിധ തമോബാധകളെയും അകറ്റാൻ വേണ്ടി വ്യത്യസ്തരൂപേണ 'ഹംസാ'കാരമായി വിളങ്ങുന്നതാണ് ഹംസമന്ത്രം. അല്ലെങ്കിൽ സംസാരക്കാട്ടിലെ എല്ലാ ദ്വൈതബോധങ്ങളാകുന്ന മൃഗങ്ങളേയും കൊന്നു നിർബ്ബാധമാക്കിത്തീർക്കാൻ പുറപ്പെട്ട സിംഹമാണ് ഹംസമന്ത്രമെന്നു പറയണം. അതിന്റെ നിരന്തരോപാസനം കൊണ്ട് എല്ലാവിധ ദ്വൈതബാധകളുമടങ്ങി അപരിച്ഛിന്നസച്ചിദാനന്ദാകാരമായ അദ്വൈതജ്ഞാനം വളരെ വേഗത്തിൽ പ്രകാശിക്കും.

**ഹംസമന്ത്രോ മഹാമന്ത്ര-**
**സ്സോഹം തേനൈവ നിർമ്മിതഃ**
**ഹകാരഞ്ച സകാരഞ്ച**
**ഹിത്വാ ഭവതി മന്ത്രരാട്.** 6

സാരം:- ഹംസമന്ത്രം മറ്റെല്ലാ മന്ത്രങ്ങളിലും വെച്ച് അത്യുത്തമവും വളരെ വേഗത്തിൽ ഫലപ്രദവുമാണ്. അതിനാൽ മറ്റു മന്ത്രങ്ങളെ അപേക്ഷിച്ചു ഹംസമന്ത്രത്തെ മഹാമന്ത്രമെന്നു പറഞ്ഞുവരുന്നു. മറ്റെല്ലാ മന്ത്രങ്ങളേക്കാളും മഹിമയേറിയത്, അല്ലെങ്കിൽ മഹത്തായതെന്ന അർത്ഥത്തിലാണ് മഹാമന്ത്രമെന്നു പറയുന്നത്. സോഹം ശബ്ദമാണല്ലോ ഹംസമന്ത്രമായിത്തീർന്നത്. ആ സ്ഥിതിക്കു കൂടുതൽ മഹാത്മ്യമേറിയതു സോഹംശബ്ദ മല്ലേ എന്ന ശങ്കയുണ്ടാവാം. അതു ശരിയല്ല. ഹംസ മന്ത്രം സ്വാഭാവികമായി എല്ലാ ജീവരാശികളിലും പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ശ്വാസോച്ഛ്വാസമുള്ള എല്ലാ ശരീരങ്ങളിലും ജീവൻ സ്വയം ജപിച്ചുകൊണ്ടിരിക്കുന്ന നിഗൂഢമായ മന്ത്രമാണ് ഹംസമന്ത്രം. സാധാരണജനങ്ങൾ അതിനെ അറിയുന്നില്ലെന്നേ ഉള്ളു. അറിയാത്തതു കൊണ്ട് അവർക്കു ഫലാനുഭൂതിയുമുണ്ടാവുന്നില്ല. പ്രസ്തുത ഹംസമന്ത്രത്തെ ശ്രുതികൾ പകർത്തിയതാണ് സോഹം ശബ്ദം. പിന്നെ സാധാരണ ജനങ്ങൾ ശ്രുതികളിൽ നിന്നാണ് ഈ മന്ത്രരഹസ്യത്തെ അറിയുന്നത്. സോഹംശബ്ദത്തെ വ്യത്യസ്തരൂപേണ ഉപാസിക്കാനായി ശ്രുതികൾ അനുശാസിക്കുന്നു. അതിനെ ഗ്രഹിച്ചുപാസിക്കുന്ന സാധകന്മാർ സോഹം ശബ്ദമാണ് ഹംസമന്ത്രമായിത്തീർന്നതെന്നു തെറ്റിദ്ധരിക്കുക മാത്രമാണ് ചെയ്യുന്നത്. അതു ശരിയല്ല. ഹംസമന്ത്രത്തെയാണ് ശ്രുതികൾ സോഹംശബ്ദമാക്കിപ്പറയുന്നത്. അതിനാൽ പരമാർത്ഥത്തിൽ ഉള്ളതും മറ്റെല്ലാറ്റിനേക്കാളും മാഹാത്മ്യമേറിയതും ഹംസമന്ത്രംതന്നെ; സംശയമില്ല.

എന്നാൽ മന്ത്രമെന്നു കേൾക്കുമ്പോൾ വർണ്ണങ്ങളാണെന്നു ധരിക്കാറുണ്ട്. അക്ഷരങ്ങൾ മന്ത്രത്തിന്റെ ബാഹ്യശരീരം അല്ലെങ്കിൽ സ്ഥൂലരൂപം മാത്രമാണ്. എപ്രകാരം ജീവനെന്നു പറഞ്ഞാൽ ശരീരമല്ലയോ, അതുപോലെ മന്ത്രമെന്നു പറഞ്ഞാൽ അക്ഷരങ്ങളല്ല. എങ്ങിനെ ശരീരത്തോടുകൂടാതെ ജീവനെ കാണാൻ സാധിക്കില്ലയോ, അതുപോലെ അക്ഷരങ്ങളോടുകൂടാതെ മന്ത്രത്തേയും അറിയാൻ സാദ്ധ്യമല്ല. ശരീരം ജീവന്റെ ഉപാധിയാണ്. അതുപോലെ അക്ഷരങ്ങൾ മന്ത്രത്തിന്റേയും ഉപാധിയാണ്. മന്ത്രം മനനാത്മകമാണ്. അക്ഷരങ്ങൾ മന്ത്രത്തിന്റെ സ്ഥൂലരൂപമാണെങ്കിൽ മനനം സൂക്ഷ്മരൂപമാണ്. അക്ഷരങ്ങളും മനനവും അടങ്ങി ശേഷിക്കുന്ന ചൈതന്യം മന്ത്രത്തിന്റെ സത്തയാണ്. സത്തയും ലയിക്കുമ്പോൾ ശേഷിക്കുന്നതനുഭൂതിയും. അതിനാൽ ഹംസമന്ത്രമെന്നു പറഞ്ഞാൽ ഹകാരസകാര വർണ്ണങ്ങൾ മാത്രമാണെന്നു വരുന്നില്ല. ഹകാര സകാരവർണ്ണങ്ങൾ ലയിക്കുമ്പോൾ ശേഷിക്കുന്ന ചൈതന്യംതന്നെ ഹംസമന്ത്രസ്വരൂപം. എല്ലാ മന്ത്രങ്ങളിലും വെച്ച് അത്യുത്തമമായ മന്ത്രമാണ് ഇതെന്ന കാരണത്താൽ ഹംസമന്ത്രത്തെ മറ്റെല്ലാ മന്ത്രങ്ങളുടേയും രാജാവെന്ന അർത്ഥത്തിൽ 'മന്ത്രരാട്' എന്നും പറയുന്നു.

**വിംശത്യേകസഹസ്രാണി**
**ഷട്ശതാനി ഭവാർണ്ണവേ**
**ജീവോ ജപതി സർവ്വേഷു**
**ശരീരേഷു ദിവാനിശം.** 7

സാരം:- സംസാരസമുദ്രത്തിൽ മുങ്ങിപ്പൊങ്ങിക്കഴിയുന്ന ഓരോ ജീവനും ഓരോ ശരീരത്തിലെത്തുമ്പോഴും ഓരോ ദിവസവും ഇരുപത്തൊന്നായിരത്തി അറുന്നൂറുവീതം ജപിക്കുന്നുണ്ട്. പക്ഷേ ആ സംഗതി അറിയാതെതന്നെ കഴിയുന്നതിനാൽ യാതൊരു ഫലവുമുണ്ടാവുന്നില്ല. ഇരുപത്തൊന്നായിരത്തി അറുനൂറു ശ്വാസോച്ഛ്വാസങ്ങളാണ് ഒരു ശരീരത്തിൽ രാത്രിയും പകലും കൂടിയ ഒരു ദിവസം നടക്കുന്നത്. ഓരോ ശ്വാസോച്ഛ്വാസവും ഹംസമന്ത്രാകാരമാണ്. അതിനാൽ അറിഞ്ഞാലും ഇല്ലെങ്കിലും ജീവൻ ഓരോ ശരീരത്തിലും ദിവസം ഇരുപത്തൊന്നായിരത്തിഅറുനൂറു സംഖ്യവീതം ഈ മഹാമന്ത്രത്തെ ജപിക്കുന്നുണ്ട്.

**ഹകാരേണ ബഹിർയ്യാതി**
**സകാരേണ വിശേൽ പുനഃ**
**ഹംസ ഹംസേത്യമും മന്ത്രം**
**ജീവോ ജപതി സർവ്വദാ. 8**

സാരം:- പ്രാണൻ ഹകാരംകൊണ്ടു ശരീരത്തിന്റെ പുറത്തേയ്ക്കും സകാരം കൊണ്ട് അകത്തേയ്ക്കും ചലിക്കുന്നു. പ്രാണാധിഷ്ഠിതനായ ജീവൻ അപ്പഴൊക്കെയും 'ഹംസ', 'ഹംസ' എന്ന മന്ത്രത്തെ ജപിക്കുന്നു. ഈ സമ്പ്രദായം എപ്പോഴും നടക്കുന്നതിനാൽ ശരീരത്തിൽ പ്രവേശിച്ച മുതൽ നിർഗ്ഗമിക്കുന്നതുവരെ അല്ലെങ്കിൽ ജനനംമുതൽ മരണം വരെ എല്ലാ സമയത്തും മുറിവില്ലാതെ ജീവൻ ഹംസ മഹാമന്ത്രത്തെത്തന്നെ ജപിക്കുന്നു. ജീവിതകാലം മുഴുവൻ ജീവൻ മന്ത്രജപത്തെയാണ് ചെയ്യുന്ന

തെന്നു പറയണം. എങ്കിലും അതിന്റെ അറിവില്ലാതിരിക്കുന്നതിനാൽ ഫലപ്രദമാവുന്നില്ലെന്നു മാത്രം.

**പ്രണവോ ധനുഃ ശരോ ഹ്യാത്മാ**
**ബ്രഹ്മ തല്ലക്ഷ്യമുച്യതേ**
**അപ്രമത്തേന വേദ്ധവ്യം**
**ശരവൽ തന്മയോ ഭവേൽ.** 9

സാരം:- ഹംസമന്ത്രത്തെപ്പോലെത്തന്നെ മാഹാത്മ്യമേറിയ മറ്റൊരു മോക്ഷമന്ത്രമാണ് പ്രണവം അല്ലെങ്കിൽ ഓങ്കാരം. ഉപാസനാക്രമത്തെ ശരിക്കറിഞ്ഞു വേണ്ടപോലെ ഉപാസിക്കുന്നപക്ഷം വളരെ വേഗത്തിൽ ആത്മസിദ്ധിയുണ്ടായിത്തീരും. പ്രണവത്തെ ധനുസ്സായും ജീവനെ ശരമായും ബ്രഹ്മത്തെ ലക്ഷ്യമായും ഉപനിഷത്തിൽ പറഞ്ഞിട്ടുണ്ട്. പ്രണവമാകുന്ന വില്ലിൽ ജീവനാകുന്ന ശരത്തെ തൊടുത്തു ബ്രഹ്മമാകുന്ന ലക്ഷ്യത്തിലേയ്ക്കു പ്രമാദം കൂടാതെ അയക്കണം. ശരം ലക്ഷ്യത്തിൽ തറച്ചു തന്മയമായിത്തീരും. അതായതു ജീവൻ ഉപാധി സംബന്ധത്തെ വിട്ടു ബ്രഹ്മസ്വരൂപനായിത്തീരും. എന്നാൽ പ്രണവത്തെ വില്ലായും ജീവനെ ശരമായും ഉപന്യസിച്ചതിൽനിന്ന് ഉപാസനാക്രമവും പൂർവ്വസംസ്കാരവും സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. എങ്ങിനെയെന്നാൽ വില്ല് ഇഷ്ടംപോലെ വളയണം. എങ്കിലേ ശരത്തെ നല്ലവണ്ണം വലിച്ചു വിടാൻ സാധിക്കു. പ്രണവത്തിന്റെ മാത്രാക്രമങ്ങളേയും അവയുടെ ഉപാസനാക്രമങ്ങളേയും നല്ലവണ്ണം അറിഞ്ഞിട്ടുണ്ടായിരിക്കുകയും അവയിൽ ധാരാളം പരിചയം സമ്പാദിച്ചിരിക്കുകയും വേണം. അതുതന്നെ

വില്ലിന്റെ വളയൽ. കൂടാതെ ശരത്തിന്നു നല്ല മൂർച്ചയുണ്ടായിരിക്കണം. എങ്കിലേ ലക്ഷ്യത്തിൽ തറച്ചു തന്മയതയെ പ്രാപിക്കൂ. ജീവന്റെ നിശിതമായ അദ്വൈതജ്ഞാനംതന്നെ ശരത്തിന്റെ മൂർച്ച. ഇവ രണ്ടും ആദ്യം സാധിക്കേണ്ട പൂർവ്വസംസ്കാരങ്ങളാണ്. അവ രണ്ടും വേണ്ടപോലെ സമ്പാദിച്ചിട്ടുള്ള സാധകന്നു പ്രമാദം കൂടാതെ ഉപാസിക്കാറാവും. അപ്പോൾ അനുഭൂതിയുമുണ്ടാകും.

**പ്രണവം ഹീശ്വരം വിദ്യാൽ**
**സർവ്വസ്യ ഹൃദി സംസ്ഥിതം**
**സർവ്വവ്യാപിനമോങ്കാരം**
**മത്വാ ധീരോ ന ശോചതി.** 10

സാരം:- സർവ്വചരാചരങ്ങളാകുന്ന ജീവകോടികളുടേയും ഹൃദയാന്തർഭാഗത്ത് ആത്മസ്വരൂപേണ വിളങ്ങിക്കൊണ്ടിരിക്കുന്ന പരമേശ്വരൻ സാക്ഷാൽ പ്രണവമാണ്. സർവ്വത്ര വ്യാപ്തവും ബ്രഹ്മാകാരവുമായ പ്രണവത്തെ അറിഞ്ഞുപാസിക്കുന്ന ധീരൻ പിന്നീടൊരിക്കലും സംസാരക്ലേശങ്ങളെക്കൊണ്ടു ദുഃഖിക്കാനിടയാവില്ല. ഇവിടെ ധീരശബ്ദംകൊണ്ടു വിഷയപരിത്യാഗത്തെയാണ് സൂചിപ്പിച്ചിരിക്കുന്നത്. അസാധാരണധൈര്യമുള്ള ഒരാൾക്കല്ലാതെ സർവ്വ വിഷയങ്ങളെയും സമ്പൂർണ്ണപരിത്യാഗം ചെയ്ത് ആത്മൈകശരണനായിത്തീരാൻ സാധിക്കില്ല. അതു സാധിക്കാതിരിക്കും കാലത്തോളം പ്രണവത്തെ അറിയാനും സാദ്ധ്യമല്ല. അതുകൊണ്ടാണ് സാധാരണജനങ്ങൾക്കു പ്രണവോപാസനം സാധിക്കാത്തതും.

**ഓം ച ദ്വാദശസാഹസ്രം**
**പ്രത്യഹം യോ ജപേന്നരഃ**
**തസ്യ ദ്വാദശഭിർമ്മാസൈഃ**
**പരമാത്മാ പ്രകാശതേ. 11**

സാരം: -"ഓം" എന്ന പ്രണവമന്ത്രത്തെ ജപക്രമാനുസാരേണ ദിവസേന പന്തീരായിരം സംഖ്യ വീതം ജപിക്കുന്ന സാധകനു കേവലം ഒരു കൊല്ലകാലം കൊണ്ടു തന്നെ ആത്മാനുഭൂതിയുണ്ടായിത്തീരും. എന്നാൽ ജപക്രമത്തെ ഗുരുമുഖേന അറിയേണ്ടതാണെന്നു ധരിക്കുകയും വേണം.

**പ്രണവാർത്ഥഃ ശിവസ്സാക്ഷീ**
**വിഷ്ണുരൂപോ/ഹമവ്യയഃ**
**യേ യേ/ർത്ഥാഃ പ്രണവേ ഭാന്തി**
**തേ സർവ്വേ മയി സംസ്ഥിതാഃ. 12**

സാരം:- പവിത്രമായ ആത്മജ്ഞാനത്തിൽ ജിജ്ഞാസുവും പുണ്യവതിയുമായ ഹേ ശബരി! പ്രണവത്തിൽ ഒതുങ്ങാത്തതായ തത്വങ്ങളോ അർത്ഥങ്ങളോ ഒന്നുംതന്നെയില്ലെന്നു പറയണം. എല്ലാവർക്കും ഉപാസ്യനായ ഞാൻ കേവലം പ്രണവസ്വരൂപനാകയാൽ അവയെല്ലാം എന്നിൽ ഒതുങ്ങിയവയുമാണ്. സാക്ഷിരൂപനായ സദാശിവനും സർവ്വവ്യാപിയായ വിഷ്ണുവും പ്രണവത്തിന്റെ അർത്ഥങ്ങളാണ്. അവ എന്റെതന്നെ രൂപവിശേഷങ്ങളുമാണ്. വേറെയും പ്രണവത്തിന്ന് അനേകരൂപത്തിലുള്ള അർത്ഥങ്ങളുണ്ട്. അവയെല്ലാം എന്നിലുള്ള ഭാവങ്ങളുമാണ്. പ്രണവത്തിന്നെന്തെല്ലാം അർത്ഥങ്ങ

ളുണ്ടോ, അവയെല്ലാം എന്നിലുണ്ടെന്ന കാരണത്താൽ എന്നെ ഉപാസിക്കുന്നതു പ്രണവോപാസനം തന്നെ. പ്രണവത്തെ ഉപാസിക്കുന്നത് എന്റെ ഉപാസനവുമാണ്. പ്രണവവും ഞാനും രണ്ടല്ലെന്നു താല്പര്യം.

**ഏതദ്ധ്യേവാക്ഷരം ബ്രഹ്മ**
**ഏതദ്ധ്യേവാക്ഷരം പരം**
**ഏതദ്ധ്യേവാക്ഷരം ജ്ഞാത്വാ**
**യോ യദിച്ഛതി തസ്യ തൽ.** 13

സാരം:- അക്ഷരബ്രഹ്മമെന്നു പറയുന്നതും താരകബ്രഹ്മമെന്നു പറയുന്നതും ഇതേ ബ്രഹ്മത്തെത്തന്നെ. പരമമായ ഈ അക്ഷരബ്രഹ്മത്തെ വേണ്ടപോലെ അറിഞ്ഞവൻ എന്തു വിചാരിക്കുന്നുവോ, അതെല്ലാം സാധിക്കും.

**പ്രാണിനാം സർവ്വധർമ്മാണാം**
**ശാസ്താരമപി കാരണം**
**പ്രണവേശം ഹി മാം ജ്ഞാത്വാ**
**സർവ്വപാപൈഃ പ്രമുച്യതേ.** 14

സാരം:- ജീവികളുടെ എല്ലാവിധ ധർമ്മങ്ങൾക്കും കാരണവും നിയാമകവുമായ ആത്മസ്വരൂപിയും പ്രണവത്തിന്നുപോലും അതീതനും ധർമ്മശാസ്താവുമായ എന്നെ വേണ്ടപോലെ അറിയുന്നവൻ എല്ലാ പാപങ്ങളിൽ നിന്നും മോചിക്കുന്നു. പ്രണവോപാസനം കൊണ്ടു പ്രണവാതീതനും ധർമ്മകർമ്മനിയാമകനും ആത്മസ്വരൂപിയുമായ ധർമ്മശാസ്താവിനെ അറിയാറാവുമെന്നും അപ്പോൾ എല്ലാവിധ പാപങ്ങളിൽനിന്നും താപങ്ങ

ളിൽനിന്നും നിവർത്തിച്ചു കൈവല്യത്തെ പ്രാപിക്കു മെന്നും താല്പര്യം.

**പ്രണവേന പ്രണശ്യന്തി**
**ജന്മദുഃഖജരാദയഃ**
**സുശീലേ! പ്രണവേ ചിത്തം**
**സ്ഥാപയ ത്വം പ്രയത്നതഃ. 15**

സാരം:- പ്രണവോപാസനം ഒന്നുകൊണ്ടുതന്നെ ജനനജീവിതജരാമരണാദിസമസ്തസംസാരദുഃഖങ്ങളും നശിക്കും. അതിനെ അറിയാത്തതുകൊണ്ടും അറിഞ്ഞാലും ചെയ്യാത്തതുകൊണ്ടുമാണ് ജീവികൾ അനവരതം സംസാരക്ലേശങ്ങളെ അനുഭവിച്ചു തപിക്കാനിടയാവുന്നത്. സ്വഭാവശുദ്ധിയുള്ള പുണ്യവതിയായ ഹേ ശബരി! നീ എത്ര പ്രയത്നിച്ചിട്ടെങ്കിലും ചിത്തത്തെ പ്രണവത്തിൽ അടക്കം ചെയ്യാനായി ശ്രമിക്കു. എപ്പോഴും എല്ലായിടത്തും പാഞ്ഞുകൊണ്ടിരിക്കുന്ന ചിത്തത്തെ ഒരു വസ്തുവിൽത്തന്നെ നിലനിർത്തുകയെന്നത് ആയാസമേറിയ കാര്യമാണ്. എന്നിരുന്നാലും എത്രതന്നെ വിഷമിച്ചിട്ടെങ്കിലും അതു സാധിക്കാൻ ശ്രമിക്കണം. പ്രണവത്തിൽ ചിത്തത്തിന്നു സുസ്ഥിതി കിട്ടിക്കഴിഞ്ഞാൽ മറ്റൊന്നും വരേണ്ടതില്ല. അവനു ജന്മസാഫല്യമായി എന്നുതന്നെ പറയണം.

**ഏകാക്ഷരസ്വരൂപേണ**
**വേദശാസ്ത്രേഷു മാനിനി!**
**സർവ്വസിദ്ധിപ്രദാനായ**
**തിഷ്ഠാമി ഭഗവൽപ്രിയേ! 16**

സാരം:- മാനവതിയായ ഹേ ശബരി! വേദ ശാസ്ത്രങ്ങളിൽ പ്രണവമാകുന്ന ഏകാക്ഷരസ്വരൂപ ത്തിൽ സാധകന്മാർക്കു സർവ്വാഭീഷ്ടങ്ങളെയും പ്രദാ നംചെയ്യാനായിട്ടു ഞാൻ അധിഷ്ഠാനം ചെയ്തിരിക്ക യാണ്. പ്രണവം എന്റെ സ്വരൂപംതന്നെയാണ്. പല സ്വരൂപങ്ങളേയും സ്വീകരിച്ചു പല പ്രകാരത്തിൽ ലോകാ നുഗ്രഹത്തിൽ ബദ്ധതൽപ്പരനായി അങ്ങിനെ ഒരു രൂപ ത്തിലും ജഗത്തിനെ അനുഗ്രഹിച്ചിരിക്കയാണ്.

**ആചാരഃ പ്രഥമോ ധർമ്മോ**
**ധർമ്മസംശാസകോ/സ്മ്യഹം**
**നൈവാചാരവിഹീനസ്യ**
**സിദ്ധിർമ്മന്ത്രേണ സത്വരം.** 17

സാരം:- മനുഷ്യന്റെ പ്രഥമവും പ്രധാനവുമായ ധർമ്മം വിഹിതങ്ങളായ ആചാരങ്ങളെ തെറ്റുകൂടാതെ ആചരിക്കുകയെന്നതാണ്. ധർമ്മത്തിന്റെ നിയാമകനാണ് ഞാനെന്ന കാരണത്താൽ എന്റെ പ്രീതിക്ക് ഒരാൾ ആദ്യ മായി ചെയ്യേണ്ടതു വിഹിതാചരണങ്ങളെ തെറ്റുകൂടാതെ ആചരിക്കലാണ്. അങ്ങിനെ ചെയ്യാത്ത ദുരാചാരിയായ ഒരാൾക്ക് എന്റെ പ്രീതിയോ മന്ത്രസിദ്ധിയോ എളുപ്പ ത്തിൽ ഉണ്ടാവാൻ പോവുന്നില്ല.

**ആചാരേണ തു പൂതസ്യ**
**പുരുഷസ്യ വിശേഷതഃ**
**സിദ്ധിസ്സംജായതേ ശീഘ്രം**
**വേദശാസ്ത്രാനുസാരതഃ.** 18

സാരം:- വേദശാസ്ത്രങ്ങളുടെ വിധിക്കനുസരിച്ചു

വിഹിതങ്ങളായ ആചാരങ്ങളെ തെറ്റുകൂടാതെ ആചരിച്ചു പരിശുദ്ധിയെ സമ്പാദിച്ച പുരുഷനു വളരെ വേഗത്തിൽ ഈശ്വരപ്രീതിയും മന്ത്രസിദ്ധിയുമുണ്ടാകും. അല്ലാത്തവർക്കു വിഷമമാണെന്നു താല്പര്യം. അതിനാൽ മന്ത്രോപാസനയ്ക്കു മുമ്പ് ആചാരശുദ്ധിയും ജീവിതശുദ്ധിയുമാണുണ്ടാക്കേണ്ടതെന്നർത്ഥം. 'മന്ത്രയോഗ'മെന്ന ഒമ്പതാമദ്ധ്യായം ഇവിടെയാണവസാനിക്കുന്നത്.

# പത്താമദ്ധ്യായം

**ധർമ്മയോഗ**മെന്നാണ് തുടങ്ങാൻ പോവുന്ന പത്താമദ്ധ്യായത്തിന്നു പേരിട്ടിരിക്കുന്നത്. ഇരുപത് പദ്യങ്ങളാണ് ആകെ അതിലുള്ളത്. ധർമ്മത്തിന്റെ സർവ്വാദരണീയതയും പ്രഭാവവും പ്രകാശിപ്പിക്കലാണ് ഈ അദ്ധ്യായത്തിന്റെ പ്രതിപാദനംകൊണ്ടു സാധിക്കുന്നത്.

**ശബരീ ഉവാച:**

**കോ ധർമ്മസ്സർവ്വവർണ്ണാനാം**
**ബന്ധവിദ്ധ്വംസകാരകഃ**
**വക്തവ്യം ഭഗവൻ മഹ്യ-**
**മന്യഃ കോ വക്തുമീശ്വരഃ.** 1

സാരം:- അദ്ധ്യായാരംഭത്തിൽതന്നെ ശബരി ചോദിക്കയാണ്: ഭഗവാനേ! സർവ്വജ്ഞനായ ധർമ്മശാസ്താവേ! എല്ലാവർക്കും ഒരുപോലെ ആദരണീയവും എല്ലാവരുടേയും സംസാരബന്ധത്തെ അകറ്റി പരമകൈവല്യത്തെ പ്രദാനം ചെയ്യുന്നതും സാർവ്വത്രികവും സർവ്വോൽകൃഷ്ടവുമായ ധർമ്മം ഏതാണ്? അതിനെയും അല്പജ്ഞയായ അടിയന്നു പറഞ്ഞുതരാൻ കാരുണ്യ

മുണ്ടാവണേ! സർവ്വജ്ഞനായ അങ്ങയ്ക്കല്ലാതെ ആർക്കാണിതൊക്കെപ്പറയാൻ കഴിയുന്നത്? ധർമ്മത്തിന്റെ ചോദ്യവും പ്രതിപാദനവും മിക്ക പുരാണങ്ങളിലും മറ്റനേകം ഗ്രന്ഥങ്ങളിലുമുണ്ട്. എന്നാൽ അവയെല്ലാംതന്നെ പ്രായേണ വർണ്ണങ്ങളും ആശ്രമങ്ങളുമാകുന്ന ഉപാധികളെ അവലംബിച്ചുകൊണ്ടുള്ളതാണ്. വർണ്ണാശ്രമങ്ങളെ അവലംബിക്കാതെ നിരുപാധികവും സാർവ്വത്രികവുമായ ധർമ്മത്തിന്റെ ചോദ്യവും പ്രതിപാദനവും വളരെ ചുരുക്കമൊണെന്നു തന്നെ പറയണം. എന്നാൽ, അതാണ് ശബരിയുടെ ചോദ്യത്തിന്റെ പ്രത്യേകത. എല്ലാറ്റിലും വെച്ച് അതിപ്രധാനമായതു മോക്ഷധർമ്മംതന്നെ. അതിനെ സാധിക്കാനുള്ളതാണ് മറ്റെല്ലാം.

**ശ്രീ അയ്യപ്പ ഉവാച:**

**നിഃശ്രേയസം യതഃ സിദ്ധ്യേൽ**
**പുനരഭ്യുദയോ യതഃ**
**ദശലക്ഷണധർമ്മസ്തു**
**സർവ്വേഷാമുപകാരകഃ.** 2

സാരം:- ശബരിയുടെ ചോദ്യത്തിന്ന് അയ്യപ്പഭഗവാൻ മറുപടി പറയാൻ തുടങ്ങുകയാണ്. പുണ്യവതിയായ ശബരി! ധർമ്മത്തിന്റെ സ്വരൂപത്തെ അറിയാൻ നിനക്കു തൃഷ്ണയുണ്ടായതിൽ ഞാൻ നിന്നെ അഭിനന്ദിക്കുന്നു. എന്തുകൊണ്ടെന്നാൽ മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യമായ നിശ്രേയസം ധർമ്മാനുഷ്ഠാനംകൊണ്ടേ ഉണ്ടായിത്തീരൂ. എത്രതന്നെ ജ്ഞാനമോ വൈരാഗ്യമോ എന്തൊക്കെയുണ്ടായാലും ധർമ്മം അനുഷ്ഠിക്കപ്പെടുകതന്നെ

വേണം. എങ്കിലേ ശ്രേയസ്സുണ്ടായിത്തീരൂ. ഉള്ള ശ്രേയ സ്സിന്ന് അഭിവൃദ്ധിയും ധർമ്മാനുഷ്ഠാനംകൊണ്ടേ ഉണ്ടാ യിത്തീരൂ. അതിനാൽ എല്ലാവരും ധർമ്മത്തെ അറിയു കയും അനുഷ്ഠിക്കുകയും ചെയ്യേണ്ടതാണ്. എന്നാൽ ധർമ്മാനുഷ്ഠാനം അഭിമാനത്തെ വർദ്ധിപ്പിക്കാനോ ദൃഢ പ്പെടുത്തുവാനോ ഉള്ളതല്ല. നേരേമറിച്ച് ഉള്ള അഭിമാ നത്തെ നിശ്ശേഷം നശിപ്പിച്ചു ജീവനെ നിരുപാധികനാ ക്കാനുള്ളതാണ്. അല്പജ്ഞന്മാരായ മൂഢന്മാർക്കു ചില പ്പോൾ ധർമ്മാനുഷ്ഠാനം കൊണ്ടു വർണ്ണാശ്രമങ്ങളിൽ അഭിമാനം വർദ്ധിക്കുകയും ദൃഢപ്പെടുകയും ചെയ്യാ റുണ്ട്. അങ്ങിനെ സംഭവിക്കുന്നതു ശ്രേയസ്ക്കരമല്ല. ജീവന്നു പിന്നെയും ഉപാധിസംബന്ധവും സംസാര ത്തിൽ ജനനമരണങ്ങളും വർദ്ധിക്കാൻ കാരണമുണ്ട്. അതിനാൽ വർണ്ണങ്ങളെയോ ആശ്രമങ്ങളെയോ അവലം ബിക്കാതെ എല്ലാ മനുഷ്യർക്കും എല്ലാ കാലത്തും എല്ലാ ദേശത്തും ഒരുപോലെ ആവശ്യവും ഉപയോഗപ്രദവുമായ പത്തു ലക്ഷണങ്ങളോടുകൂടിയ ധർമ്മത്തിന്റെ സ്വരൂ പത്തെ ഞാൻ പറയാം. ശ്രദ്ധവെച്ചു കേൾക്കു.

**സുഖേ ദുഃഖേ ഗതേ ധൈര്യം**
**തഥാ മാനാപമാനയോഃ**
**ഇന്ദ്രിയാണാം സ്വധർമ്മേഷു**
**ചാലനം ദമനം ദമഃ.** 3

സാരം:- പത്തു ലക്ഷണങ്ങളോടുകൂടിയ ധർമ്മ ത്തിന്റെ ഉപദേശത്തെയാണല്ലോ പൂർവ്വശ്ലോകത്തിൽ പ്രതിജ്ഞ ചെയ്തത്. ധൈര്യം, ദമം, ക്ഷമ, അസ്തേയം,

ശൗചം, നിഗ്രഹം, ലജ്ജ, വിദ്യ, സത്യം അക്രോധം ഇവയാണ് ധർമ്മത്തിന്റെ പത്തു ലക്ഷണങ്ങൾ, അല്ലെങ്കിൽ അവയവങ്ങളായി അംഗീകരിക്കപ്പെട്ടിരിക്കുന്നത്. ഇവയിൽ ഓരോന്നിനേയും അതതിന്റെ സ്വരൂപത്തോടുകൂടി പ്രതിപാദിക്കുകയാണ് ഇതുമുതൽ പത്തു ശ്ലോകങ്ങളെക്കൊണ്ടു സാധിക്കുന്നത്. ധൈര്യം, ദമം എന്നീ രണ്ടു ലക്ഷണങ്ങളുടെ സ്വരൂപങ്ങളെയാണ് ഈ ശ്ലോകത്തിൽ ഉപന്യസിക്കുന്നത്. തന്റെ സ്വരൂപസ്ഥിതിക്കു ഭംഗം വരാതെ സ്വസ്വഭാവത്തിൽ ഉറച്ചുനിൽക്കലാണ് ധൈര്യം. എന്തെങ്കിലും ഒരു വിക്ഷേപം വരുമ്പോഴേയ്ക്കു തന്റെ സ്വരൂപസ്ഥിതിയിൽ നിന്നൊക്കെ തെറ്റി പ്രാകൃതനായി ത്തീരലാണ് ധൈര്യത്തിന്റെ അഭാവം. പല പ്രകാരത്തിലുള്ള സുഖദുഃഖങ്ങളും മാനാപമാനങ്ങളുമാണ് വ്യക്തിയെ സ്വസ്ഥിതിയിൽനിന്നു തെറ്റിക്കുന്നത്. അതിനാൽ ഏതു ദശയിലും ഏതു രൂപത്തിലുമുള്ള സുഖമോദുഃഖമോ ആപത്തോ അപമാനമോ അഭിമാനമോ എന്തുതന്നെ നേരിട്ടാലും തന്റെ സ്വഭാവസ്ഥിതിക്കു ഭംഗം വരാതെ നിലനിർത്തുന്നതുതന്നെ ധീരത. എല്ലാവർക്കും എല്ലാ സമയത്തും ഉണ്ടാവേണ്ടിയിരിക്കുന്ന പ്രമുഖമായ ധർമ്മസ്വരൂപമാണ് ധൈര്യം. അതില്ലെങ്കിൽ പിന്നെ മറ്റെന്തൊക്കെയുണ്ടായിട്ടും കാര്യമില്ല. അതിനാൽ ഏതവസരത്തിലും പണിപ്പെട്ടും ധൈര്യത്തെ നിലനിർത്തണം. ദൃഗാദി ഇന്ദ്രിയങ്ങൾ എപ്പോഴും രൂപാദി വിഷയങ്ങളിൽത്തന്നെ വ്യാപരിച്ചുകൊണ്ടിരിക്കും. അത് അവയുടെ സ്വഭാവമാണ്. അവയെ നിയന്ത്രിച്ചു സ്വാധീനമാക്കിത്തീർക്കലാണ് ദമം. ദമത്തിന്റെ അഭ്യാസം

കൊണ്ട് ഇന്ദ്രിയങ്ങളും മനസ്സും സ്വാധീനങ്ങളായിത്തീരാനിടവന്നാൽ ആത്മദർശനം സുഗമമാണ്.

**പ്രതീകാരക്ഷമതോപി**
**വിദ്രോഹസഹനം ക്ഷമാ**
**പരസ്വഹരണം ചൗര്യ-**
**മസ്തേയം തദഭാവതഃ. 4**

സാരം:- ക്ഷമ, അസ്തേയം എന്നീ രണ്ടു ലക്ഷണങ്ങളുടെ സ്വരൂപങ്ങളെയാണ് ഈ ശ്ലോകത്തിൽ ഉപന്യസിക്കുന്നത്. തന്നിൽ അകാരണമായോ സകാരണമായോ മറ്റുള്ളവരേല്പിക്കുന്ന ഉപദ്രവത്തിന്നു പ്രതികാരം ചെയ്യാൻ പ്രാപ്തിയുണ്ടെങ്കിൽപോലും ഒന്നും ചെയ്യാതെ സഹിക്കുന്നു എന്നുള്ളതാണ് ക്ഷമ. ക്ഷമാശീലനായ ഒരാൾക്കു കാലംകൊണ്ടു സർവ്വപ്രാതികൂല്യങ്ങളിൽ നിന്നും രക്ഷപ്പെട്ടു സർവ്വതന്ത്രസ്വതന്ത്രനാവാൻ കഴിയും. മറ്റുള്ളവരുടെ വസ്തുക്കളെ അപഹരിക്കുന്നതാണ് ചൗര്യം. അതു ചെയ്യാതിരിക്കുന്നത് അസ്തേയവും. മനസാ വാചാ കർമ്മണാ ഒരാളേയും ഒരു പ്രകാരത്തിലും വഞ്ചിക്കാതിരിക്കുന്നതുതന്നെ അസ്തേയം. അസ്തേയത്തിന്റെ പരിപാലനംകൊണ്ടു കാലത്താൽ സർവ്വജനങ്ങളുടേയും പ്രീതിക്കു പാത്രമായിത്തീരും.

**കസ്യചിൽ കിമപി നോ ഹരണീയം**
**മർമ്മവാക്യമപി നോച്ചരണീയം**
**മാപതേഃ പദയുഗം സ്മരണീയം**
**ലീലയാ ഭവവനം തരണീയം. 5**

സാരം:- ആരുടേയും ഒന്നും അപഹരിക്കാതേയും,

ആരേയും വഞ്ചിക്കാതേയും, ആർക്കും വേദനയുണ്ടാക്കുന്നതോ ഉപദ്രവമുണ്ടാക്കുന്നതോ ആയ വാക്കു പറയാതേയും എപ്പോഴും ഭഗവാന്റെ പാദപത്മങ്ങളെ സ്മരിച്ചുകൊണ്ടുമാണ് ജീവിക്കേണ്ടത്. എന്നാൽ വിഷമംകൂടാതെ സംസാരത്തെ ജയിച്ചു ജന്മസാഫല്യത്തെ പ്രാപിക്കാറാവും.

**മഹതീ ശുദ്ധതാ ശൗചം**
**സ്വദേഹമനസോരപി**
**ശമമൃജ്ജലഗന്ധൈശ്ച**
**അനുഷ്ഠേയം സദാ നൃഭിഃ. 6**

സാരം:- ശൗചമെന്ന ലക്ഷണത്തിന്റെ സ്വരൂപത്തെയാണീ ശ്ലോകത്തിൽ പറയുന്നത്. ശരീരത്തിന്നും മനസ്സിന്നും മഹത്തായ ശുദ്ധിയെ നിലനിർത്തുന്നതു തന്നെ ശൗചം. അഴുക്കുകളും ചീത്ത പ്രവൃത്തികളും ശരീരത്തിന്റേയും ദുർവ്വാസനകളും ദുർവ്വികാരങ്ങളും മനസ്സിന്റേയും അശുദ്ധികളാണ്. സൽക്കർമ്മങ്ങളെക്കൊണ്ടും ശൗചാചമനസ്നാനഗന്ധലേപാദികളെക്കൊണ്ടും ശരീരത്തിന്റെ അശുദ്ധിയെ നീക്കാം. ശമം, തപസ്സ് എന്നിവയെക്കൊണ്ടു മനസ്സിന്റേയും അശുദ്ധിയെ നീക്കാം. അങ്ങിനെ രണ്ടു പ്രകാരത്തിലുള്ള ആചരണങ്ങളെക്കൊണ്ടും ബാഹ്യാഭ്യന്തരശുദ്ധിയെ നിലനിർത്തുന്നതു തന്നെ ശൗചം.

**ഇന്ദ്രിയാണാമധർമ്മേഷു**
**പ്രവൃത്തീനാം നിവാരണം**

**പ്രവർത്തനം സ്വധർമ്മേഷു**

**നിഗ്രഹഞ്ചാവധാരയ. 7**

സാരം:- ദൃഗാദി ഇന്ദ്രിയങ്ങളെ അധാർമ്മികങ്ങളായ വൃത്തികളിൽ നിന്നു നിശ്ശേഷം നിവർത്തിപ്പിച്ചു സ്വധർമ്മങ്ങളിൽ പ്രവർത്തിപ്പിക്കുന്നു എന്നുള്ളതാണ് നിഗ്രഹം. നിഗ്രഹത്തിന്റെ പരിപാലനം കൊണ്ടു ക്രമേണ സർവ്വപാപങ്ങളും നശിക്കുകയും പുണ്യത്തിന്നഭിവൃദ്ധിയുണ്ടാവുകയും ചെയ്യും.

**നിർല്ലജ്ജസ്യ ച ലോകേ/സ്മിൻ**

**നിന്ദാ ഭവതി സന്തതം**

**തതോ ലജ്ജാ സ്വധർമ്മശ്ച**

**കീർത്തിതാ നിതാരാം ശുഭേ. 8**

സാരം:- ലജ്ജയെന്ന ധർമ്മലക്ഷണത്തെയാണ് ഈ ശ്ലോകംകൊണ്ടുപന്യസിക്കുന്നത്. എന്തു ചെയ്യാനും ലജ്ജയില്ലാത്ത മൂഢന്മാർ എപ്പോഴും ലോകത്തിൽ നിന്ദാർഹന്മാരാണ്. അവരെ എല്ലാവരും എപ്പോഴും നിന്ദിച്ചുകൊണ്ടിരിക്കും. അതിനാൽ അകൃത്യങ്ങളെ ചെയ്യാനും കൃത്യങ്ങളെ ചെയ്യാതിരിക്കാനും ലജ്ജയുണ്ടാവണം. യാദൃശ്ചികമോ അവിചാരിതമോ ആയിട്ടെങ്കിലും ഒരു കൃത്യത്തിന്നു വിലോപമോ അകൃത്യത്തിന്റെ ആചരണമോ സംഭവിച്ചാൽ തന്നത്താൻ കഠിനമായി ലജ്ജിക്കണം. മേലിൽ അങ്ങിനെ സംഭവിക്കാതിരിക്കാൻ ശ്രദ്ധിക്കുകയും വേണം. അതാണ് ലജ്ജയെന്ന ലക്ഷണത്തിന്റെ സ്വരൂപം. അറിവോടും ഇഷ്ടത്തോടും കൂടി അകൃത്യങ്ങളെ ആചരിക്കുന്നു എന്നുള്ളതിൽപ്പരം നിർല്ല

ജ്ജത മറ്റൊന്നും സംഭവിക്കാനില്ല. അതിനാൽ അകൃത്യങ്ങളുടെ ആചരണത്തിലും കൃത്യങ്ങളുടെ വിലോപനത്തിലും എപ്പോഴും ലജ്ജയുണ്ടായിരിക്കണം.

**അംഗാനി വേദാശ്ചത്വാരോ**
**മീമാംസാ ന്യായവിസ്തരഃ**
**അർത്ഥശാസ്ത്രം പുരാണഞ്ച**
**വിദ്യാ ഹ്യേതാശ്ചതുർദ്ദശ.** 9

**കാര്യാകാര്യവിചാരേഷു**
**ശാസ്ത്രമേവ വിശിഷ്യതേ**
**അതോ വിദ്യാ സ്വധർമ്മസ്യ**
**ലക്ഷണം കീർത്തിതാ മയാ.** 10

സാരം:- ശിക്ഷ, വ്യാകരണം, കല്പം, നിരുക്തം, ഛന്ദസ്സ്, ജ്യോതിഷം എന്നീ ആറു ശാസ്ത്രങ്ങളെയാണ് വേദാംഗങ്ങൾ എന്നു പറയുന്നത്. വേദമാകുന്ന സ്വരൂപത്തിന്റെ അവയവങ്ങളാണ് — ഇവയിൽക്കൂടെ മാത്രമേ വേദസ്വരൂപം പ്രകാശിക്കുന്നുള്ളു — എന്നർത്ഥത്തിലാണ് ഇവയ്ക്കു വേദാംഗങ്ങൾ എന്നു പേരുണ്ടായത്. ഋക്ക്, യജുസ്സ്, സാമം, അഥർവ്വം ഇവയാണ് നാലു വേദങ്ങൾ. മീമാംസ (കർമ്മശാസ്ത്രം) ന്യായവിസ്തരം (തർക്കശാസ്ത്രം) അർത്ഥശാസ്ത്രം, പുരാണം ഇവ നാലും ഉപവേദങ്ങളുമാണ്. വേദങ്ങൾ നാല്, ഉപവേദങ്ങൾ നാല്, ശാസ്ത്രങ്ങൾ ആറ് — ഇങ്ങിനെ ഒട്ടാകെ പതിന്നാലു ഘടകങ്ങൾ കൂടിച്ചേർന്ന ജ്ഞാനസ്വരൂപത്തെയാണ് 'വിദ്യ' യെന്നു പറയുന്നത്. അവയെയെല്ലാം പഠിച്ച് അറിഞ്ഞ് ആചരണത്തിൽ കൊണ്ടുവരുന്ന ആളെയാണ് വിദ്വാ

നെന്നും പറയുന്നത്. ധർമ്മാധർമ്മങ്ങളുടെ തിരിച്ചറിവു വിദ്യാപ്രകാശംകൊണ്ടേ ഉണ്ടാവൂ. അതുകാരണ ത്താൽ വിദ്യയും ധർമ്മത്തിന്റെ ലക്ഷണമായി പറയ പ്പെട്ടിരിക്കുന്നു.

**യഥാർത്ഥകഥനം സത്യം**
**ഭൂതാനാം ഹിതമേവ ച**
**ലൗകികേ പരമാർത്ഥേ ച**
**ഹരിശ്ചന്ദ്രേതിഹാസവൽ.** 11

സാരം:- ശ്രോതാവിന്നു ഹിതവും ആർക്കും ഉപ ദ്രവമില്ലാത്തതും യഥാർത്ഥവുമായ വാക്കിനെ പറയുക യെന്നതാണ് സത്യമെന്ന ലക്ഷണം. ലൗകികമോ ആദ്ധ്യാ ത്മികമോ ഏതു വിഷയത്തിലായാലും വേണ്ടില്ല; ഹരി ശ്ചന്ദ്രനെന്നപോലെ ഈ നില പരിപാലിക്കുക. അതു തന്നെ സത്യം.

**ക്രോധോ ദ്വേഷോ മഹാപാപീ**
**നരകദ്വാരവിശ്രുതഃ**
**ഏതസ്മാൽ വിപരീതോഽസാ-**
**വക്രോധോ ധർമ്മലക്ഷണം.** 12

സാരം:- ക്രോധം വളരെ ആപൽക്കരമായൊരു ശത്രുവാണ്. പല നീചകർമ്മങ്ങളേയും ചെയ്യാനും പാപത്തെ വർദ്ധിപ്പിക്കാനും അതുഹേതുവായി നരക ത്തിൽ പതിക്കാനും എല്ലാം ഇടയായിത്തീരുന്നതു ക്രോധം കൊണ്ടാണ്. ക്രോധമാകുന്ന ഒന്നില്ലെങ്കിൽ ജീവൻ വളരെ വേഗത്തിൽ സുകൃതത്തെ വർദ്ധിപ്പിച്ച് ഈശ്വരകാരുണ്യത്തിന്നു പാത്രമായിത്തീരും. അതി

നാൽ ഏതൊരവസരത്തിലും ക്രോധമില്ലാതെ ശാന്ത നായി സ്വരൂപസ്ഥിതിക്കു മാറ്റം വരാതിരിക്കുന്നതു തന്നെ അക്രോധമെന്ന ധർമ്മലക്ഷണം.

**ക്രോധമൂലോ മനസ്താപഃ**
**ക്രോധസ്സംസാരബന്ധനം**
**ധർമ്മക്ഷയകരഃ ക്രോധ-**
**സ്തതഃ ക്രോധം പരിത്യജേൽ.** 13

സാരം:- മനസ്താപവും സംസാരബന്ധവും ധർമ്മക്ഷതിയും എല്ലാം ക്രോധംകൊണ്ടാണുണ്ടാവു ന്നതും വളരുന്നതും. ചുരുക്കിപ്പറഞ്ഞാൽ ജീവന്ന് ക്രോധത്തോളം ആപൽക്കരമായ മറ്റൊരു ശത്രുവില്ലെ ന്നുതന്നെ പറയണം. അത്രമാത്രം അപകടം പിടിച്ചതാണ് ക്രോധം. അതിനാൽ എത്ര സാഹസപ്പെട്ടും ക്രോധത്തെ അടക്കുകതന്നെ വേണം. എങ്കിലേ ആർക്കും ക്ഷേമമു ണ്ടാവാൻ പോവുന്നുള്ളു. ഇതോടെ ധർമ്മത്തിന്റെ പത്തു ലക്ഷണങ്ങളെ പറഞ്ഞു കഴിഞ്ഞു.

**ധർമ്മനാശോ യദാ ദേവി!**
**ചാധർമ്മശ്ചൈധതേ യദാ**
**തദാ ധർമ്മസ്യ ശാസ്താഹം**
**ഭവിഷ്യാമി മനോഹരേ!.** 14

സാരം:- മനോഹരസ്വരൂപിണിയായ ഹേ ശബരി! (ധർമ്മാചരണംകൊണ്ടാണ് മനോഹരതയെന്നു ധരി ക്കണം) പറയപ്പെട്ട പത്തു ലക്ഷണങ്ങളോടുകൂടിയ ധർമ്മത്തിന്ന് എപ്പോൾ എവിടെ ക്ഷയവും അതിന്നു വിപരീതമായ അധർമ്മത്തിന്നു വളർച്ചയും ഉണ്ടാകു

ന്നുവോ, അപ്പോൾ അവിടെ ധർമ്മത്തിന്റെ ശാസിതാവായ ഞാൻ ഏതെങ്കിലും സ്വരൂപത്തിൽ പ്രത്യക്ഷപ്പെടും. അധർമ്മത്തെ നശിപ്പിച്ചു ധർമ്മത്തെ സ്ഥാപിക്കുകയും ചെയ്യും.

**അകാമശ്ചാത്മകാമോ വാ**
**മാം ഭജേൽ ധർമ്മപാലകം**
**ശരണാഗതശാസ്താരം**
**ശബരീഗിരിനായകം.** 15

സാരം:- ശരണംപ്രാപിക്കുന്ന ഭക്തന്മാരെ ധർമ്മമാകുന്ന നേർവഴിയിൽക്കൂടി നടത്തി ലക്ഷ്യമാകുന്ന കൈവല്യപദത്തിലെത്തിക്കുന്നവനും ശബരിമലയ്ക്ക് അധീശ്വരനും ധർമ്മശാസ്താവുമായ എന്നെ ആർ ഏതു രൂപത്തിൽ ഭജിച്ചാലും അവരുടെ അഭീഷ്ടങ്ങൾ നിറവേറും. അകാമനോ സകാമനോ ആത്മകാമനോ ആരായാലും എന്റെ അനുഗ്രഹംകൊണ്ട് അവരുടെ സർവ്വാഭീഷ്ടങ്ങളും നിറവേറും.

**മാതരം പിതരം വാപി**
**ഭജേൽ ഭക്തിപരായണഃ**
**ഗുരൂണാം ഗുരുപത്നീനാ-**
**മതിഥീനാം ഗവാമപി.** 16

സാരം:- അതുപോലെ അമ്മയച്ഛന്മാരേയും ഗുരുജനങ്ങളേയും ഗുരുപത്നിമാരേയും അതിഥികളേയും പശുക്കളേയും ഈശ്വരബുദ്ധിയോടെ സേവിക്കുകയും ശുശ്രൂഷിക്കുകയും ചെയ്യണം. ഒരിക്കലും അവർക്കു വിപരീതമായി പറയുകയോ പ്രവർത്തിക്കുകയോ

ചെയ്യരുത്. അങ്ങിനെ ചെയ്യുന്നവർക്കു ധർമ്മത്തെ ശരിയായറിയാനോ പാലിക്കാനോ സാധിക്കില്ല. ധർമ്മപരിപാലനമില്ലെങ്കിൽ ജീവിതത്തിൽ സുഖസമാധാനങ്ങളുമുണ്ടാവില്ല.

**കർമ്മാശുഭം പരിത്യജ്യ**
**ശുഭം കർമ്മ സമാചരേൽ**
**അന്യസ്യ ഗുണദോഷാണാ-**
**മവിചാര്യ ദിവാനിശം.** 17

സാരം:- തന്നെക്കുറിച്ചു യാതൊരു ചിന്തയുമില്ലാതെ മറ്റുള്ളവരുടെ ഗുണദോഷങ്ങളെ രാവും പകലും പറഞ്ഞും വിചാരിച്ചും തന്നെ ആയുസ്സു കളയലാണ് അജ്ഞന്മാരുടെ സ്വഭാവം. അങ്ങിനെ ചെയ്യുന്നതുകൊണ്ടു തന്നത്താൻ അധഃപതിക്കലാണ് ഫലം. അതിനാൽ ആരുടേയും ഗുണവും ദോഷവുമൊന്നും പറയാതേയും ചിന്തിക്കാതേയും ദുഷ്ക്കർമ്മങ്ങളെ അകറ്റി സൽക്കർമ്മങ്ങളെ ചെയ്തുകൊണ്ടു ജീവിതത്തെ പരിശുദ്ധമാക്കണം.

**സാധൂനാം സമചിത്താനാം**
**സേവാ കാര്യാ തപസ്വിനി!**
**കാമക്രോധാദിദോഷാണാം**
**ശമനം തേന ജായതേ.** 18

സാരം:- സർവ്വജീവികളിലും ഈശ്വരസ്വരൂപത്തെ മാത്രം കണ്ടാരാധിക്കുന്ന സമചിത്തന്മാരും ആത്മധർമ്മപരായണന്മാരും തപസ്വികളുമായ സജ്ജനങ്ങളെ സേവിക്കുന്നതും ശുശ്രൂഷിക്കുന്നതും വളരെ വലിയ കാര്യ

മാണ്. തപസ്വിനിയായ ഹേ ശബരി! അങ്ങിനെയുള്ള മഹാത്മാക്കളെ സേവിക്കുന്നതുതന്നെ ഒരു വലിയ തപസ്സാണ്. കാമം, ക്രോധം തുടങ്ങിയ സകലചിത്തമാലിന്യങ്ങളും അതുകൊണ്ട് അകലും. ചിത്തം പവിത്രമായിത്തീരും. കാലംകൊണ്ടു ജ്ഞാനവും പ്രകാശിക്കും.

**അന്യേഷാമപി ധർമ്മാണാം**
**സേവാധർമ്മോ വിശിഷ്യതേ**
**സേവയാ വശമായാതി**
**ത്രൈലോക്യം സ ചരാചരം.** 19

സാരം:- മറ്റെല്ലാ ധർമ്മങ്ങളിലും വെച്ച് ഏറ്റവും മാഹാത്മ്യമേറിയതും ഉൽകൃഷ്ടവുമായ ധർമ്മമാണ് മഹൽസേവയെന്നു പറയണം. ഭാവശുദ്ധിയോടുകൂടിയ സേവനംകൊണ്ടു സകല ജീവികളുമെന്നു വേണ്ട, ത്രൈലോക്യം ഒട്ടാകെത്തന്നെയും സ്വാധീനമായിത്തീരും. ഈശ്വരന്റെ സർവ്വാത്മഭാവത്തിൽ സുദൃഢമായ വിശ്വാസവും ആത്യന്തികമായ ത്യാഗവൈഭവവും ഉള്ളവർക്കേ അതു സാധിക്കൂ. സാധിച്ചാൽ സർവ്വധർമ്മങ്ങളും അതിനു താഴെയാണെന്നു പറയണം.

**യത്ര ധർമ്മസ്തു തത്രാഹം**
**യത്രാഹം തത്ര ദേവതാഃ**
**വിഭൂതയസ്സുരാ യത്ര**
**വസന്തി വരവർണ്ണിനി!** 20

സാരം:- പറയപ്പെട്ട ദശലക്ഷണസ്വരൂപമായ ധർമ്മം എവിടെ തെറ്റുകൂടാതെ ആചരിക്കപ്പെടുന്നുവോ, അവിടെ ധർമ്മത്തിന്റെ നിയാമകനായ ഞാനും, ഞാനുള്ളിടത്തു

ദേവന്മാരും, ദേവന്മാരുള്ളിടത്തു സർവ്വൈശ്വര്യങ്ങളും ഉണ്ടായിരിക്കുകയും ചെയ്യും. അതിനാൽ ധർമ്മാചരണം തന്നെ വലുത്. ധർമ്മയോഗമെന്ന പത്താമദ്ധ്യായം ഇവിടെയാണവസാനിക്കുന്നത്.

# പതിനൊന്നാമദ്ധ്യായം

**കർമ്മയോഗ**മെന്നാണ് തുടങ്ങാൻ പോവുന്ന പതിനൊന്നാമദ്ധ്യായത്തിന്നു പേരിട്ടിരിക്കുന്നത്. പതിനെട്ടുശ്ലോകങ്ങളാണ് ആകെ ഈ അദ്ധ്യായത്തിലുള്ളത്. കർമ്മത്തിന്റെ വിവിധങ്ങളായ വകഭേദങ്ങളെയും അവയുടെ സ്വരൂപങ്ങളെയും നിരൂപിക്കലൊണീ അദ്ധ്യായത്തിലെ വിഷയം.

**ശബരീ ഉവാച:**

**കർമ്മ കിഞ്ച ശുഭം പ്രോക്ത-**
**മശുഭം കർമ്മ കിം പ്രഭോ**
**സർവ്വം മേ സുവിനീതായൈ**
**വദ ത്വം കരുണാകര!** 1

സാരം:- അദ്ധ്യായാരംഭത്തിൽത്തന്നെ ശബരി ചോദിക്കയാണ്: ഭഗവാനേ! കരുണാമയനും ജഗദാചാര്യനുമായ ഹേ ധർമ്മശാസ്താവേ! പൂർവ്വാദ്ധ്യായത്തിൽ ധർമ്മപ്രതിപാദനത്തിന്നിടയിൽ കർമ്മത്തെ ശുഭമെന്നും അശുഭമെന്നും രണ്ടായി വേർതിരിച്ചു പറഞ്ഞുവല്ലോ. എന്നാൽ അതിൽ ശുഭകർമ്മമേതാണെന്നും അശുഭകർമ്മമേതാണെന്നും അവിടുന്നു വ്യക്തമാക്കിയില്ല. അവയെ വ്യക്തമായി തിരിച്ചറിഞ്ഞാൽ കൊള്ളാമെ

ന്നുണ്ട്. വിനയശീലയായ ഇവൾക്ക് അതിനേയും പറ ഞ്ഞുതരാൻ കാരുണ്യമുണ്ടാവണേ!

**ശ്രീ അയ്യപ്പ ഉവാച:**

**സകാമൈസ്സ്വർഗ്ഗസാമ്രാജ്യ-**
**മകാമൈശ്ചാത്മതോഷണം**
**ശുഭം കർമ്മ ച നിഷ്കാമം**
**സകാമമശുഭം സ്മൃതം. 2**

സാരം:- ശബരിയുടെ ചോദ്യത്തിന്നു വക്താവായ അയ്യപ്പഭഗവാൻ മറുപടി പറയാൻ ആരംഭിക്കുകയാണ്. വൈദികകർമ്മങ്ങളെ സകാമങ്ങളെന്നും നിഷ്കാമങ്ങ ളെന്നും രണ്ടായി വേർതിരിക്കാം. അങ്ങിനെ വിഭജിക്കു മ്പോൾ സകാമകർമ്മങ്ങളെ അശുഭങ്ങളെന്നും നിഷ്കാ മകർമ്മങ്ങളെ ശുഭങ്ങളെന്നും പറഞ്ഞുവരുന്നു. ആഗ്രഹ ങ്ങളോടുകൂടിയ കർമ്മങ്ങളെന്നർത്ഥമാണല്ലോ സകാമ കർമ്മങ്ങളെന്നു പറഞ്ഞാൽ. ആഗ്രഹിക്കുന്നതൊക്കെ സംസാരത്തിലുള്ള അനുഭവങ്ങളെയാണ്. എത്രയോ ഉൽകൃഷ്ടങ്ങളെന്നു തോന്നുന്ന സാമ്രാജ്യപദവിയോ ദേവത്വമോ ഇന്ദ്രപദവിയോ എന്തായാലും അവയൊക്കെ സംസാരത്തിലുള്ളവയും സംസാരത്തിന്റെ ഘടകങ്ങളു മാണ്. അതിനാൽ കാഴ്ചയിലും കേൾവിയിലും ആകർഷ കമായിത്തോന്നുമെങ്കിലും അവയെല്ലാം ജീവന്നു ബന്ധ ത്തിന്നും ദുഃഖത്തിന്നും മാത്രമേ കാരണമാവുന്നുള്ളു. അതുകാരണത്താൽ അങ്ങിനെയുള്ള സകാമങ്ങളായ കർമ്മങ്ങൾ ജീവന്ന് അശുഭമായ സംസാരഭ്രമത്തിന്നിട യാക്കിത്തീർക്കുന്നവയാണെന്ന അർത്ഥത്തെ സൂചിപ്പി

ച്ചുകൊണ്ടാണ് അവയെ അശുഭകർമ്മങ്ങളെന്നു പറഞ്ഞു വരുന്നത്. യാതൊരാഗ്രഹവുമില്ലാതെ ധർമ്മത്തിന്നുവേണ്ടിമാത്രം ആചരിക്കുന്ന നിഷ്കാമകർമ്മങ്ങളാകട്ടെ ജീവന്റെ സംസാരബന്ധത്തെ ചുരുക്കി ജ്ഞാനവൈരാഗ്യങ്ങളെ വളർത്തുന്നവയാകയാൽ ഹിതകാരികളാണ്. അതുകൊണ്ടാണവയെ ശുഭകർമ്മങ്ങളെന്നും പറഞ്ഞു വരുന്നത്.

**കർമ്മണാ ബധ്യതേ ജന്തു-**
**ർവ്വിദ്യയാ ച വിമുച്യതേ**
**തസ്മാൽ കർമ്മ ന കുർവ്വന്തി**
**ചാത്മവന്തോ യതീശ്വരാഃ.** 3

സാരം:- കർമ്മം വളരുംതോറും ജീവന്നു സംസാരത്തിൽ ബന്ധം വർദ്ധിക്കുകയാണ് ചെയ്യുന്നത്. ഏതു രൂപത്തിലുള്ള കർമ്മവും ജീവനെ അല്പമെങ്കിലും സംസാരത്തോടു സംബന്ധിപ്പിക്കാൻ മാത്രമേ കാരണമാവുന്നുള്ളു. കർമ്മമയമാണ് സംസാരം. കർമ്മമാണ് ഓരോ ജീവനേയും ജനിപ്പിക്കുന്നതും മരിപ്പിക്കുന്നതും ജീവിപ്പിക്കുന്നതും ജീവിതത്തിൽ വിവിധങ്ങളായ ഫലങ്ങളെ അനുഭവിപ്പിക്കുന്നതുമെല്ലാംതന്നെയും. കർമ്മസംബന്ധം വിട്ട ജീവന്ന് ഈ സംസാരത്തിലെ യാതൊരനുഭവവും അനുഭവിക്കേണ്ടിവരില്ല. ജ്ഞാനംകൊണ്ടു മാത്രമേ കർമ്മബന്ധത്തെ വിട്ടു സംസാരത്തിൽ നിന്നു മുക്തനാവാൻ സാധിക്കൂ! ഈ പരമാർത്ഥത്തെ അറിഞ്ഞു വിവേകികൾ സർവ്വകരണങ്ങളേയും യമിച്ച് ഒരു പ്രകാരത്തിലുള്ള കർമ്മമായും യാതൊരു സംബ

ന്ധവുമില്ലാതെ ഏകാന്തജ്ഞാനനിഷ്ഠന്മാരായിത്തന്നെ കഴിഞ്ഞുവരുന്നു.

**ന കർമ്മണാ പ്രജാവിത്തൈ-**
**സ്ത്യാഗേനൈവാമൃതം ശുഭേ!**
**കർമ്മണാമപരിത്യാഗേ**
**ഫലത്യാഗോ വിശിഷ്യതേ. 4**

സാരം:- കർമ്മങ്ങളെക്കൊണ്ടോ പുത്രന്മാരെക്കൊണ്ടോ പലവിധത്തിലുള്ള സമ്പത്തുക്കളെക്കൊണ്ടോ ഒന്നും ജീവന്ന് അത്യന്തദുഃഖസ്വരൂപമായ മൃത്യുവിൽ നിന്നു നിവൃത്തി കിട്ടാൻ പോവുന്നില്ല. അതിനാൽ അവയെയെല്ലാം ത്യാഗം ചെയ്യുകതന്നെ വേണം. എങ്കിലേ ജ്ഞാനംകൊണ്ട് അമൃതത്വത്തെ പ്രാപിക്കാൻ പോവുന്നുള്ളു. ഈ പരമാർത്ഥത്തെ അറിഞ്ഞ വിവേകികൾ സകലകർമ്മങ്ങളേയും അകറ്റി ഏകാന്തജ്ഞാനനിഷ്ഠന്മാരായി കഴിയുകയാണ് ചെയ്യുന്നത്. കർമ്മങ്ങളെ നിശ്ശേഷം ഉപേക്ഷിക്കാൻ കഴിയുന്നില്ലെങ്കിൽ ഫലങ്ങളെയെങ്കിലും ത്യാഗം ചെയ്യണം. അങ്ങിനെ ചെയ്യപ്പെടുന്നവയാണ് നിഷ്കാമകർമ്മങ്ങൾ. അതുകൊണ്ടു ബന്ധം വർദ്ധിക്കാതിരിക്കുകയെങ്കിലും ചെയ്യും.

### ശബരീ ഉവാച:

**വൈദികം കർമ്മ ദേവേശ!**
**സകാമായ നിരൂപിതം**
**അശുഭം തൽ കഥം പ്രോക്തം**
**ഭവതാ കേവലാത്മനാ. 5**

സാരം:- കർമ്മത്തെ സംബന്ധിച്ച നിരൂപണത്തെ

ഇത്രത്തോളം കേട്ടപ്പോൾ ശബരി ചോദിക്കയാണ്: ദേവ ദേവേശനും ധർമ്മശാസ്താവുമായ ഭഗവാനേ! വൈദികങ്ങളായ കർമ്മങ്ങൾക്കൊക്കെ വേദങ്ങളിൽത്തന്നെ ഫലശ്രുതിയുണ്ടല്ലോ. അവയെല്ലാം പ്രസിദ്ധങ്ങളുമാണ്. ഫലാനുഭൂതിക്കുവേണ്ടിയാണ് അവയെല്ലാം വിധിക്കപ്പെട്ടിരിക്കുന്നതെന്ന് അതുകൊണ്ടുതന്നെ വ്യക്തമാവുന്നുണ്ട്. എന്നിരിക്കെ കൈവല്യസ്വരൂപിയായ അവിടുന്ന് അങ്ങിനെയുള്ള വൈദികകർമ്മങ്ങളെയൊക്കെ അശുഭകർമ്മങ്ങളെന്നു പറഞ്ഞതെന്തുകൊണ്ടാണെന്നു മനസ്സിലായില്ല. അതു വ്യക്തമായി പറഞ്ഞുതരാൻ കാരുണ്യമുണ്ടാകണേ!

**സ്വർഗ്ഗകാമോ യജേതാത്ര**
**സകാമായ നിരൂപിതം**
**വൈദികം കർമ്മ വാമാക്ഷി!**
**യദ്യപി ശ്രുതിചോദിതം** 6

സാരം:- "സ്വർഗ്ഗകാമോ യജേത" സ്വർഗ്ഗത്തിന്നാഗ്രഹമുണ്ടെങ്കിൽ യാഗം ചെയ്യണം; ഇത്യാദി ശ്രുതിവാക്യങ്ങൾ സകാമകർമ്മപ്രേരകങ്ങൾതന്നെ. എന്നിരുന്നാലും അവ വിധികളല്ല. യാഗം ചെയ്തു സ്വർഗ്ഗത്തിൽ പോയിട്ടില്ലെങ്കിൽ പാപമുണ്ടെന്നു പറയുന്നില്ല. അതിനാൽ അങ്ങിനെ ചെയ്തോളണമെന്നില്ല. കൂടാതെ യാഗം ചെയ്യുന്നവരൊക്കെ സ്വർഗ്ഗത്തിൽ പോയ്ക്കൊള്ളണമെന്നുമില്ല. സ്വർഗ്ഗത്തിൽ പോവാനിച്ഛയില്ലെങ്കിലും യാഗം ചെയ്യാൻ വിരോധമില്ലതാനും. എന്നാൽ സാമാന്യമായ വിധിയിൽ എല്ലാ വൈദികകർമ്മങ്ങളും നിഷ്കാമമായി ചെയ്യണമെന്നാണ്. നിഷ്കാമകർമ്മങ്ങളുടെ ഫലം ചിത്തശുദ്ധിയും ചിത്തശുദ്ധിയുടെ ഫലം ജ്ഞാനസമ്പാദനവും ജ്ഞാന

ത്തിന്റെ ഫലം ജന്മസാഫല്യമായ കൈവല്യവുമാണ്. അതിനാൽ എല്ലാ വൈദികകർമ്മങ്ങളും നിഷ്കാമമായി ട്ടാണ് ചെയ്യപ്പെടേണ്ടത്.

**കർമ്മാകർമ്മവികർമ്മേതി**
**വേദവാദോ ന പ്രാകൃതഃ**
**വേദസ്യേശ്വരരൂപത്വാൽ**
**തത്ര മുഹ്യന്തി പണ്ഡിതാഃ. 7**

സാരം:- കർമ്മം അകർമ്മം വികർമ്മം ഇങ്ങിനെ മൂന്നു രൂപത്തിലാണ് വേദം കർമ്മത്തെ വേർതിരിച്ചിരി ക്കുന്നത്. വിധികളെ കർമ്മങ്ങളെന്നും നിഷേധങ്ങളെ അകർമ്മങ്ങളെന്നും രണ്ടും ചെയ്തിട്ടില്ലാത്തവയെ വികർമ്മങ്ങളെന്നും പറയുന്നു. എന്നാൽ വേദത്തിന്റെ വിധിനിഷേധങ്ങളെ തിരിച്ചറിയുകയെന്നതു സാധാരണ ജനങ്ങൾക്കു സാദ്ധ്യമല്ലാത്ത ഒന്നാണ്. വേദം ഈശ്വര സ്വരൂപമാണ്. അതിനാൽ ഈശ്വരനെ അറിയുന്നവർക്കു മാത്രമേ വേദത്തേയും അറിയാൽ സാധിക്കു. ഈ കാര ണത്താൽ വേദവാക്യങ്ങളുടെ മുമ്പിൽ പണ്ഡിതന്മാ രുടെ പാണ്ഡിത്യംപോലും പരാജയപ്പെടലാണ് പതിവ്.

**പരോക്ഷവാദോ വേദോയ -**
**മനഭിജ്ഞാനുശാസനം**
**കർമ്മാണി കർമ്മമോക്ഷായ**
**വിധത്തേ ഹ്യൌഷധം യഥാ. 8**

സാരം:- അപത്ഥ്യാഹാരം കൊണ്ടും അമിതാഹാരം കൊണ്ടും അജീർണ്ണതയെ പ്രാപിച്ച്, രോഗിയായിത്തീർന്ന ഒരാൾക്കു വാസ്തവത്തിൽ ഒരു പദാർത്ഥവും ആഹരി

ക്കാൻ പാടില്ലാത്തതാണ്. എന്തുകൊണ്ടെന്നാൽ ജഠരാഗ്നി വളരെ മന്ദമാണ്. കഴിച്ചതുതന്നെ ദഹിച്ചിട്ടില്ല. ആ സ്ഥിതിക്ക് ഒരു പുതിയ പദാർത്ഥത്തെക്കൂടി ആഹരിച്ചാൽ രോഗം വർദ്ധിക്കാനല്ലാതെ കുറയാൻ ന്യായമില്ലല്ലോ. എങ്കിലും അങ്ങനെയുള്ള ദശയിലും ഔഷധം കൊടുക്കാറുണ്ട്. അതുപോലെ അജ്ഞാനംകൊണ്ടും അജ്ഞാനമയങ്ങളായ കർമ്മങ്ങളെക്കൊണ്ടുമാണ് ഒരു ജീവൻ ജനിക്കേണ്ടിവന്നത്. ആ സ്ഥിതിക്കു കർമ്മബന്ധത്തിൽ നിന്നും അജ്ഞാനത്തിൽനിന്നും അതുഹേതുവായിട്ടുള്ള ജനനമരണക്ലേശത്തിൽ നിന്നും രക്ഷപ്പെടാൻ കർമ്മം ചെയ്യാതിരിക്കലൊണാവശ്യം. കർമ്മങ്ങളെക്കൊണ്ടു ജന്മങ്ങളും ജന്മങ്ങളെക്കൊണ്ടു കർമ്മങ്ങളും വർദ്ധിക്കലേ ഉള്ളു എന്നിരുന്നാലും നിലവിലുള്ള കർമ്മബന്ധങ്ങളിൽ നിന്നു വിടുതി കിട്ടാൻ ചില കർമ്മങ്ങൾ ആവശ്യമാണ്. അതാണ് ശ്രുതി ചെയ്യിക്കുന്നത്. അതിനാൽ വേദോക്തങ്ങളായ കർമ്മങ്ങളെ വിധിയാംവണ്ണം ആചരിക്കുന്നതുകൊണ്ടു കർമ്മബന്ധങ്ങൾ അകന്നു ജീവന്നു ശുദ്ധി കിട്ടുന്നു. ശുദ്ധിയുണ്ടാവുമ്പോൾ ജ്ഞാനത്തിന്നധികാരവും ജ്ഞാനം കൊണ്ടു സംസാരനിവൃത്തിയുമുണ്ടാവുന്നു. മന്ദാധികാരികളായ അവിവേകികളെ പഠിപ്പിക്കാൻ വേണ്ടി ഈ തത്വത്തെ പരോക്ഷമായിട്ടാണ് പ്രതിപാദിക്കുന്നതെന്നു മാത്രം. അതിനാൽ വേദോക്തകർമ്മങ്ങൾ കർമ്മബന്ധത്തിനുള്ളതല്ല; കർമ്മമോക്ഷത്തിനുള്ളവയാണ്.

**ഏവം ലോകം പരം വിദ്യാൽ**

**നശ്വരം കർമ്മനിർമ്മിതം**

**സതുല്യാതിശയദ്ധ്വംസം**
**യഥാ മണ്ഡലവർത്തിനാം. 9**

സാരം:- കർമ്മനിർമ്മിതങ്ങളായ ഫലങ്ങൾ ഈ ലോകത്ത് എപ്രകാരം ക്ഷണികവും നശ്വരങ്ങളുമായി ട്ടിരിക്കുന്നുവോ അതുപോലെതന്നെ പരലോകത്തും നശ്വരങ്ങളാണ്. കർമ്മങ്ങൾ ഏതു രൂപത്തിലുള്ളവയാ യാലും എപ്രകാരം ക്ഷണികങ്ങളും നശ്വരങ്ങളുമാണോ, അതുപോലെത്തന്നെയാണ് അവയുടെ ഫലങ്ങളും. ആ അവസ്ഥ ഒരാൾക്കെന്നില്ല; എല്ലാവർക്കും തുല്യംതന്നെ. ആരുടേയും കർമ്മഫലങ്ങൾ എവിടെയായാലും ക്ഷണി കങ്ങൾതന്നെ.

**സ്വർഗ്ഗാദികഫലം തുച്ഛം**
**കാമിനാം വിഷയാത്മനാം**
**നശ്വരഞ്ച ഭയവ്യാപ്തം**
**ശുഭേ തച്ച ശുഭേതരൽ. 10**

സാരം:- മംഗളസ്വരൂപിണിയായ ശബരി! കർമ്മങ്ങ ളുടെ ഫലമായിക്കിട്ടുന്ന സ്വർഗ്ഗാദിഫലങ്ങൾപോലും എത്രയോ തുച്ഛവും ക്ഷണികവും ഭയസമ്പൂർണ്ണവുമാണ്. മൂഢന്മാരും വിഷയലോലുപന്മാരുമായ കാമികൾമാത്രമേ അവയെയെല്ലാം ആഗ്രഹിക്കൂ. അങ്ങിനെയുള്ള നിസ്സാര ങ്ങളായ ഫലാനുഭവങ്ങൾക്കുവേണ്ടിയല്ല ശ്രുതി കർമ്മത്തെ വിധിച്ചിരിക്കുന്നത്. ചിത്തശുദ്ധിക്കും കർമ്മ ബന്ധനിവൃത്തിക്കും വേണ്ടിയാണ്. അതിനാൽ അതാണ് കർമ്മാനുഷ്ഠാനങ്ങളെക്കൊണ്ടു സാധിക്കേണ്ടതും.

**ന ജ്ഞാനഭേദം ജനയേ-**
**ദജ്ഞാനാം കർമ്മസംഗിനാം**
**തോഷയേൽ സർവ്വകർമ്മാണി**
**ജ്ഞാനീ താനി സമാചരൻ. 11**

സാരം:- എങ്കിലും കർമ്മഫലേച്ഛുക്കളായി വിഷയികളായിരിക്കുന്ന അജ്ഞന്മാർക്കു ജ്ഞാനഭേദത്തെ ജനിപ്പിക്കുകയും അരുത്. എന്തുകൊണ്ടെന്നാൽ അവർ ഫലേച്ഛയോടുകൂടിയാണെങ്കിലും വേദോക്തങ്ങളായ സൽക്കർമ്മങ്ങളെ ചെയ്യുന്നുണ്ടല്ലോ. അതും ഇല്ലാതായിത്തീരും അവർക്കു കർമ്മങ്ങളുടേയും കർമ്മഫലങ്ങളുടേയും നിസ്സാരതയെ വെളിപ്പെടുത്തിയാൽ. ജ്ഞാനത്തെ അപേക്ഷിച്ചാണ് കർമ്മങ്ങളും കർമ്മഫലങ്ങളും നിസ്സാരങ്ങളായിട്ടിരിക്കുന്നത്. വിഷയേച്ഛുവും അജ്ഞനുമായ ഒരാൾക്കു ജ്ഞാനമുണ്ടാവാൻ വയ്യ. അതിനാൽ അങ്ങിനെയുള്ളവർക്കു കർമ്മം തന്നെ വലിയതായിട്ടാണിരിക്കുന്നത്. അവരോട് അതു നിസ്സാരമാണെന്നു പറഞ്ഞാൽ അവർക്കു ജ്ഞാനമുണ്ടാവലല്ല, കർമ്മം കൂടി ഇല്ലാതാവലാണ് ഫലം. അതിനാൽ ഒരിക്കലും അങ്ങനെ ചെയ്യരുത്. മാത്രമല്ല, കർമ്മത്തിൽ ശ്രദ്ധയും വിശ്വാസവും വർദ്ധിക്കത്തക്കനിലയിൽ അവർക്കു പ്രോത്സാഹനം കൊടുക്കുകയാണ് വേണ്ടത്.

**ആലസ്യം ഹി മനുഷ്യാണാം**
**ശരീരസ്ഥോ മഹാൻ രിപുഃ**
**നാസ്ത്യുദ്യമസമോ ബന്ധു-**
**ർയ്യം കൃത്വാ നാവസീദതി. 12**

സാരം:- ഏതു വിഷയത്തിലും മനുഷ്യന്റെ ഏറ്റവും വലിയ ശത്രു ആലസ്യവും ഏറ്റവും വലിയ ബന്ധു ഉത്സാഹവുമാണ്. എപ്പോഴും ഉത്സാഹിയായിരിക്കുന്ന ഒരാൾക്കു പരാജയം പറ്റാൻ വളരെ വിഷമമാണ്. എപ്പോഴും അലസനായിരിക്കുന്ന ഒരാൾക്ക് എന്തൊക്കെ ജ്ഞാനമുണ്ടായിട്ടും കാര്യവുമില്ല. അതിനാൽ എപ്പോഴും ഉത്സാഹത്തോടുകൂടി ലക്ഷ്യപ്രാപ്തിക്കു വേണ്ടി നിരന്തരം പരിശ്രമിച്ചു കൊണ്ടിരിക്കണം.

**അഹങ്കാരം പരിത്യജ്യ**
**കർത്താഹമിതി ശോഭനേ!**
**കർത്തവ്യം കുരു ലോകാനാം**
**കല്യാണായ നിരന്തരം.** 13

സാരം:- ഒന്നിന്റെയും കർത്തൃത്വത്തെയോ ഭോക്തൃത്വത്തെയോ അഭിമാനിക്കാതെ, എല്ലാറ്റിന്റെയും കർത്താവും ഭോക്താവുമായിട്ടിരിക്കുന്നതു ഭഗവാൻ മാത്രമാണെന്നും താൻ ഭഗവാന്റെ കയ്യിലെ ഒരുപകരണം മാത്രമാണെന്നും പൂർണ്ണമായി വിശ്വസിച്ച്, എല്ലാം ഭഗവാങ്കലർപ്പിച്ചുകൊണ്ടു ലോകകല്യാണത്തിനായി അവരവരുടെ കർത്തവ്യകർമ്മങ്ങളെ നിഷ്കാമമായി ചെയ്തു തീർക്കുക. അതു തന്നെ കർമ്മയോഗം.

**രക്ഷണായ ച വേദാനാം**
**ശിക്ഷണായ സുരദ്വിഷാം**
**അവതീർണ്ണോഽസ്മി ദേശേഽസ്മിൻ**
**ചന്ദ്രശേഖരതേജസാ.** 14

സാരം:- വൈദികങ്ങളായ സൽക്കർമ്മങ്ങളുടെ

രക്ഷയ്ക്കും ആസുരകർമ്മങ്ങളുടേയും അസുരന്മാരുടേയും നാശത്തിന്നുംവേണ്ടി ചന്ദ്രശേഖരനാകുന്ന ശ്രീപരമേശ്വരന്റെ തേജസ്സിൽക്കൂടെ ഞാനിക്കാലം ഈ ദേശത്തിൽ അവതരിച്ചിരിക്കയാണ്. എന്റെ സാന്നിദ്ധ്യമാത്രം കൊണ്ടുതന്നെ ആസുരകർമ്മങ്ങൾ ക്ഷയിക്കുകയും വൈദികകർമ്മങ്ങൾ വളരുകയും ചെയ്യും.

**പാപം ഹന്തി വിഷം ഹന്തി**
**വിഷയാനപി ദുർഗ്ഗുണാൻ**
**ശൂലരോഗാദി സർവ്വഞ്ച**
**ഹന്തി മേ ദർശനം ശുഭം. 15**

സാരം:- അതിനാൽ അപ്രകാരമുള്ള എന്റെ ദർശനംതന്നെ മനുഷ്യർക്കു വളരെ ഫലപ്രദമാണ്. പാപവും വിഷബാധയും വിഷയാശയും മറ്റു ദുർഗ്ഗുണങ്ങളും ശൂല തുടങ്ങിയ മഹാരോഗങ്ങളും എന്നുവേണ്ട എന്റെ ദർശനമാത്രംകൊണ്ടുതന്നെ മനുഷ്യർക്ക് എല്ലാവിധ കഷ്ടങ്ങളും ബാധകളും നശിച്ചു സുഖവും സമാധാനവും കിട്ടും.

**ചതുർണ്ണാം പുരുഷാർത്ഥാനാം**
**സാധികാ ജഗതീതലേ**
**ചരിത്രസ്യാപി കീർത്തിർമ്മേ**
**സുഭഗേ ശരണാഗതിഃ. 16**

സാരം:- ധർമ്മാർത്ഥകാമമോക്ഷങ്ങളാകുന്ന നാലു പുരുഷാർത്ഥങ്ങളെയും സാധിപ്പിക്കുന്നതാണ് എന്നിലുള്ള ശരണാഗതി. ധർമ്മശാസ്താവും ജഗദാചാര്യനുമായ എന്നെ ശരണം പ്രാപിച്ച ഒരു ഭക്തന്റെ യശസ്സു

നാടുമുഴുവൻ വ്യാപിക്കുന്നു. അങ്ങനെത്തന്നെ ഭക്തി യോടുകൂടി എന്റെ ചരിത്രത്തെ കീർത്തിക്കുന്നതും മനുഷ്യന് ഉൽഗതിക്കും ശ്രേയസ്സിന്നും കാരണമാണ്.

**കർമ്മാസക്തോ യജേൽ ശക്തിം**
**ജ്ഞാനാസക്തോ യജേൽ ഗുരും**
**മോക്ഷാസക്തോ യജേൽ ശംഭും**
**സർവ്വാസക്തസ്തു മാം യജേൽ.** 17

സാരം:- കർമ്മങ്ങളിലും കർമ്മഫലങ്ങളിലും ആസ ക്തനായ ഒരാൾ ശക്തിയെയാണ് യജിക്കേണ്ടത്. ശക്തി ഭജനംകൊണ്ടു സർവ്വകർമ്മങ്ങളുടേയും പ്രാപ്തിയും ഫലാനുഭൂതിയുമുണ്ടാകും. അല്ല; സത്യമായ ജ്ഞാനത്തി നാണ് ഇച്ഛയെങ്കിൽ ജ്ഞാനസമ്പന്നനായ ആചാര്യനെ സേവിക്കണം. ആചാര്യാനുഗ്രഹം കൊണ്ടു ജ്ഞാനം പ്രകാശിക്കും. മോക്ഷത്തിനാണ് ഇച്ഛയെങ്കിൽ നിത്യമു ക്തനും സർവ്വതന്ത്രസ്വതന്ത്രനുമായ പരമേശ്വരനെ സേവി ക്കണം. ഈശ്വരപ്രസാദംകൊണ്ടു സംസാരനിവൃത്തിയും കൈവല്യാനുഭൂതിയുമുണ്ടാകും. എന്നാൽ ഭക്തിയോടും ശ്രദ്ധയോടും കൂടി എന്നെ സേവിക്കുന്നതുകൊണ്ടു സർവ്വാഭീഷ്ടങ്ങളും നിറവേറാനിടവരും.

**ഫലേച്ഛാരഹിതം കർമ്മ**
**യത്തു നിഷ്കാമിനാ കൃതം**
**തൽ സർവ്വം മംഗളം ദേവി**
**സർവ്വമന്യൽ വിഡംബനം.** 18

സാരം:- യാതൊരുവിധഫലകാമനയോടും കൂടാതെ നിഷ്കാമരൂപേണ പൂർണ്ണമായി ഈശ്വരനിൽ

അർപ്പിച്ചുകൊണ്ട് ലോകകല്യാണത്തിനുവേണ്ടി ചെയ്യുന്ന ഏതു കർമ്മവും ഹേ ദേവി! ഏറ്റവും മംഗളമാണ്. അതാണ് വാസ്തവത്തിൽ കർമ്മയോഗവും. പക്ഷേ അങ്ങിനെ ചെയ്യുന്നവർ ചുരുങ്ങുമെന്നേ ഉള്ളു. മറ്റെല്ലാം ഓരോ പ്രകാരത്തിലുള്ള പ്രമാദവിശേഷമെന്നേ പറയേണ്ടതുള്ളു. കർമ്മയോഗമെന്ന പതിനൊന്നാമദ്ധ്യായം ഇവിടെയാണവസാനിക്കുന്നത്.

## പന്ത്രണ്ടാമദ്ധ്യായം

**ഗുണയോഗ**മെന്നാണ് തുടങ്ങാൻ പോവുന്ന പന്ത്രണ്ടാമദ്ധ്യായത്തിനു പേരിട്ടിരിക്കുന്നത്. ഇതിൽ പത്തൊാൻപതു ശ്ലോകങ്ങളാണ് ആകെയുള്ളത്. ഗുണമെന്ന ശബ്ദം കേൾക്കുമ്പോൾ സത്വാദിത്രിഗുണങ്ങളെയാണ് പെട്ടെന്നൊരാൾ ധരിക്കുക. അവയുടെ നിരൂപണമായിരിക്കും ഈ അദ്ധ്യായമെന്നും ധരിച്ചേയ്ക്കാം. അങ്ങിനെ ധരിക്കുന്നതിൽ തെറ്റില്ലതാനും. എന്നിരുന്നാലും ത്രിഗുണങ്ങളെ അപേക്ഷിച്ചല്ല ഇവിടെ ഗുണശബ്ദം ഉപയോഗിച്ചിരിക്കുന്നത്. നന്മ അല്ലെങ്കിൽ ധർമ്മമെന്നുള്ള അർത്ഥത്തിലാണ് ഇവിടെ ഗുണശബ്ദം ഉപയോഗിച്ചിരിക്കുന്നത്. അതിനാൽ ഒരു ഭക്തന് അല്ലെങ്കിൽ ഒരു യതിക്ക് എന്തെല്ലാം നന്മകൾ അല്ലെങ്കിൽ ധർമ്മങ്ങൾ ഉണ്ടായിരിക്കണമെന്നുള്ളതാണ് ഈ അദ്ധ്യായത്തിലെ നിരൂപണവിഷയം.

**ശ്രീ അയ്യപ്പ ഉവാച:**

**അദ്രോഹി പുണ്യശീലഞ്ച**
**ബ്രഹ്മചാരിവ്രതേ സ്ഥിതഃ**

**മന്നാമജപചിത്താത്മാ**

**ഗുരുസേവാപരായണഃ.** 1

സാരം:- അയ്യപ്പഭഗവാൻ പറയുകയാണ്: മനസാ വാചാ കർമ്മണാ ഒരു ജീവിക്കും യാതൊരുവിധ ഉപദ്രവത്തിനും ഇടവരുത്താതെയും പുണ്യങ്ങളായ പ്രവൃത്തികളെയും വിചാരങ്ങളെയും മാത്രം സേവിച്ചുകൊണ്ടും മനസാ വാചാ കർമ്മണാ സ്ത്രീ സമ്പർക്കത്തെ നിശ്ശേഷം ഉപേക്ഷിച്ചു നൈഷ്ഠിക ബ്രഹ്മചര്യത്തോടും എപ്പോഴും ജപധ്യാനസ്വാദ്ധ്യായപരനായും ജ്ഞാനസമ്പാദനംവരെ ഗുരുകുലത്തിൽ ഗുരുശുശ്രൂഷയും ചെയ്തുകൊണ്ടു താമസിക്കണം. ജ്ഞാനസമ്പാദനം സുഗമമല്ല. ആചാര്യാനുഗ്രഹംകൊണ്ടുമാത്രമേ ജ്ഞാനം പ്രകാശിക്കൂ. അതിനാൽ മഹാത്മാവായ ആചാര്യന്റെ അനുഗ്രഹത്തിന്നുവേണ്ടി എന്തു ത്യാഗവും ചെയ്യാൻ തയ്യാറാവണം. നിശ്ശേഷവിഷയനിവൃത്തിയോടും സദ്ധർമ്മനിഷ്ഠയോടും കൂടിയ ജീവിതവുമുണ്ടാവണം. എങ്കിലേ കാലംകൊണ്ടെങ്കിലും ജ്ഞാനസമ്പാദനം സാദ്ധ്യമാവൂ.

**ജ്ഞാനവിജ്ഞാനപൂതാത്മാ**

**സുരാണാമപി ദുർല്ലഭം**

**പ്രാപ്നോതി പരമം സ്ഥാനം**

**ചിന്മയം നിർഗ്ഗുണം ശിവം.** 2

സാരം:- ജ്ഞാനംകൊണ്ടും വിജ്ഞാനംകൊണ്ടും എല്ലാവിധ കല്മഷങ്ങളുമകന്നു പരിശുദ്ധനായിക്കഴിഞ്ഞ ഒരാൾ ദേവന്മാർക്കുപോലും ദുർലഭമായ സ്ഥാനത്തെ പ്രാപിക്കും. അനുഭൂതിയില്ലാത്ത വാങ്മാത്രമായ അറി

വിനെയാണ് ജ്ഞാനമെന്നു പറയുന്നത്. സ്വാനുഭവസ്വരൂപമായ അപരോക്ഷജ്ഞാനത്തെയാണ് വിജ്ഞാനമെന്നു പറയുന്നത്. പ്രസ്തുത രണ്ടുവിധ ജ്ഞാനങ്ങളും മഹാത്മാവായ ആചാര്യന്റെ അനുഗ്രഹംകൊണ്ട് ഒരാൾക്കുണ്ടായിത്തീരും. അങ്ങിനെ ജ്ഞാനവിജ്ഞാനസമ്പന്നനായിത്തീരുമ്പോൾ ജ്യോതിർമ്മയവും ശാശ്വതവും മംഗളാകാരവുമായ പരമപദത്തെ പ്രാപിക്കുകയും ചെയ്യും. അതിനാൽ ജ്ഞാനസമ്പത്തിയുണ്ടാവുന്നതുവരെ ഗുരുവിന്റെ അനുഗ്രഹത്തിന്നുവേണ്ടി ഗുരുകുലത്തിൽത്തന്നെ ഗുരുശുശ്രൂഷയും ചെയ്തുകൊണ്ടിരിക്കണം.

**ശുഭവൈരാഗ്യമാസ്ഥായ**
**പ്രാണായാമവിധാനതഃ**
**അഹിംസയാ ച ഭൂതാനാം**
**മുനിവൃത്ത്യാ ജിതേന്ദ്രിയഃ. 3**

സാരം:- ആചാര്യാനുഗ്രഹവും ജ്ഞാനസമ്പാദനവും സാധിച്ചുകഴിഞ്ഞാൽ ഗുരുകുലത്തിൽനിന്നു മടങ്ങി പരിവ്രാജകവൃത്തികൊണ്ടോ അഥവാ വിജനമായ ഏതെങ്കിലും പുണ്യസ്ഥലത്തു താമസിച്ചുകൊണ്ടോ ബാക്കിയുള്ള ആയുഷ്ക്കാലത്തെ ഭുജിക്കണം. അപ്പോഴും തപോനിഷ്ഠയ്ക്കോ സംസാരനിവൃത്തിക്കോ കുറവുണ്ടാവുകയും ചെയ്യരുത്. എപ്പോഴും പ്രാണനെ അടക്കിക്കൊണ്ടിരിക്കണം. പ്രാണൻ അടങ്ങിക്കൊണ്ടിരിക്കുമ്പോൾ മനസ്സു ചലിക്കാനിടവരില്ല. മനസ്സു ചലിക്കുന്നില്ലെങ്കിൽ വൈരാഗ്യത്തിനു കുറവു

വരില്ല. വൈരാഗ്യത്തിനു കുറവു വരാതെയും സംസാരവ്യവഹാരം ബാധിക്കാതെയും ഇരിക്കാൻ പ്രത്യേകം സൂക്ഷിക്കണം. താൻഹേതുവായിട്ടു ലോകത്തിന്നോ ലോകത്തിൽനിന്നു തനിക്കോ യാതൊരുവിധ അനിഷ്ടാനുഭവങ്ങളും ഉണ്ടാവാനിടവരരുത്. എപ്പോഴും അന്തർഭാഗത്തു മൗനിയായിട്ടിരിക്കണം. കേവലം ജഡനെന്നപോലെ മറ്റുള്ളവർക്കുവേണ്ടി നിസ്സംജ്ഞനായി ലോകകാര്യങ്ങളെ ആചരിക്കണം. ആ നിലയിലും ഇന്ദ്രിയങ്ങൾ വിഷയങ്ങളുമായി കൂട്ടിമുട്ടാൻ ഒരു പ്രകാരത്തിലും ഇടവരരുതെന്നു പ്രത്യേകം ശ്രദ്ധിക്കുകയും വേണം. ഇങ്ങിനെയാണ് ജ്ഞാനസമ്പാദനത്തിനുശേഷം ജീവിതം നയിക്കേണ്ടത്.

**പഞ്ചക്ലേശനിവൃത്ത്യർത്ഥം**
**പുണ്യേന ബഹുജന്മനാം**
**യതതേ സ്വാത്മലാഭായ**
**വിചാരേണ സമാധിനാ. 4**

സാരം:- അനേകജന്മങ്ങളിലെ സുകൃതവിശേഷം കൊണ്ടാണ് ഒരു ജന്മത്തിൽ നല്ല ജീവിതവും വേദാന്തവിചാരവും സമാധിപരിശീലനവുമെല്ലാം സാധിക്കുന്നത്. അങ്ങിനെയൊക്കെ സാധിച്ചിട്ടും അതു നിഷ്ഫലമായിത്തീരാനിടവരരുത്. ഗർഭാവാസം, ജനനം, ജര, വ്യാധി, മരണം എന്നീ അഞ്ചുതരത്തിലുള്ള ക്ലേശങ്ങൾ ജന്മം തോറും എല്ലാ ജീവന്മാരും അനുഭവിക്കുന്നുണ്ട്. കൈവല്യപ്രാപ്തികൊണ്ടുമാത്രമേ അതു നിവർത്തിക്കൂ. കൈവല്യപ്രാപ്തിയാകട്ടെ എത്രയോ ജന്മങ്ങളിലെ സുകൃതംകൊണ്ടുമാത്രം കിട്ടേണ്ടിയിരിക്കുന്നതാണ്.

അതിനാൽ ഒരു ജന്മത്തിൽ അതിനുള്ള അവസരം കിട്ടിയാൽ ഒരിക്കലും നഷ്ടപ്പെടാനിടവരരുത് എന്നു പ്രത്യേകം ഓർമ്മിക്കേണ്ടതാണ്.

**മത്ഭക്തലക്ഷണം ദേവി!**
**പ്രാണിനാമുപകാരിതാ**
**കർമ്മണാ മനസാ വാചാ**
**സർവ്വാൻ പ്രതി ച നമ്രതാ. 5**

സാരം:- ഈശ്വരഭക്തന്റെ ഒന്നാമത്തെ ലക്ഷണം തന്നെ മനസാ വാചാ കർമ്മണാ സർവ്വജീവികൾക്കും ഉപകാരമായിട്ടിരിക്കുക, വിനയംകൊണ്ടു എല്ലാവരിലും താഴ്ന്നവനായിട്ടിരിക്കുക എന്നുള്ളതാണ്. ആ സ്ഥിതിക്ക് ഒരു ഭക്തൻ അറിഞ്ഞുകൊണ്ട് ഒരു ജീവിക്കെങ്ങിനെ അപകാരം ചെയ്യും? ഒരിക്കലും ചെയ്യാൻ പാടില്ല. എന്നല്ല എല്ലാ ജീവികൾക്കും തന്നെക്കൊണ്ടു കഴിയുന്ന ഉപകാരങ്ങൾ ചെയ്യുകയും വേണം. അതുപോലെ വിനയംകൊണ്ടു സർവ്വ ജീവികളിലും താൻ താണവനായിട്ടിരിക്കുകയും വേണം.

**കാമ ഏവ മഹാശത്രു-**
**സ്സർവ്വേഷാമുപരി സ്ഥിതഃ**
**ഭക്ത്യാസ്യ ജയമായാതി**
**ഭക്തസ്യ മമ ഭാമിനി. 6**

സാരം:- ആഗ്രഹമാണ് സർവ്വ ജീവികളിലും മഹത്തായ ആധിപത്യം ചെലുത്തിക്കൊണ്ടിരിക്കുന്ന ഒരു മഹാശത്രു. അതിനെ ജയിക്കാതിരിക്കും കാലത്തോളം ആർക്കും ഉൽഗതിയില്ല. ഭക്തി ഒന്നുകൊണ്ടുമാത്രമേ

അതിനെ ജയിക്കാനും സാധിക്കൂ. അതിനാൽ നിഷ്കളങ്കയായ ഭക്തിയെ വളർത്തി ഒന്നിലും ആഗ്രഹമില്ലാതെ എപ്പോഴും പരമനിഷ്കാമനായിട്ടിരിക്കണം.

**ജിതേ കാമേ ജിതസ്സർവ്വഃ**
**ക്രോധാദിർദ്ദുർഗ്ഗുണഃ ശുഭേ!**
**അമലാത്മാ തതശ്ശാന്തോ**
**യോഗിരാജോ ഭവിഷ്യതി. 7**

സാരം:- ആഗ്രഹമാകുന്ന പ്രബലശത്രുവിനെ ജയിച്ചാൽത്തന്നെ ക്രോധം തുടങ്ങിയ മറ്റു ദുർഗ്ഗുണശത്രുക്കളെയൊക്കെ ജയിച്ചുവെന്നു പറയാം. അങ്ങനെ വികാരങ്ങളാകുന്ന എല്ലാ ശത്രുക്കളുടേയും ബാധ നിശ്ശേഷം നീങ്ങിയാൽ ചിത്തശുദ്ധിയും ആത്മശുദ്ധിയും വന്നു മനസ്സടങ്ങി ശാന്തനായി ക്രമേണ കാലം കൊണ്ടു യോഗിരാജനായിപ്പരിണമിക്കും.

**ബ്രഹ്മചര്യേണ തപസാ**
**ദേവാ മൃത്യുമുപാഘ്നത**
**ഇതി വൈദികസിദ്ധാന്തേ**
**വിശദം വിപിനേചരി!. 8**

സാരം:- ബ്രഹ്മചര്യവും തപസ്സുമാണ് മൃത്യുവിനെ ജയിക്കാനുള്ള അതിപ്രധാനങ്ങളായ രണ്ടായുധങ്ങൾ. ഇതാണ് വൈദികസിദ്ധാന്തത്തിന്റെ രത്നച്ചുരുക്കം. അവയെ വേണ്ടപോലെ സമ്പാദിച്ചു സൂക്ഷിക്കുന്നവർക്കു സംസാരത്തെ ഭയപ്പെടാതെ മൃത്യുവിനെ ജയിച്ചു കൈവല്യത്തെ പ്രാപിക്കാം. അല്ലാത്തവർ വൈകല്യത്തെയും പ്രാപിക്കുന്നു.

**അന്യോന്യമുപകാരേണ**
**ജീവനം ശുദ്ധജീവനാം**
**അതോ ദാനം പ്രശംസന്തി**
**ദേവാ ഗന്ധർവ്വമാനവാഃ. 9**

സാരം:- അന്യോന്യം യഥാശക്തി ഉപകാരം ചെയ്തുകൊണ്ടും അപകാരം ചെയ്യാതെയുമുള്ള ജീവിതത്തെത്തന്നെയാണ് ശുദ്ധജീവിതമെന്നു പറയേണ്ടത്. അതുകൊണ്ടാണല്ലോ ദേവന്മാരും ഗന്ധർവ്വന്മാരും മനുഷ്യരും എന്നുവേണ്ട എല്ലാവരും ദാനത്തെ പുകഴ്ത്തുന്നത്. എല്ലാവർക്കും ഇഷ്ടമാണ് ദാനം. അതു തക്ക പാത്രത്തിൽക്കൂടിയായാൽ പറയേണ്ടതുമില്ല. അഗതികളായവർക്ക് അന്നവസ്ത്രാദികളെക്കൊടുത്തു സഹായിക്കുന്നു എന്നുള്ളത് എത്രയോ മഹത്തായ കാര്യമാണ്. ദാതാവിന്ന് ഇഹത്തിലും പരത്തിലും ഗതിക്കും കാരണമാണ്. അതിനാൽ യഥാശക്തി ദാനധർമ്മങ്ങളെ ചെയ്തുകൊണ്ടു ജീവിക്കണം.

**സുവർണ്ണം രജതം വസ്ത്രം**
**മഞ്ജൂഷാ പശുകംബളം**
**വാപീ ച സദനം ക്ഷേത്രം**
**ഭൂഷണം വാഹനാദികം. 10**

**നൈതാനി സമമന്നേന**
**ദത്തേനാപി വിവേകിനേ**
**അന്നദാനേന സന്തുഷ്ടോ**
**ഭവിഷ്യാമി വിശേഷതഃ. 11**

സാരം:- സ്വർണ്ണമോ നാണ്യങ്ങളോ ദ്രവ്യമോ പ

ശുവോ വിശിഷ്ടവസ്ത്രങ്ങളോ ഗൃഹമോ ഭൂമിയോ ആഭരണങ്ങളോ വാഹനങ്ങളോ എന്നുവേണ്ട ഏതൊരു വസ്തുവും ദാനം ചെയ്യാം. വിവേകിയായാരിക്കുന്ന ആൾക്കു കൊടുത്താൽ അതു സൽക്കാര്യത്തിനല്ലാതെ ഒരിക്കലും അനർത്ഥത്തിനു കാരണമാവുകയും ഇല്ല. എന്നിരുന്നാലും അന്നദാനത്തോടു തുല്യമല്ല ഒരു ദാനവും. അന്നദാനം കൊണ്ടു സന്തോഷിക്കുംപോലെ ഞാൻ മറ്റൊരു ദാനംകൊണ്ടും സന്തോഷിക്കുന്നില്ല. അതിനാൽ ഹേ ശബരി! എന്റെ പ്രീതിക്കുവേണ്ടി ചെയ്യേണ്ടത് അന്നദാനം തന്നെ. ക്ഷുത്തുള്ളവർക്ക് ഔദാര്യത്തോടുകൂടി അന്നം വിളമ്പിക്കൊടുത്തു തൃപ്തിപ്പെടുത്തുന്നതുതന്നെ മഹത്തായ ദാനം.

**ആത്മാ തു നിർഗ്ഗുണസ്സാക്ഷാൽ**
**നിർവ്വികാരോയമവ്യയഃ**
**മായാമായമിദം വിശ്വം**
**ത്രൈഗുണ്യം വേത്തി പണ്ഡിതഃ. 12**

സാരം:- ആത്മാവു ഗുണരഹിതനും അതു ഹേതുവായിട്ട് ജന്മാദിവികാരങ്ങളില്ലാത്തവനും അതിനാൽ നാശരഹിതനുമാണ്. ജഗത്താകട്ടെ ക്ഷണികവും മായാമയവും ഗുണാത്മകവുമാണ്. അതിനാൽ ജഗൽപദാർത്ഥങ്ങളുടെ സമ്പാദനംകൊണ്ടും അനുഭവം കൊണ്ടും ആത്മാവായ തനിക്കു വിശേഷിച്ചു നേട്ടമോ വൃദ്ധിക്ഷയങ്ങളോ ഒന്നുമില്ല. ഈ പരമാർത്ഥത്തെ മനസ്സിലാക്കുമ്പോൾ തന്റെ കയ്യിലുള്ള പദാർത്ഥങ്ങളെ മറ്റുള്ളവർക്കു കൊടുക്കാൻ മടിയുണ്ടാവില്ല. ജഗൽപ

ദാർത്ഥങ്ങൾ കുറെയധികം വന്നാലും പോയാലും തന്റെ അനുഭവത്തിന്നു യാതൊരു വ്യത്യാസവുമില്ല. ഇതിനെ അറിയുന്നവൻ പണ്ഡിതനാണ്.

**ഗുണാതീതപദം പ്രാപ്യ**
**ശാന്തോ ഭവതി യോഗിരാട്**
**തസ്മാൽ ത്വമരവിന്ദാക്ഷി**
**സ്വാത്മാനം നിർഗ്ഗുണം സ്മര. 13**

സാരം:- പ്രജ്ഞ ത്രിഗുണാതീതമായ പരമപദത്തിലെത്തുമ്പോൾ ശാന്തനും യോഗീശ്വരനുമായിത്തീരുന്നു. അതിനാൽ സുകൃതിനിയായ ഹേ ശബരി! എപ്പോഴും ഗുണാതീതവും പരമപദവുമായ ആത്മസ്വരൂപത്തെത്തന്നെ അനുസന്ധാനംചെയ്തുകൊണ്ടിരിക്കു. നിരന്തരാനുസന്ധാനംകൊണ്ടു ക്രമേണ സംസാരത്തെ മറക്കാനും ആത്മസ്വരൂപം പ്രകാശിക്കാനും ഇടയായിത്തീരും. പരമപദത്തിൽ വിശ്രാന്തി കിട്ടുന്നതുതന്നെ ജീവിതത്തിന്റെ പരമമായ ലക്ഷ്യം. അതു സാധിക്കാനിടവന്നാൽ അന്ത്യത്തിൽ ജന്മസാഫല്യമായ കൈവല്യത്തേയും പ്രാപിക്കാം.

**ആത്മതത്വം ന ജാനാതി**
**ലോകതത്വവിചക്ഷണഃ**
**പണ്ഡിതോപി സ മൂർഖോ ഹി**
**ജന്മമൃത്യുവശം ഗതഃ. 14**

സാരം:- ലോകതത്വങ്ങളെക്കുറിച്ചു നല്ല അറിവും വിവേകവുമുള്ളവനായാലും അവൻ ആത്മതത്വത്തെ അറിയുന്നില്ല. ആത്മതത്വത്തെ അറിഞ്ഞുകഴിഞ്ഞവനു

ലോകവുമായി യാതൊരു സംബന്ധവുമുണ്ടായിരിക്കയില്ല. അതിനാൽ ലോകതത്വവിചക്ഷണൻ പണ്ഡിതനാണെങ്കിൽക്കൂടി മൂർഖനാണ്. ആത്മതത്വത്തെ അറിയാത്തതിനാൽ മറ്റെല്ലാ ശാസ്ത്രങ്ങളും അറിയുമെങ്കിൽക്കൂടി ജനനമരണസ്വരൂപമായ സംസാരത്തിൽ ഭ്രമിച്ചുതന്നെ കഴിയുന്നു. അങ്ങിനെയുള്ള ഒരാൾക്കെന്തെല്ലാം അറിവുണ്ടെങ്കിൽക്കൂടി സത്യത്തെ അറിഞ്ഞവനല്ല; അതിനാൽ മൂർഖനാണ്. അതുകൊണ്ട് ഏതെല്ലാം ശാസ്ത്രങ്ങളെയോ വേദങ്ങളെയോ ഒക്കെ പഠിച്ചാലും ഇല്ലെങ്കിലും ആത്മജ്ഞാനമുണ്ടാവുന്നതു തന്നെ കാര്യം.

**രജോ ധൂനയ സത്വേന**
**രജസാ ച തമോ ജയ**
**സമാധിനാ ജയേൽ സത്വം**
**തത്വം വനചരേശ്വരി!. 15**

സാരം:- കാട്ടാളനായികയായ ഹേ ശബരി! എല്ലാ മനുഷ്യരും ത്രിഗുണസ്വരൂപന്മാരാണ്. അതിലും വിശേഷിച്ചു തമസ്സാണ് മിക്ക പേരിലും ആധിക്യേന നിലനില്ക്കുന്നത്. ഗാഢമായ അന്ധകാരമുള്ളിടത്തു പ്രകാശമുണ്ടാവാൻ വയ്യാത്തതുപോലെ തമോഗുണം വർദ്ധിച്ചിരിക്കുന്ന ഒരാൾക്കു ജ്ഞാനമുണ്ടാവാൻ വയ്യ. അതിനാൽ ആദ്യം തന്നെ കർമ്മബഹുളമായ രജോഗുണത്തെ വളർത്തി രജസ്സുകൊണ്ടു തമസ്സിനെ അകറ്റണം. രജസ്സിന്റെ വർദ്ധനവിൽക്കൂടെ തമസ്സു നിശ്ശേഷവും നീങ്ങിക്കഴിഞ്ഞാൽ സത്വപ്രധാനമായ ജീവിതംകൊണ്ടു സത്വ

ഗുണത്തെ വളർത്തി സത്വംകൊണ്ടു രജസ്സിനേയും ജയിക്കണം. പ്രകാശാത്മകമായ സത്വഗുണംകൊണ്ടു കർമ്മബഹുളവും അഭിമാനസ്വരൂപവും ആയ രജസ്സു നിശ്ശേഷം അകറ്റപ്പെട്ടു കഴിയുമ്പോൾ സത്വപ്രധാനനായിത്തീരും. അപ്പോൾ തത്വത്തിന്റെ പരോക്ഷജ്ഞാനമുണ്ടാവും. അനന്തരം സമാധിപരിശീലനംകൊണ്ടു തത്വത്തെ അപരോക്ഷമായറിയുമ്പോൾ ചിത്തം പരമപദത്തിൽ വിശ്രാന്തിയെ പ്രാപിക്കും. ചിത്തം സമ്പൂർണ്ണവിശ്രാന്തിയെ പ്രാപിച്ചാൽ ഗുണാതീതമായ പരമപദത്തിൽത്തന്നെ എപ്പോഴും ആനന്ദമായി രമിച്ചുകൊണ്ടു സഹജസമാധിസ്ഥനായിത്തീരും. അതു തത്വപ്രാപ്തിയുടെ സ്വരൂപം.

**സത്വതോ ജ്ഞാനമായാതി**
**രജസോ ലോഭതസ്കരഃ**
**പ്രമാദമോഹൗ ഭവത-**
**സ്തഥാഽജ്ഞാനം തമോഗുണാൽ.** 16

സാരം:- സത്വഗുണത്തിന്റെ ആധിക്യംകൊണ്ടു ജ്ഞാനവും രജസ്സിന്റെ ആധിക്യംകൊണ്ടു ലോഭവും വർദ്ധിക്കും. തമോഗുണം വർദ്ധിച്ചാൽ തെറ്റിദ്ധാരണ ആലസ്യം അജ്ഞാനം ഇവയും വർദ്ധിക്കും. ജ്ഞാനംകൊണ്ടേ ജീവനു സംസാരത്തിൽനിന്നു രക്ഷപ്പെടാൻ മാർഗ്ഗമുള്ളു. അജ്ഞാനമാണ് സംസാരത്തിന്റെ ബീജം. ജ്ഞാനംകൊണ്ടേ അതു നശിക്കു. ജ്ഞാനമുണ്ടാവാൻ രജസ്തമസ്സുകൾ ചുരുങ്ങി സത്വഗുണം വർദ്ധിക്കണം. അതിനാൽ സത്വഗുണത്തെ വളർത്തുന്നതാണ് ജീവനു രക്ഷ.

**സത്വാദൂർദ്ധ്വഗതിർഭദ്രേ!**
**രജസാ മദ്ധ്യവർത്തനം**
**തമസോഽധോഗതിർദ്ദേവി!**
**ഗുണിനാം വശവർത്തിനാം.** 17

സാരം:- ജീവിതംകൊണ്ടു ഗുണാതീതമായ പരമപദത്തെ അറിഞ്ഞു ചിത്തത്തെ സംസാരത്തിൽ നിന്നുയർത്തിപ്പിച്ചു പരമപദത്തിൽ വിശ്രാന്തമാക്കാൻ കഴിയേണ്ടതാണ്. അതാണ് ജീവിതത്തിന്റെ ലക്ഷ്യം. അതുകൊണ്ടേ ജന്മസാഫല്യവുമുള്ളു. അങ്ങിനെ സാധിക്കാൻ കഴിഞ്ഞില്ലെങ്കിൽ സത്വഗുണത്തെ വളർത്താനെങ്കിലും സാധിക്കേണ്ടതാണ്. സത്വഗുണത്തിന്റെ ആദിക്യത്തോടുകൂടിയെങ്കിലും മരിക്കാൻ കഴിഞ്ഞാൽ ഊർദ്ധ്വയോനികളിൽ ജനിക്കാനെങ്കിലും സാധിക്കും. എന്നാൽ ആ ജന്മത്തെ സാഹചര്യങ്ങളെക്കൊണ്ട് അപ്പോഴെങ്കിലും ജന്മസാഫല്യത്തെ പ്രാപിക്കാൻ കഴിഞ്ഞെന്നു വരാം. രജോഗുണത്തിന്റെ ആധിക്യത്തോടുകൂടിയാണ് മരിക്കുന്നതെങ്കിൽ ഇപ്പോഴുള്ളപോലുള്ള ജനനവും ജീവിതവും തന്നെയായിരിക്കും അടുത്ത ഭാവിയിൽ കിട്ടുന്നത്. എന്നാൽ അതും കുറെ ഭേദമാണ്. തമോഗുണത്തിന്റെ ആധിക്യത്തോടെയാണ് മരിക്കുന്നതെങ്കിൽ ഇന്നുള്ളതിൽ നിന്നും എത്രയോ താണ നിലയിലുള്ള നീചയോനിയിലായിരിക്കും ജനിക്കുന്നത്. അത് അത്യന്ത കഷ്ടമാണ്. അങ്ങിനെ സംഭവിച്ചാൽ പിന്നെ എത്ര ജന്മങ്ങളെക്കൊണ്ടാണ് ഉയർന്ന ജന്മവും സത്വാഭിവൃദ്ധിയും ജ്ഞാനപ്രാപ്തിയുമൊക്കെയുണ്ടാവുന്നതെന്നാർക്കും പറയാൻ വയ്യ. അതിനാൽ ഹേ ദേവി! മനു

ഷ്യജീവിതം കിട്ടിക്കഴിഞ്ഞാൽ സത്വഗുണാഭിവൃദ്ധിക്കും ജ്ഞാനപ്രാപ്തിക്കും നിരന്തരം പരിശ്രമിക്കേണ്ടതാണ്. ഗുണങ്ങളിൽ മുഴുകിയിരിക്കുന്നേടത്തോളം കാലം ജീവനു രക്ഷയില്ല. അതിനാൽ സത്വഗുണാഭിവൃദ്ധിയിൽക്കൂടെ ജ്ഞാനം സമ്പാദിച്ച്, ഗുണാതീതമായ പരമപദത്തിൽ വിശ്രാന്തിയെ പ്രാപിക്കുക തന്നെ വേണം.

**ഗുണേഭ്യോന്യന്ന കർത്താരം**
**ദർശകശ്ചാനുപശ്യതി**
**ആത്മാനം വേത്തി തത്വേന**
**തദാ ബ്രഹ്മപദം വ്രജേൽ. 18**

സാരം:- എല്ലാ ജീവികളിലും എല്ലാവിധ കർമ്മങ്ങളുടേയും അനുഭവങ്ങളുടേയും കർത്താവും ഭോക്താവുമായിട്ടിരിക്കുന്നതു ത്രിഗുണങ്ങൾതന്നെയാണ്. ഗുണങ്ങളെ വിട്ടു മറ്റൊരു കർത്താവോ ഭോക്താവോ ഇല്ല. അതിനാൽ ഗുണങ്ങളടങ്ങിയാൽ കർത്തൃഭോക്തൃസ്വരൂപിയായ ജീവനോ കർമ്മഭോജ്യസ്വരൂപമായ സംസാരമോ ഇല്ല. ഈ പരമാർത്ഥം അറിയുമ്പോൾ തത്വവിചാരത്തിൽക്കൂടെ ആത്മസ്വരൂപത്തെ അറിയാറാവും. ആത്മസ്വരൂപത്തെ അറിയുമ്പോൾ ബ്രഹ്മപദത്തെ പ്രാപിക്കുകയും ചെയ്യും.

**കർത്താഹഞ്ച സുഭോക്താഹം**
**സുഖിതദുഃഖജീവനഃ**
**ഇതി തൽ ഗുണമാഹാത്മ്യാൽ**
**ജ്ഞായതേ വ്യവഹാരതഃ. 19**

സാരം:- കേവലം ത്രിഗുണങ്ങളുടെ വിലാസമാത്രവും പരമാർത്ഥത്തിൽ ഇല്ലാത്തതുമായ സംസാരവും അതിൽ കർത്തൃത്വഭോക്തൃത്വാദി യാതൊരു സംബന്ധവുമില്ലാത്ത ഈശ്വരസ്വരൂപിയായ ജീവന്നു ഞാൻ കർത്താവാണ് ഭോക്താവാണ് സുഖിയാണ് ദുഃഖിയാണ് എന്നീ രൂപത്തിലുള്ള വിശ്വാസവും അതു ഹേതുവായിട്ടുള്ള സംസാരവ്യവഹാരവും എല്ലാം ഈശ്വരവിലാസം തന്നെ. **ഈശ്വരന്റെ അപാരമായ മഹിമയുടെ ഒരു സ്ഫുരണംതന്നെ സംസാരം. ഭഗവൽ കാരുണ്യം കൊണ്ടു വേണം അതിൽനിന്നു നിവർത്തിക്കാനും.** ഇവിടെയാണ് ഗുണയോഗമെന്ന പന്ത്രണ്ടാമദ്ധ്യായം അവസാനിക്കുന്നത്.

# പതിമൂന്നാമദ്ധ്യായം

**ബ്രഹ്മദർശനയോഗമെന്നാണ്** തുടങ്ങാൻപോകുന്ന പതിമൂന്നാമദ്ധ്യായത്തിന്നു പേരിട്ടിരിക്കുന്നത്. ആകെ പതിനെട്ടു ശ്ലോകങ്ങളാണ് ഈ അദ്ധ്യായത്തിലുള്ളത്. തത്വത്തിന്റെ നിഷ്കൃഷ്ടനിരൂപണത്തെ അപേക്ഷിച്ച് ഈ ഗ്രന്ഥത്തിലെ മറ്റെല്ലാ അദ്ധ്യായങ്ങളേക്കാളും ഈ പതിമൂന്നാമദ്ധ്യായം ഗഹനവും ഗൗരവവുമായിട്ടുണ്ടെന്നു പറയണം. വേദാന്തശാസ്ത്രത്തിന്റെ രത്നച്ചുരുക്കമാണ് ബ്രഹ്മദർശനയോഗമെന്ന ഈ അദ്ധ്യായമെന്നു പറഞ്ഞാൽ തെറ്റില്ല. ജിജ്ഞാസുവായ സാധകന് ഈ ഒരദ്ധ്യായത്തിന്റെ പഠിപ്പുകൊണ്ടുതന്നെ തത്വാനുഭൂതിയുണ്ടാവാൻ സാദ്ധ്യമാണെന്നു പറയണം.

ശ്രീ അയ്യപ്പ ഉവാച:

**യഥാ വൃക്ഷസ്യ ബീജേഽസ്മിൻ**
**മഹാൻ വൃക്ഷ ഉപസ്ഥിതഃ**
**തഥാ ബ്രഹ്മണി സർവ്വേ ച**
**ഭൂചരാ ഖേചരാദയഃ.** 1

സാരം:- അയ്യപ്പഭഗവാൻ പറകയാണ്. വളരെ ചെറിയ ബീജത്തിനുള്ളിൽ എപ്രകാരം ഒരു വലിയ വൃക്ഷം ശാഖോപശാഖകളോടുകൂടി ഒതുങ്ങിയിരിക്കുന്നുവോ; അതുപോലെ ബ്രഹ്മത്തിൽ സർവ്വജീവകോടികളും ലോകങ്ങളും എന്നുവേണ്ട സകല ബ്രഹ്മാണ്ഡങ്ങളും ഒതുങ്ങിയിരിക്കുന്നു. വളരെയധികം വലിപ്പമുള്ള ആൽവൃക്ഷത്തിന്റെ ബീജം എത്രയോ സൂക്ഷ്മമാണ്. എത്രയും സൂക്ഷ്മമായ ബീജത്തിന്നുള്ളിലാണ് എത്രയോ വലിപ്പമേറിയ ആൽ വൃക്ഷം അതിന്റെ എല്ലാ അവയവങ്ങളോടുകൂടി ഒതുങ്ങിയിരിക്കുന്നത്. അത്രയല്ല, ഒരു ബീജത്തിൽനിന്ന് ഒരു വൃക്ഷമേ ഉണ്ടാവുന്നുള്ളുവെങ്കിലും ആ വൃക്ഷത്തിൽ പിന്നീടു കോടാനുകോടി ബീജങ്ങളുണ്ടാവുന്നു. ആ ബീജങ്ങളിൽനിന്നൊക്കെ ഓരോ വൃക്ഷങ്ങളുണ്ടാവുന്നു. ആ വൃക്ഷങ്ങളിലും ഇതുപോലെ സംഖ്യയില്ലാത്ത ബീജങ്ങളും അവയിൽനിന്നൊക്കെ വൃക്ഷങ്ങളുമുണ്ടാവുന്നു. അപ്പോൾ ഒരു ബീജത്തിൽ എത്ര കോടി വൃക്ഷങ്ങളാണ് ഒതുങ്ങിയിരിക്കുന്നതെന്നു പറയാൻ വയ്യ. ഇതുപോലെ അത്യന്തസൂക്ഷ്മമായ ബ്രഹ്മസ്വരൂപത്തിൽ എത്രയെത്ര കോടി ബ്രഹ്മാണ്ഡങ്ങളാണ് ഒതുങ്ങിയിരിക്കുന്നതെന്നു

പറയാൻ വയ്യ. അതിനാൽ അത്യത്ഭുതകരവും അത്യന്തസൂക്ഷ്മവുമായ ബ്രഹ്മസ്വരൂപം എത്രയോ അസംഖ്യം ജഗദ്വൃക്ഷങ്ങളുടെ ബീജമായിരിക്കുന്നു. വൃക്ഷത്തിന്റെ അടിയിലും മുകളിലും ബീജമാണ്. അതുപോലെ ജഗത്തിന്റെ അകത്തും പുറത്തും ചുവട്ടിലും മുകളിലും എല്ലാം ബ്രഹ്മം തന്നെ.

**ബീജാദപി സുസൂക്ഷ്മാ യാ**
**ശക്തിരത്ര വിരാജതേ**
**തഥാ ബ്രഹ്മണി മായാ തു**
**ചാനിർവ്വാച്യപദേ സ്ഥിതാ. 2**

സാരം:- ബീജത്തിൽ നിന്നു പുറപ്പെടുന്ന അത്യന്തസൂക്ഷ്മമായ ശക്തിയുടെ വികാസമാണ് അങ്കുരമായും വൃക്ഷമായുമെല്ലാം പരിണമിക്കുന്നത്. ഇതുപോലെ ബ്രഹ്മത്തിൽ പുറപ്പെടുന്ന അത്യന്തസൂക്ഷ്മയായ ശക്തിയുടെ വികാസമാണ് ജഗത്തായും എല്ലാമായും പരിണമിക്കുന്നത്. അതിനെയാണ് മായയെന്നു പറയുന്നത്. ബീജത്തിൽ പ്രസ്തുതശക്തി എവിടെയിരിക്കുന്നുവെന്നോ എങ്ങിനെയുള്ളതാണെന്നോ എപ്രകാരം അറിയാൻ കഴിയില്ലയോ, അതുപോലെ ബ്രഹ്മത്തിൽ എവിടെയാണ് മായ ഇരിക്കുന്നതെന്നോ എന്താണ് മായയുടെ സ്വരൂപമെന്നോ അറിയാനും പറയാനും സാദ്ധ്യമല്ല. അറിയാനും പറയാനും സാദ്ധ്യമല്ലാത്തതാണ് മായാസ്വരൂപമെങ്കിൽ അങ്ങിനെയൊരു വസ്തുവുണ്ടെന്നെങ്ങിനെ നിശ്ചയിക്കും? എന്നാണെങ്കിൽ കാര്യംകൊണ്ടു നിശ്ചയിക്കേണ്ടിയിരിക്കുന്നു. ബീജത്തിന്റെ സ്വാരൂപമല്ല അങ്കു

രവും വൃക്ഷവും. എന്നിരുന്നാലും ബീജത്തിൽനിന്നുണ്ടാവുന്നതായിക്കാണുന്നു. അപ്പോൾ അങ്കുരവും വൃക്ഷവും ആയിത്തീരുന്ന ഒരു ശക്തി ബീജത്തിലുണ്ടെന്നെപ്രകാരം വിശ്വസിക്കണമോ, അതുപോലെ ബ്രഹ്മത്തിലും ജഗത്തായിത്തീരുന്ന ഒരു ശക്തിയുണ്ടെന്നു വിശ്വസിക്കേണ്ടിയിരിക്കുന്നു. ബ്രഹ്മത്തിന്റെ സ്വരൂപമല്ല ജഗത്ത്. ബ്രഹ്മത്തിൽനിന്നന്യമായി മറ്റൊന്നില്ലതാനും. ആ സ്ഥിതിക്കു ജഗത്തായിപ്പരിണമിക്കുന്ന ഒരു ശക്തി ബ്രഹ്മത്തിലുണ്ടെന്നു വിശ്വസിക്കാതിരിക്കാൻ നിർവ്വാഹമില്ല. അതാണ് മായ. അതിനാൽ മായയുടെ രൂപം ഇന്നതെന്ന് അറിയാനോ പറയാനോ കഴിയില്ലെങ്കിൽക്കൂടി മായയെന്നൊരു ശക്തി ഉണ്ടെന്നു വിശ്വസിക്കേണ്ടിയിരിക്കുന്നു.

**ബീജാൽ ഭിന്നാ ന തച്ഛക്തി -**
**ർവ്വിചാരേണ വിനാ തു യാ**
**ദൃശ്യതേ തു തഥാ മായാ**
**ബ്രഹ്മഭിന്നാ ന ദൃശ്യതേ.** 3

സാരം:- അങ്കുരവൃക്ഷസ്വരൂപമായിത്തീരുന്ന യാതൊരു ശക്തി ബീജത്തിലുണ്ടോ, അതു ബീജത്തിൽനിന്നു ഭിന്നയാവാൻ കാരണമില്ല. പ്രസ്തുത ശക്തി ബീജത്തിൽനിന്നു ഭിന്നയാണെങ്കിൽ ചിലപ്പോഴെങ്കിലും ബീജത്തിന്റെ അപേക്ഷയില്ലാതെ വൃക്ഷമുണ്ടാവേണ്ടതാണ്. അങ്ങിനെ കണ്ടുവരുന്നില്ല. ബീജത്തിന്റെ അപേക്ഷയോടുകൂടി മാത്രമേ വൃക്ഷമുണ്ടാവാറുള്ളു. അതുപോലെ ജഗൽകാരണയായ മായയെന്ന ബ്രഹ്മശക്തിയും ബ്രഹ്മത്തിൽനിന്നു വേറെയാവാൻ കാരണമില്ല.

വേറെയാണെങ്കിൽ ബ്രഹ്മത്തിന്റെ അപേക്ഷയില്ലാതെ ത്തന്നെ ജഗൽസൃഷ്ടി നടക്കുമായിരുന്നു. പക്ഷേ അങ്ങിനെ കണ്ടു വരുന്നില്ല. അതിനാൽ ബ്രഹ്മശക്തി യായ മായ ബ്രഹ്മത്തിൽനിന്നു വേറെയല്ല. കൂടാതെ ബ്രഹ്മം അദ്വൈതവും അപരിച്ഛിന്നവുമാണെന്നും പ്രസി ദ്ധമാണ്. ആ സ്ഥിതിക്കു മായ ബ്രഹ്മത്തിൽ നിന്നു വേറെ യാണെങ്കിൽ അദ്വൈതവും അപരിച്ഛിന്നവുമെന്ന വേദോ ക്തിക്കും ഹാനി വരും. അതു സംഭവിക്കാൻ വയ്യ. അതി നാൽ ബ്രഹ്മശക്തിയായ മായയും ബ്രഹ്മംതന്നെ. അങ്ങിനെ മായയും ബ്രഹ്മവും രണ്ടല്ല, ഒന്നുതന്നെയാ ണെങ്കിൽ പിന്നെ മായയെന്ന ഒരു പ്രത്യേകനാമത്തിന്റെ ആവശ്യമെന്താണ്? ബ്രഹ്മത്തിൽ നിന്നുതന്നെ ജഗത്തു ണ്ടാവുന്നു എന്നു പറഞ്ഞാൽ പോരേ? എന്നാണെങ്കിൽ അതു ശരിയല്ല. എന്തുകൊണ്ടെന്നാൽ ബ്രഹ്മം നിശ്ചലവും നിർവ്വികാരവും നിഷ്ക്രിയവുമാണ്. ആ സ്ഥിതിക്കു ജഗ ത്തായിത്തീരുന്നില്ല. അങ്ങിനെ പറയാനും വയ്യ. എന്നാൽ പിന്നെ ജഗത്തായിപ്പരിണമിക്കുന്നതെന്താണെന്ന സംശയം വരും. അതാണ് ബ്രഹ്മശക്തിയായ മായയെന്ന കഥനം വേണ്ടി വന്നത്. വാസ്തവത്തിൽ ബ്രഹ്മത്തിൽ നിന്നന്യമായി മറ്റൊന്നില്ലെങ്കിൽ മായാകല്പനം അർത്ഥ ശൂന്യമല്ലേ? എന്നാണെങ്കിൽ അല്ല. ബീജത്തിൽനിന്നന്യ മായി മറ്റൊന്നു ബീജത്തിലില്ലെങ്കിലും അങ്കുരവും വൃക്ഷ വുമായിത്തീരുന്നതു ബീജത്തിൽനിന്നുതന്നെ വികസി ക്കുന്ന ഒരു ശക്തിവിശേഷമാണ്. ഇതുപോലെ ബ്രഹ്മ ത്തിൽനിന്നന്യമായി മറ്റൊന്നില്ലെങ്കിലും ജഗൽസൃഷ്ട്യാ ദികാര്യങ്ങൾ ബ്രഹ്മത്തിൽനിന്നു തന്നെ പുറപ്പെടുന്ന

ശക്തിവിശേഷത്താലാണ് നടക്കപ്പെടുന്നത്. അതു വിചാരംകൊണ്ട് അറിയാൻ സാധിക്കും. തത്വങ്ങളെ അന്വയ വ്യതിരേകേണ നിരൂപിക്കുമ്പോൾ മായാശക്തിയെ ബോധിക്കാൻ കഴിയും. അതു ബ്രഹ്മത്തിൽനിന്നന്യയല്ലെന്നും അപ്പോൾ ബോദ്ധ്യമാവും.

**വൃക്ഷാച്ഛാഖാ തതഃ പത്രം**
**കുസുമാനി ഫലാനി ച**
**ഹിരണ്യഗർഭഃ സൂത്രാത്മാ**
**ചേശ്വരോ ജീവകോ വിരാട്. 4**

സാരം:- ബീജത്തിൽനിന്നു വൃക്ഷവും വൃക്ഷത്തിൽ നിന്നു കൊമ്പുകളും കൊമ്പുകളിൽ ഇലകളും ഇലകളിൽ പുഷ്പങ്ങളും പുഷ്പങ്ങളിൽ ഫലങ്ങളും ഉണ്ടാവുന്നതെപ്രകാരമോ, അതുപോലെ ബ്രഹ്മത്തിൽനിന്നു ഹിരണ്യഗർഭനും, ഹരണ്യഗർഭനിൽനിന്നു സൂത്രാത്മാവും, സൂത്രാത്മാവിൽനിന്ന് ഈശ്വരനും, ഈശ്വരനിൽനിന്നു ജീവന്മാരും, ജീവന്മാരിൽനിന്നു ജഗത്തുമുണ്ടാവുന്നു. വാസ്തവത്തിൽ ബീജത്തിന്റെ സാന്നിദ്ധ്യത്തിൽ ബീജശക്തിയാണ് വൃക്ഷാദികളാകുന്ന എല്ലാമായിപ്പരിണമിക്കുന്നത്. അതുപോലെ ബ്രഹ്മസാന്നിദ്ധ്യത്തിൽ ബ്രഹ്മശക്തിയായ മായയാണ് ഹിരണ്യഗർഭൻ തുടങ്ങി ജഗൽപര്യന്തമുള്ള എല്ലാമായിപ്പരിണമിക്കുന്നത്.

**വൃക്ഷാധസ്ഥാ യഥാ ഛായാ**
**വാതേന പരിവർത്തിതാ**
**സുഖദുഃഖേ തഥാ വിശ്വേ**
**കർമ്മണാ പരിവർത്തതേ. 5**

സാരം:- വൃക്ഷത്തിന്റെ അധോഭാഗത്തുള്ളതും കാറ്റിനാൽ ആട്ടിയുലയ്ക്കപ്പെടുന്നതുമായ നിഴൽ എപ്രകാരം വൃക്ഷാശ്രയികളായ ജനങ്ങൾക്ക് അനുഭവയോഗ്യമായിട്ടിരിക്കുന്നുവോ അതുപോലെ ജഗത്തിൽ കർമ്മത്താൽ മാറ്റി മറയ്ക്കപ്പെട്ടുകൊണ്ടിരിക്കുന്ന സുഖദുഃഖങ്ങൾ ജഗദാശ്രയികളായ ജനങ്ങൾക്ക് അനുഭവയോഗ്യമായിട്ടിരിക്കുന്നു. കാറ്റിന്റെ ശക്തികൊണ്ടു വൃക്ഷത്തിന്റെ കൊമ്പുകൾ അങ്ങിങ്ങ് ഉലയുമ്പോൾ എപ്രകാരം നിഴൽ സ്ഥാനവ്യത്യാസത്തെ പ്രാപിക്കുന്നുവോ, നിഴലിന്നു സ്ഥാനവ്യത്യാസമുണ്ടാവുമ്പോൾ നിഴലത്തിരുന്നവന്നു വെയിലും, വെയിലത്തിരുന്നവന്നു നിഴലും എപ്രകാരം അനുഭവപ്പെടുന്നുവോ, അതുപോലെയാണ് കർമ്മങ്ങളുടെ പരിപാക വിശേഷത്താൽ സുഖിയായവൻ ദുഃഖിയായും, ദുഃഖിയായവൻ സുഖിയായും മാറിക്കൊണ്ടിരിക്കുന്നത്. കർമ്മം വളർന്നുകൊണ്ടേയിരിക്കുന്നതിനാൽ സുഖദുഃഖാദി അനുഭവങ്ങളും വളർന്നുകൊണ്ടിരിക്കുന്നു. അവയുടെ ഭുക്തിക്കു പറ്റുന്നതോതിൽ ജന്മങ്ങളും മാറിമാറി സ്വീകരിക്കേണ്ടിവരുന്നു. അങ്ങിനെ സംസാരം വളർന്നുകൊണ്ടേയിരിക്കുന്നു. കർമ്മങ്ങളെക്കൊണ്ടു ജന്മങ്ങളും ജന്മങ്ങളെക്കൊണ്ടു കർമ്മങ്ങളും വർദ്ധിക്കുന്നു. കർമ്മങ്ങൾ വർദ്ധിക്കുന്തോറും സ്വരൂപസ്ഥിതി മറന്നു സത്യത്തിൽനിന്നു ദൂരദൂരം പോയ്ക്കൊണ്ടിരിക്കുന്നു. സംസാരത്തിന്റെ പല തുറകളിലും മുങ്ങിയും പൊങ്ങിയും തന്നെ കഴിയുന്നു. സുകൃതവിശേഷത്താൽ ഏതെങ്കിലും ഒരു ജന്മത്തിൽ സൽസംഗവും അതു വഴിക്കു ശ്രവണമനനനിദിദ്ധ്യാസ

ങ്ങളും സാധിച്ചു സത്യത്തെ അറിയാനിടവന്നാൽ ഭ്രാന്തിയിൽ നിന്നു രക്ഷപ്പെട്ടു സ്വരൂപസ്ഥിതിയെ പ്രാപിക്കുന്നു.

**ബ്രഹ്മ ബീജം ജഗദ്വൃക്ഷോ**
**ജനിതോ മായയാ പുരാ**
**അസ്യ ബീജവിചാരേണ**
**പൂർണ്ണോഹം പുരുഷോത്തമഃ.** 6

സാരം:- ബ്രഹ്മമാകുന്ന ബീജത്തിൽ നിന്നാണ് ജഗത്താകുന്ന ഈ വൃക്ഷമുണ്ടായത്. അത് ആദ്യംതന്നെ പറഞ്ഞുവല്ലോ. മായയാകുന്ന ബ്രഹ്മശക്തിയാണ് ബീജത്തെ വൃക്ഷാകാരേണ മുളപ്പിച്ചത്. അതിനാൽ മായാശക്തി വികസിച്ചുകൊണ്ടിരിക്കുംകാലത്തോളം ഈ വൃക്ഷം—ജഗത്ത്—അടങ്ങുന്നതല്ല. അതിനാൽ മായാശക്തി സങ്കോചിക്കണം. എങ്കിലേ ജഗൽഭാവം അടങ്ങൂ. ബ്രഹ്മമാകുന്ന ബീജത്തിന്റെ വിചാരംകൊണ്ട്—നിരന്തരാനുസന്ധാനംകൊണ്ട്--ജഗത്തും ജഗൽകാരണമായ മായയും അടങ്ങും. അതിനാൽ ബ്രഹ്മബോധവും ബ്രഹ്മനിഷ്ഠയും തന്നെ സംസാരത്തിൽനിന്നു രക്ഷപ്പെടാനുള്ള ഏക മാർഗ്ഗം. മായാശക്തി സങ്കോചിച്ചു സംസാരം നിവർത്തിച്ചു കഴിഞ്ഞാൽ താൻ പൂർണ്ണനും പുരുഷോത്തമനും സച്ചിദാനന്ദസ്വരൂപനുമായ സാക്ഷാൽ ബ്രഹ്മമാണെന്നു ബോദ്ധ്യമാവുകയും ചെയ്യുന്നു.

**അപോ വിനാ ന വൃക്ഷസ്യ**
**ജീവനം ജഗദന്തരേ**
**അയ്യപ്പേന വിനാ ജീവാ**
**ന ജീവന്തി ജഗത്ത്രയേ.** 7

സാരം:- വെള്ളമില്ലാതെ ലോകത്തിലെവിടെയും ഒരു വൃക്ഷവും ഉണ്ടാവുകയോ നിലനില്ക്കുകയോ ചെയ്യുന്നില്ല. അതുപോലെ അയ്യപ്പനോടു കൂടാതെ ജഗത്തിലെവിടെയും ഒരു ജീവനും ജീവിക്കുന്നില്ല. ജീവന്നും ജീവിതത്തിന്നും ആധാരമാണ് അയ്യപ്പൻ. ഇവിടെ അപ് ശബ്ദത്തിന്നു ജലമെന്ന അർത്ഥത്തിന്നു പുറമേ വൈദിക നിലയിൽ കർമ്മവാസനയെന്നും അർത്ഥമുണ്ട്. അപ്പോൾ എല്ലാ ജീവന്മാരുടേയും കർമ്മവാസനകളുടെ നിയന്താവോ അധിഷ്ഠാനമോ ആണ് അയ്യപ്പനെന്നും കർമ്മവാസനകളെക്കൊണ്ടാണ് ജീവത്വവും ജീവിതവും നില നിർത്തുന്നതെന്നും അർത്ഥം പറയാം.

**ക്ഷുൽപിപാസേ ച പ്രാണാനാം**
**ധർമ്മോ ദുഃഖം സുഖം തഥാ**
**സ്വാന്തസ്യൈവ ന ദേഹസ്യ**
**സൂക്ഷ്മസ്യ ന ഹി ദേഹിനഃ.** 8

സാരം:- വിശപ്പ്, ദാഹം, സുഖം, ദുഃഖം എന്നിവയെക്കൊണ്ടാണ് സംസാരത്തിൽ എല്ലാ ജനങ്ങളും തപിച്ചുകൊണ്ടിരിക്കുന്നത്. വാസ്തവത്തിൽ സുഖദുഃഖങ്ങളും ക്ഷുൽപിപാസകളും ജീവന്റെയോ ആത്മാവിന്റെയോ ധർമ്മമാണോ എന്നു പരിശോധിച്ചുനോക്കിയാൽ അല്ലെന്നു ബോദ്ധ്യമാവും. വിശപ്പും ദാഹവും പ്രാണന്റെയും സുഖവും ദുഃഖവും മനസ്സിന്റെയും ധർമ്മങ്ങളാണ്. ദേഹത്തിന്നോ ദേഹിയായ ജീവന്നോ ആത്മാവിന്നോ അവയൊന്നും അല്പംപോലും ബാധകമാവാൻ പാടില്ലാത്തതാണ്. എന്നിരുന്നാലും ക്ഷുൽപിപാസകളെക്കൊണ്ടും സുഖദുഃഖങ്ങളെക്കൊണ്ടും പീഡിതന്മാരാണ്

എല്ലാവരും. അവയുടെ നിവൃത്തിക്കുവേണ്ടിയാണ് സർവ്വ ജീവികളും ജീവിതം മുഴുവനും അദ്ധ്വാനിക്കുന്നത്. ക്ഷുൽപിപാസകളെക്കൊണ്ടോ ആഹാരപാനീയങ്ങളെക്കൊണ്ടോ ജീവന്നോ ആത്മാവിന്നോ ക്ഷയമോ വൃദ്ധിയോ ഒന്നുമുണ്ടാവുന്നില്ല. എന്നാൽ അവ തന്റെ ധർമ്മങ്ങളോ തനിക്കു ബാധകങ്ങളോ അല്ലെന്നു മനസ്സിലാക്കി അവയിൽനിന്നു നിവർത്തിക്കാനും കഴിയുന്നില്ല. ജീവന്നു മായാവശഗത്വംകൊണ്ടുള്ള പാരതന്ത്ര്യമാണ് അതിനു കാരണം. ജ്ഞാനംകൊണ്ടു മായാതീതത്വം കിട്ടുമ്പോൾ അതിനു നിവൃത്തിയുമുണ്ടാവും.

**ജപാകുസുമസമ്പർക്കാൽ**
**മണൗ തിഷ്ഠതി രക്തിമാ**
**തഥാ ഹി ദേഹസംസർഗ്ഗാൽ**
**സുഖം ദുഃഖമിഹാത്മനി.** 9

സാരം:- ചെമ്പരത്തിപ്പൂവിന്നടുത്തുവെച്ച സ്ഫടികക്കഷണത്തിൽ രക്തവർണ്ണം വ്യാപിച്ചതായിക്കാണാം. അതിന്റെ കാരണം ചുവപ്പുവർണ്ണമുള്ള ചെമ്പരത്തിപ്പൂവിന്റെ സംസർഗ്ഗമാണ്. ഇതുപോലെ ശരീരാദി ഉപാധികളുറട സംസർഗ്ഗംഹേതുവായിട്ടാണ് ഉപാധിധർമ്മങ്ങളായ സുഖദുഃഖങ്ങളും മറ്റും ആത്മാവിൽ ആരോപിക്കുന്നത്. ചുവപ്പുവർണ്ണം സ്ഫടികത്തിന്റേതല്ല, ചെമ്പരത്തിപൂവിന്റേതാണെന്നു വ്യക്തമാണല്ലോ. ഇതുപോലെ സുഖദുഃഖാദികളും ആത്മാവിന്റേതല്ല, ഉപാധികളുടേതാണ്.

**സൽസംഗേന കഠാരേണ**
**വിചാരേണ ച മാനവി!**

**മൂലാജ്ഞാനമഹാവൃക്ഷം**
**ഛിത്വാ കൈവല്യമാചര. 10**

സാരം:- അജ്ഞാനമാണ് സംസാരത്തിന്റെ ബീജവും നിലനില്പുമെല്ലാം. അജ്ഞാനംതന്നെ മായയും. മുലാജ്ഞാനമാകുന്ന മഹാമായ നീങ്ങുമ്പോൾ സംസാരം നിവർത്തിക്കും. സ്വരൂപസ്ഥിതി വന്നു ചരിതാർത്ഥനാവും, മൂലാജ്ഞാനമാകുന്ന പ്രസ്തുത മഹാവൃക്ഷത്തെ മുറിച്ചുവീഴ്ത്താൻ മൂർച്ചയേറിയ രണ്ടു കഠാരങ്ങളാണുള്ളത്. ഒന്നു സൽസംഗം, മറ്റേതു തത്വവിചാരം. തത്വത്തെ അറിഞ്ഞു സംസാരം നിവർത്തിച്ചു സ്വരൂപസ്ഥിതി വന്ന മഹത്തുക്കൾതന്നെ സജ്ജനങ്ങൾ. അവരുടെ സംസർഗ്ഗം കൊണ്ട് എല്ലാ കല്മഷങ്ങളും നീങ്ങി വളരെ വേഗത്തിൽ ആത്മശുദ്ധിയുണ്ടാവും. അപ്പോൾ ചെയ്യപ്പെടുന്ന തത്വവിചാരംകൊണ്ടു തത്വത്തെ അറിഞ്ഞ് അജ്ഞാനത്തെ അകറ്റി സ്വരൂപസ്ഥിതിയെ പ്രാപിക്കാനുള്ള കഴിവുമുണ്ടാവും. അതിനാൽ ഹേ ശബരി! സൽസംഗംകൊണ്ടും വേദാന്തവിചാരംകൊണ്ടും തത്വത്തെ അറിഞ്ഞ് അജ്ഞാനത്തെ അകറ്റി സ്വരൂപസ്ഥിതിയെ പ്രാപിക്കൂ. അതുതന്നെ ജന്മസാഫല്യം.

**നിർവ്വേദാസിഃ കരേ യസ്യ**
**സംസാരഃ കിം കരിഷ്യതി**
**രാഗോ യദ്യസ്തി പുംദേഹേ**
**സച്ഛാസ്ത്രം കിം കരിഷ്യതി. 11**

സാരം:- തീവ്രവൈരാഗ്യമാകുന്ന വാള് കയ്യിലുണ്ടെങ്കിൽ സംസാരത്തെ ഭയപ്പെടേണ്ടതില്ല. അതില്ലെ

ങ്കിലും അങ്ങിനെതന്നെ. എന്തൊക്കെ ശാസ്ത്രം പഠിച്ചിട്ടും ഏതെല്ലാം ജ്ഞാനമുണ്ടായിട്ടും എത്രയൊക്കെ തപസ്സു ചെയ്തിട്ടും ഒന്നും പ്രയോജനമില്ല. അതിനാൽ സംസാര നിവൃത്തിക്കു മുഖ്യമായി സമ്പാദിക്കേണ്ടിയിരിക്കുന്നതു വൈരാഗ്യം തന്നെ.

**രാഗദ്വേഷവിഹീനസ്യ**
**ഭക്തസ്യ പരമാത്മനഃ**
**നിർവ്വേദാസിഃ കരേ യസ്യ**
**സഫലം വേദശാസനം.** 12

സാരം:- രാഗദ്വേഷങ്ങളും മദമത്സരങ്ങളും മറ്റുമാകുന്ന ദ്വന്ദ്വഭാവങ്ങളും മാലിന്യങ്ങളും തീരെ നീങ്ങി ശുദ്ധാന്തഃകരണനും, ഈശ്വരങ്കൽ നിഷ്കളങ്കപ്രേമസ്വരൂപിണിയായ ഭക്തി വളർന്നവനും, സംസാരത്തിൽ തികച്ചും വിരക്തനുമായ ഒരാൾക്കു വൈദികജ്ഞാനം തികച്ചും സഫലമാവും. അതിൽ ഏതെങ്കിലും ഒന്നിനു കുറവുണ്ടെങ്കിൽ അതു ജ്ഞാനത്തിന്റെ അനുഭൂതിക്കു പ്രബലമായ തടസ്സംതന്നെയാണ്. ഭക്തി, വൈരാഗ്യം, അന്തഃകരണശുദ്ധി, വൈദികജ്ഞാനം എന്നീ നാലെണ്ണം വേണ്ടത്ര വളർന്നിട്ടുണ്ടെങ്കിൽ തീർച്ചയായും അയാൾക്ക് അതേ ജന്മത്തിൽതന്നെ കൈവല്യാനുഭൂതിയുണ്ടാവും. അതിനാൽ എത്രയൊക്കെ വിഷമിച്ചും ഒരാൾ സാധിക്കേണ്ടിയിരിക്കുന്നതു പ്രസ്തുത നാലു സംസ്കാരങ്ങളെയാണ്. സൽസംഗംകൊണ്ടുതന്നെ അവയെല്ലാമുണ്ടാവുകയും ചെയ്യും.

**നിത്യമേകാക്ഷരം യോഗീ**
**വ്യാഹരൻ ബ്രഹ്മ ചോമിതി**

**തദർത്ഥം ച ഹൃദി ധ്യായൻ**
**പ്രയാണേ പരമം പദം. 13**

സാരം:- എപ്പോഴും മനഃപ്രാണേന്ദ്രിയങ്ങളെ അടക്കിക്കൊണ്ടും ബ്രഹ്മവാചകമായ പ്രണവമന്ത്രത്തെ ജപിച്ചുകൊണ്ടും പ്രണവാർത്ഥത്തെ സ്മരിച്ചുകൊണ്ടും തന്നെ കഴിഞ്ഞുകൂടുന്ന യോഗി അന്ത്യത്തിൽ സംസാരത്തെ വിട്ടു പരമപദത്തെ പ്രാപിക്കും.

**ജപയജ്ഞോ മഹായജ്ഞോ**
**ജ്ഞാനയജ്ഞസ്തതഃ പരം**
**അഗ്നിസേവനയജ്ഞസ്തു**
**സ്വർഗ്ഗമാത്രഫലപ്രദഃ. 14**

സാരം:- യജ്ഞങ്ങളും വളരെ ശ്രേയസ്കരങ്ങളും കൈവല്യഫലപ്രദങ്ങളുമാണ്. എന്നാൽ കാലദേശങ്ങളും ദ്രവ്യങ്ങളും കൂട്ടി യോജിപ്പിച്ചുകൊണ്ടുള്ള കർമ്മയജ്ഞങ്ങളേക്കാളും തപോയജ്ഞങ്ങളേക്കാളും എത്രയോ അധികം ശ്രേഷ്ഠവും ശ്രേയസ്കരവുമാണ് ജപയജ്ഞം. ഭക്തിയോടുകൂടിയ ജപം ഒന്നുകൊണ്ടു തന്നെ ഒരാളുടെ എല്ലാ കല്മഷങ്ങളുമകന്നു കൈവല്യത്തെക്കൂടി പ്രാപിക്കാം. എന്നാൽ അങ്ങിനെയുള്ള ജപയജ്ഞത്തേക്കാളും എത്രയോ അധികം ശ്രേയസ്കരമാണ് ജ്ഞാനയജ്ഞം. കേവലം ബ്രഹ്മനിഷ്ഠനായ ഒരാളുടെ ജ്ഞാനയജ്ഞംകൊണ്ട് ഈ ലോകംതന്നെ ശുദ്ധീകരിക്കപ്പെടുന്നു. പക്ഷേ യജ്ഞമെന്ന പേരിൽ ധാരാളമായി അറിയപ്പെട്ടുവരുന്ന അഗ്നിസേവയും മറ്റുമാകുന്ന അനുഷ്ഠാനംകൊണ്ടാകട്ടേ പരമാവധി സ്വർഗ്ഗാദ്യനുഭൂതിയുണ്ടാവാമെന്നല്ലാതെ അതിൽ കൂടുതലായ

യാതൊരു ശ്രേയസ്സുമുണ്ടാവുന്നതല്ല. അതിനാൽ നിഷ്കൃഷ്ടജ്ഞാനംകൊണ്ടു ബ്രഹ്മനിഷ്ഠനായിരിക്കാൻ സാധിക്കാതിരിക്കുംകാലത്തോളം നിഷ്കളങ്കഭക്തിയോടു കൂടി ജപയജ്ഞങ്ങളെത്തന്നെയെങ്കിലും ഒരാൾ ചെയ്തുകൊണ്ടിരിക്കേണ്ടതാണ്.

**ജ്ഞാനേനാദ്ധ്യാത്മികം ദുഃഖ-**
**മാധിഭൗതികമേവ ച**
**അധിദൈവഞ്ച ഹേ ദേവി!**
**സമൂലഞ്ച പ്രണശ്യതി.** 15

സാരം:- എത്രതന്നെ സാഹസപ്പെട്ടും ഒരാൾ സമ്പാദിക്കേണ്ടിയിരിക്കുന്നത് ഏകാന്തവും അദ്വൈതവുമായ പരമജ്ഞാനത്തെയാണ്. ജ്ഞാനത്തോടു തുല്യമായി മഹിമയുള്ള വസ്തു ഒന്നുംതന്നെ ജഗത്തിലില്ല. ഭൗതികമോ, ദൈവികമോ, ആത്മീയമോ ആയ ഒരു ദുഃഖവും ജ്ഞാനിയെ ബാധിക്കുന്നില്ല. ജ്ഞാനംകൊണ്ടുതന്നെ എല്ലാ താപങ്ങളും നശിക്കാനിടയാവുന്നു. അതിനാൽ പരമനിർബ്ബാധമായ സ്ഥിതിക്കും സംസാരമുക്തിക്കും ഒരാൾ നിഷ്കൃഷ്ടമായ അദ്വൈതജ്ഞാനത്തെത്തന്നെ സമ്പാദിക്കണം. എത്രതന്നെ വിഷമിച്ചും അതാണ് സാധിക്കേണ്ടിയിരിക്കുന്നത്.

**ശ്രവണം മനനം തസ്യ**
**നിദിദ്ധ്യാസനമേവ ച**
**സാധനാനി മുമുക്ഷൂണാം**
**ശ്രുതീനാം ഗുരുവാക്യതഃ.** 16

സാരം:- ശ്രവണം, മനനം, നിദിദ്ധ്യാസം എന്നീ

മൂന്നാണ് ജ്ഞാനത്തിന്റെ അഭ്യാസങ്ങൾ. ശ്രവണം കൊണ്ടു നാസ്തികത്വവും മനനം കൊണ്ട് അജ്ഞാനവും നീങ്ങി നിദിദ്ധ്യാസംകൊണ്ടു സ്വാനുഭൂതിയുണ്ടാവുകയും ചെയ്യും. പക്ഷേ പറയപ്പെട്ട മൂന്നഭ്യാസങ്ങളേയും വേണ്ടുംവണ്ണം ചെയ്യണമെന്നു മാത്രമേ ഉള്ളു. ആത്മാനാത്മവിവേകം തുടങ്ങിയ പൂർവ്വസംസ്കാരങ്ങളെ സമ്പാദിച്ചു ശ്രവണത്തിന്നുള്ള അർഹത ആദ്യം കൈവരുത്തീട്ടുണ്ടായിരിക്കണം. എങ്കിലേ ശ്രവണംകൊണ്ടുതന്നെ പ്രയോജനമുണ്ടാവാൻ പോവുന്നുള്ളു. പ്രാപ്തനായ ആചാര്യൻമുഖേനയായിരിക്കണം ശ്രവണം നടത്തുന്നത്. പരോക്ഷങ്ങളായ വേദവാക്യങ്ങളെ ആദ്യത്തിൽ ശ്രവിച്ചു ബോധിച്ച്, തത്വത്തിന്റെ പരോക്ഷജ്ഞാനം ഉറച്ചതിന്നുശേഷവുമായിരിക്കണം അപരോക്ഷവാക്യത്തിന്റെ ശ്രവണം. അങ്ങിനെയൊക്കെ ചെയ്യുന്നപക്ഷം പ്രസ്തുത ശ്രവണം തികച്ചും ഫലപ്രദമാണെന്നും പറയണം. ശ്രവണാനന്തരം ശ്രവിച്ച തത്വത്തെ വീണ്ടും വീണ്ടും മനനം ചെയ്തു ദൃഢത വരുത്തണം. ഇത്രയുമായ്ക്കഴിഞ്ഞാൽ നിദിദ്ധ്യാസത്തിന്നൊരുങ്ങാം. അപ്പോൾ ചെയ്യുന്ന നിദിദ്ധ്യാസംകൊണ്ടു സാക്ഷാൽകാരമുണ്ടാവുകയും ചെയ്യും.

**ഗുരുതീർത്ഥാംഭസി സ്നാതോ**
**വിരാഗതിലകീകൃതഃ**
**വിചാരധനുരാദായ**
**ഹിനസ്ത്യജ്ഞാനതസ്കരം. 17**

സാരം:- ഗുരുവാകുന്ന തീർത്ഥത്തിൽ സ്നാനം ചെയ്തു വൈരാഗ്യമാകുന്ന കുറി തൊട്ട്, തത്വവിചാര

മാകുന്ന വില്ലും കയ്യിലേന്തി യുദ്ധത്തിന്നു പുറപ്പെടുന്ന ഒരാൾക്കു അജ്ഞാനമാകുന്ന തന്റെ ശത്രുവിനെ കൊല്ലാൻ സാധിക്കും. ജ്ഞാനാഭ്യാസത്തിൽ ഗുരുഭക്തി, വിഷയവൈരാഗ്യം, തത്വവിചാരം എന്നീ മൂന്നെണ്ണം അതിപ്രധാനങ്ങളാണ്. അവയിൽ ഏതെങ്കിലും ഒന്നിന് അല്പമെങ്കിലും കുറവു വരുന്നപക്ഷം ലക്ഷ്യപ്രാപ്തി വിദൂരപ്പെട്ടുപോവുകതന്നെ ചെയ്യും. അതിനാൽ മറ്റെന്തെല്ലാം ഉണ്ടായാലും ഇല്ലെങ്കിലും പറയപ്പെട്ട മൂന്നു സംഗതികൾക്കു കുറവു വരാതിരിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. ഗുരുവിൽ സാധാരണമനുഷ്യബുദ്ധിയുണ്ടാവുകയോ ഗുരുഭക്തിക്കു മാന്ദ്യം സംഭവിക്കുകയോ ചെയ്താൽ മറ്റെന്തെല്ലാമുണ്ടായിട്ടും പ്രയോജനമില്ലെന്നു കൂടി വരും.

**അനേകകൃതകൃത്യത്വ-**
**മാപ്നുയാൽ സാധകോ യദി**
**സുശീലശ്ചാകൃതദ്രോഹഃ**
**സർവ്വഭൂതഹിതേ രതഃ.** 18

സാരം:- തികഞ്ഞ ജിജ്ഞാസയുള്ള ഒരു സാധകന് അറിയേണ്ട സംഗതികളെല്ലാം ഇതിൽ പറഞ്ഞിട്ടുണ്ട്. ഈ അദ്ധ്യായത്തെ മാത്രമെങ്കിലും വേണ്ടപോലെ പഠിച്ചു സാധനാനുഷ്ഠാനം ചെയ്യുന്ന സുകൃതിയും സൽസ്വഭാവിയും അഹിംസാവ്രതനിഷ്ഠയുമുള്ളവനും സർവ്വജീവികളുടേയും ഹിതത്തിൽക്കൂടെമാത്രം സഞ്ചരിക്കുന്നവനുമായ ഒരു സാധകനു തീർച്ചയായും ലക്ഷ്യപ്രാപ്തിയുണ്ടാവും. ബ്രഹ്മദർശനയോഗമെന്ന പതിമൂന്നാമദ്ധ്യായം ഇവിടെയാണവസാനിക്കുന്നത്.

# പതിനാലാമദ്ധ്യായം

**അമരാസുരസമ്പദ്വിഭാഗയോഗ**മെന്നാണ് തുടങ്ങാൻ പോകുന്ന പതിന്നാലാമദ്ധ്യായത്തിന്നു പേരിട്ടിരിക്കുന്നത്. ഇതിലും ആകെ പതിനെട്ടു ശ്ലോകങ്ങളാണുള്ളത്. ഭഗവൽഗീതയിൽ പതിനാറാമദ്ധ്യായത്തിൽ പറഞ്ഞ ദൈവാസുരസമ്പദ്വിഭാഗയോഗം തന്നെയാണ് ഈ അദ്ധ്യായത്തിലേയും പ്രതിപാദ്യവിഷയം.

മനസ്സിന്റെ രണ്ടു പ്രകാരത്തിലുള്ള സംസ്കാരങ്ങളെ അപഗ്രഹിച്ചു കാണിക്കലാണ് ആശയം. സത്വരജസ്തമസ്സുകളാകുന്ന മൂന്നു ഗുണങ്ങളെക്കൊണ്ടു നിറയപ്പെട്ടതാണ് മനുഷ്യന്റെ ചിത്തം. അവയിൽ സത്വഗുണം ചുരുങ്ങി രജസ്തമസ്സുകൾ വർദ്ധിക്കുമ്പോഴുണ്ടാകുന്ന സംസ്കാരത്തെയാണ് ആസുരസമ്പത്തെന്നു പറയുന്നത്. രജസ്തമസ്സുകൾ ചുരുങ്ങി സത്വഗുണം വർദ്ധിക്കുമ്പോഴുണ്ടാവുന്ന സംസ്കാരം ദൈവീസമ്പത്തും. ദൈവീസമ്പത്തു വളർന്നാൽ മനുഷ്യന്റെ ഉയർച്ചയ്ക്കും ആസുരീസമ്പത്തു വളർന്നാൽ അധഃപതനത്തിന്നും കാരണമാവും. ദൈവീസമ്പത്തു വളരുന്നതും വളർത്തേണ്ടതും എങ്ങിനെയെന്നുൽ ബോധിപ്പിക്കലാണ് ഈ അദ്ധ്യായത്തിന്റെ പ്രയോജനം.

**യസ്യ ദാനം ദമോഽഹിംസാ**
**തപസ്സത്യമപൈശുനം**
**ത്യാഗോ ദയാപ്യലോലുപ്ത്വം**
**ക്ഷാന്തിരക്രോധമാർദ്ദവം.** 1

ഹ്രീരചാപലമദ്രോഹഃ
ശുചിത്വം നാതിമാനിതാ
ആർജ്ജവഞ്ചാഭയം യജ്ഞോ
ജ്ഞാനയോഗദൃഢാ മതിഃ. 2

സ്വാദ്ധ്യായശ്ചിത്തനൈർമ്മല്യം
ക്ഷമാ തേജോ ധൃതിശ്ശുഭേ
മോക്ഷധർമ്മസ്യ തന്ദ്വൈതാ
ദൈവീ പ്രകൃതിസമ്പദഃ. 3

സാരം:- ദാനം, മനസ്സിന്റെ അടക്കം, മനസാ വാചാ കർമ്മണാ ജീവികൾക്കുപദ്രവം ചെയ്യായ്മ, വാക്കും വിചാരവും പ്രവൃത്തിയുമാകുന്ന മൂന്നു കരണങ്ങളെയും സംശുദ്ധങ്ങളാക്കി അദ്ധ്യാത്മമാർഗ്ഗത്തിൽ മാത്രം പ്രവർത്തിപ്പിച്ചുകൊണ്ടരിക്കൽ, സത്യനിഷ്ഠ, സൗമ്യനും സദാചാരനിഷ്ഠനുമായിരിക്കൽ, ത്യാഗം, കാരുണ്യം, വിഷയാസക്തിയില്ലായ്മ, ക്ഷമ, ശാന്തി, സ്വഭാവത്തിനു മൃദുത്വം, ദുഷ്കർമ്മങ്ങളിൽ ലജ്ജ, ചാപല്യമില്ലായ്മ, താൻ ഹേതുവായിട്ടു മറ്റുള്ളവർക്ക് ഉപദ്രവമില്ലായ്മ, ശരീരത്തേയും മനസ്സിനെയും ശുദ്ധമാക്കി വെച്ചുകൊണ്ടൊരിക്കൽ, അഭിമാനമില്ലായ്മ, കരണത്രയത്തെ നേർമാർഗ്ഗത്തിൽമാത്രം സഞ്ചരിപ്പിക്കൽ, ധീരത, യജ്ഞങ്ങളിൽ ശ്രദ്ധ, ജ്ഞാനയോഗത്തിൽ ദൃഢനിഷ്ഠ, വേദാദ്ധ്യയനം, ചിത്തശുദ്ധി, സഹനശക്തി, തേജസ്സ്, ജിഹ്വോപസ്ഥജയം എന്നീ ഇരുപത്തേഴു ധർമ്മങ്ങൾ ദൈവീസമ്പത്താണ്. രജസ്തമസ്സുകൾ ക്ഷയിച്ചു സത്വഗുണം വളരുമ്പോഴാണ് ഒരാൾക്കീ ധർമ്മങ്ങളെല്ലാമുണ്ടാവുന്നത്. കൈവല്യാനുഭൂതിയുണ്ടാവണമെങ്കിൽ സാധകന് ഈ സംസ്കാര

ങ്ങളെല്ലാം സ്വാഭാവികമായി വന്നുചേരണം. സത്വഗുണം വളരാനിടവന്നാൽ പറയപ്പെട്ട സംസ്കാരങ്ങളെല്ലാം സ്വാഭാവികമായുണ്ടാവുകയും ചെയ്യും.

**പുണ്യശീലസ്യ വിപ്രസ്യ**
**തപസാ ബഹുജന്മനാ**
**ഭാഗ്യേന ജായതേ ദൈവീ**
**പ്രകൃതിർമ്മോക്ഷദായിനീ. 4**

സാരം:- അനേകജന്മങ്ങളിലെ തപോനുഷ്ഠാനങ്ങളെക്കൊണ്ടു പാപം നശിച്ച് അത്യന്തസുകൃതിയായ ബ്രാഹ്മണനു ഭാഗ്യംകൊണ്ടും ഈശ്വരകാരുണ്യം കൊണ്ടും പറയപ്പെട്ട എല്ലാ ധർമ്മങ്ങളും സ്വാഭാവികമായുണ്ടാവും. അനേകജന്മങ്ങളിലെ തപോനുഷ്ഠാനവും പുണ്യവൃദ്ധിയും ഈശ്വരാധീനവും എല്ലാം കൂടിച്ചേരുമ്പോഴാണ് ഒരാൾക്കു സ്വാഭാവികമായി ദൈവീസമ്പത്തു വളരാനിടയാവുന്നത്. ജന്മസാഫല്യമായ കൈവല്യപ്രാപ്തിക്കു ദൈവീസമ്പത്തിയുടെ ആനുകൂല്യം അവശ്യം ഉണ്ടായിരിക്കണം.

**ദർപ്പോഽഭിമാനിതാഽജ്ഞാനം**
**ക്രോധഃ പരുഷഭാഷണം**
**അനീശ്വരത്വം വിശ്വസ്യ**
**മമത്വം ഭോഗവസ്തുഷു. 5**

**അധർമ്മേണ ധനപ്രാപ്തൗ**
**രുചിസ്സജ്ജനശത്രുതാ**
**വിഷ്ണുഭക്തഃ ശിവദ്രോഹീ**
**ശിവഭക്തോ ഹരിദ്രുഹഃ. 6**

**കലഹിത്വഞ്ച ദുർബ്ബുദ്ധിഃ**
**കാമിന്യാം കാഞ്ചനേ രതിഃ**
**മായാവീ ച സുരദ്രോഹീ**
**പരമാർത്ഥപരാങ്മുഖഃ.** 7

**ആസുരീപ്രകൃതേർജ്ജാത-**
**ലക്ഷണം ഹ്യനുവർണ്ണിതം**
**സമാസേന വിശാലാക്ഷി**
**മോക്ഷമാർഗ്ഗഭയങ്കരം.** 8

സാരം:- ഇനി ആസുരീസമ്പത്തിന്റെയും സ്വഭാവം പറയാം. അഹങ്കാരം, അഭിമാനം, അജ്ഞാനം, കോപം, മൂർഖത ലോകത്തിന്റെ അധിപതിയായി ഒരീശ്വരനുണ്ടെന്നു വിശ്വാസമില്ലായ്മ, ഭോഗവസ്തുക്കളിൽ അത്യന്തമായ മമത, അധർമ്മത്തിൽക്കൂടെ പണം സമ്പാദിക്കാനുള്ള ആഗ്രഹം, സജ്ജനങ്ങളോടു ശത്രുത്വം, വിഷ്ണുഭക്തിയുണ്ടെങ്കിൽ ശിവദ്രോഹം, ശിവഭക്തിയാണുള്ളതെങ്കിൽ വിഷ്ണുദ്രോഹം, കലഹവാസന, ദുർബുദ്ധി, കാമിനീകാഞ്ചനങ്ങളിൽ അത്യന്താസക്തി, കപടശീലം, ഈശ്വരനിന്ദ, പരമാർത്ഥത്തിൽനിന്നു വിപരീതമായ ജ്ഞാനം എന്നീ ധർമ്മങ്ങൾ ആസുരീസമ്പത്തുമാണ്. സത്വഗുണം കേവലം ക്ഷയിച്ചു രജസ്തമസ്സുകൾ വളരെയധികം വർദ്ധിച്ച ഒരാൾക്ക് ഈ ധർമ്മങ്ങൾ ശക്തിയായി വളർന്നു കൊണ്ടിരിക്കും. സുകൃതിനിയായ ഹേ ശബരി! മോക്ഷധർമ്മമാർഗ്ഗത്തിൽ സഞ്ചരിക്കുന്ന ഒരാൾക്കു പറയപ്പെട്ട എല്ലാ ധർമ്മങ്ങളും ഏറ്റവും ഭയങ്കരങ്ങളാണ്. അതിനാൽ സാഹസപ്പെട്ടും ഒരു സാധകൻ അവയെ അകറ്റേണ്ടതാണ്.

**അനാചാരേണ ശാസ്താരം**
**ഭഗവന്തം ന പശ്യതി**
**അതോ ധർമ്മവിചാരേണ**
**കാലം നയതി ബുദ്ധിമാൻ.** 9

ആസുരീസമ്പത്തു വളർന്നു ദുരാചാരിയായി ത്തീർന്ന ഒരാൾക്കു ധർമ്മസ്വരൂപിയും പരമപുരുഷനു മായ ധർമ്മശാസ്താവിന്റെ ദർശനം കിട്ടാൻ പോവു ന്നില്ല. ഈ പരമാർത്ഥം മനസ്സിലാക്കി സുകൃതികളായ സജ്ജനങ്ങൾ ദൈവീസമ്പത്തിനെ വളർത്തി സദാചാര നിഷ്ഠന്മാരും ധർമ്മനിരതന്മാരുമായിത്തന്നെ കഴിയാൻ ശ്രമിക്കുന്നു. അങ്ങിനെയുള്ളവർക്കു കാലംകൊണ്ട് എല്ലാ തടസ്സങ്ങളും നീങ്ങി ഭഗവദ്ദർശനം സാധിക്കു കയും ചെയ്യാം.

**മാതാ ധർമ്മഃ പിതാ ധർമ്മോ**
**ധർമ്മോ നൗർഭവസാഗരേ**
**ലോകേസ്മിൻ പരലോകേ ച**
**ധർമ്മസ്സർവ്വസ്യ രക്ഷകഃ.** 10

സാരം:- അമ്മയും അച്ഛനും എല്ലാം ധർമ്മമാണ്. അതായത് അമ്മയെപ്പോലെയും അച്ഛനെപ്പോലെയും രക്ഷിക്കുന്നതു ധർമ്മമാണ്. അധർമ്മിയായ ഒരാൾക്ക് എന്തെല്ലാം രക്ഷോപകരണങ്ങളുണ്ടായാൽക്കൂടിയും രക്ഷയില്ല. അങ്ങിനെതന്നെ ഈ സംസാരസമുദ്ര ത്തിൽനിന്നു രക്ഷപ്പെടാനുള്ള തോണിയും ധർമ്മം തന്നെ. ധർമ്മത്തെ വേണ്ടുവണ്ണം പാലിക്കാത്ത ഒരാൾക്കു മറ്റെന്തെല്ലാം അറിവുകളോ ശക്തികളോ ഉണ്ടായിട്ടും

കാര്യമില്ല. സംസാരത്തിൽനിന്നു രക്ഷപ്പെടുന്ന കാര്യം വിഷമം തന്നെ. ചുരുക്കിപ്പറഞ്ഞാൽ ഒരാൾക്ക് ഇഹലോകത്തും പരലോകത്തും സുഖിക്കാനും രക്ഷപ്പെടാനുമുള്ള ഏകോപകരണം ധർമ്മമാണ്. അതിനാൽ എന്തിലുംവെച്ചു വലുതു ധർമ്മംതന്നെ. എത്രതന്നെ പണിപ്പെട്ടും ധർമ്മത്തെ രക്ഷിക്കണം.

**പ്രാണത്യാഗേ ഭയം നാസ്തി**
**ധർമ്മത്യാഗേ ഭയം സ്മൃതം**
**തസ്മാൽ സ്വധർമ്മോ ന ത്യാജ്യഃ**
**സുഖസാമ്രാജ്യഭാസ്കരഃ. 11**

സാരം:- പ്രാണനാശത്തിലല്ല, ധർമ്മനാശത്തിലാണ് ഒരാൾ പരമാർത്ഥത്തിൽ ഭയപ്പെടേണ്ടത്. എന്തുകൊണ്ടെന്നാൽ പ്രാണഭയത്തിൽനിന്നുപോലും ധർമ്മത്തിന്നു രക്ഷിക്കാൻ കഴിയും. ധർമ്മം നശിച്ചവനെ ആർക്കും രക്ഷിക്കാൻ സാദ്ധ്യമല്ല. അതിനാൽ ഏതുവിധസുഖത്തിന്നും ആസ്പദമായ ധർമ്മത്തെയാണ് എന്തു ചെയ്തും രക്ഷിക്കേണ്ടിയിരിക്കുന്നത്.

**ആസുരീം പ്രകൃതിം ഹിത്വാ**
**ദൈവീം പ്രകൃതിമാശ്രയേൽ**
**ആസുരീ കുടിലാ ദുഷ്ടാ**
**ദൈവീ മംഗളശാലിനീ. 12**

സാരം:- പറയപ്പെട്ട രണ്ടു രൂപത്തിലുള്ള സംസ്കാരങ്ങളിൽ ആസുരീസംസ്കാരം ഏറ്റവും കുടിലവും ദുഷ്ടവുമാണെന്നു പ്രത്യക്ഷമാണല്ലോ. അങ്ങിനെതന്നെ ദൈവീപ്രകൃതി അത്യന്തമംഗളകാരിണിയാ

ണെന്നും വ്യക്തമാണ്. അതിനാൽ ശ്രേയോർത്ഥിയായ സാധകൻ എത്രയൊക്കെ സാഹസപ്പെട്ടും ആസുരീപ്രകൃതിയെ അകറ്റി ദൈവീപ്രകൃതിയെ വളർത്തേണ്ടതാണ്. സത്വഗുണം വളരുമ്പോൾ ദൈവീപ്രകൃതി വളരും. സത്വഗുണം ചുരുങ്ങി രജസ്തമസ്സുകൾ വളരുമ്പോൾ ആസുരീപ്രകൃതിയും വളരും. അതിനാൽ സത്വഗുണത്തെ വളർത്താൻ പറ്റുന്ന ആഹാരവിഹാരങ്ങളേയും സാഹചര്യങ്ങളേയും വളർത്തുകയും നിലനിർത്തുകയും ചെയ്യണം.

**പ്രതിബിംബം ജലേ ശുദ്ധേ**
**ദൃശ്യതേ ച കലാനിധേഃ**
**പരിശുദ്ധമനസ്യാത്മാ**
**ദൃശ്യതേ തു തഥാ സതാം.** 13

സാരം:- ശുദ്ധജലത്തിൽ ചന്ദ്രബിംബം എപ്രകാരമാണോ നിഴലിച്ചുകാണുന്നത്, അതുപോലെ സജ്ജനങ്ങളുടെ ശുദ്ധാന്തഃകരണത്തിൽ ആത്മസ്വരൂപവും നിഴലിച്ചുകാണും. എന്നാൽ ചേറും ചളിയും കലങ്ങിയ അശുദ്ധജലത്തിൽ നിഴലിച്ചുകാണാത്തതുപോലെ ദുർവ്വാസനകളെക്കൊണ്ടും ആസുരീഭാവങ്ങളെക്കൊണ്ടും ദുഷിച്ച അന്തഃകരണത്തിലും ആത്മസ്വരൂപം പ്രതിഫലിച്ചുകാണാൻ വയ്യ. അതിനാൽ ആത്മദർശനത്തിന് അന്തഃകരണശുദ്ധി അത്യന്താപേക്ഷിതമാണ്.

**സുഭൂഷണാദികം വ്യർത്ഥം**
**കേവലം വസനം വിനാ**

**സുവ്യാഖ്യാനാദികം വ്യർത്ഥം**
**നിജാത്മാനുഭവം വിനാ.** 14

സാരം:- നഗ്നത മറയ്ക്കാവുന്ന ഒരു വസ്ത്രം അരയിലുടുത്തിട്ടില്ലെങ്കിൽ പിന്നെ എന്തൊക്കെ ആഭരണങ്ങളുണ്ടായിട്ടും പ്രയോജനമില്ല. വസ്ത്രമുടുത്തിട്ടുണ്ടെങ്കിൽ പിന്നെ ആഭരണങ്ങളൊന്നുമില്ലെങ്കിൽക്കൂടെ ദോഷമില്ലതാനും. അതുപോലെ സ്വയം ആത്മാനുഭൂതിയെ സമ്പാദിക്കാതെ വ്യാഖ്യാനങ്ങളും ഉപദേശങ്ങളും ചെയ്യുന്നതുകൊണ്ടു വിശേഷിച്ചു പ്രയോജനമൊന്നുമില്ല. താൻ സ്വയം ആത്മാനുഭൂതിയെ സമ്പാദിച്ചിട്ടുണ്ടെങ്കിൽ പിന്നെ ഉപദേശവ്യാഖ്യാനങ്ങളൊന്നുമില്ലെങ്കിലും കുറവൊന്നും വരാനുമില്ല. അതിനാൽ സ്വയം ആത്മാനുഭൂതിയെ സമ്പാദിക്കൽ തന്നെ മുഖ്യകാര്യം.

**സ്വാത്മാനുഭവയുക്തസ്യ**
**ചാചാര്യസ്യ പ്രസന്നവാക്**
**സഫലാ തു ഭവേദത്ര**
**ശുക്തൗ സുസ്വാതിബിന്ദുവൽ.** 15

സാരം:- തനിക്കു സ്വയം ആത്മാനുഭൂതി വന്നുകഴിഞ്ഞിട്ടുള്ള ആചാര്യന്റെ വാക്കു തികച്ചും സഫലമായിത്തീരും. തന്നത്താൻ ആത്മാനുഭവം വന്നിട്ടില്ലാത്ത ഒരാളിൽനിന്നുള്ള ശ്രവണം വേണ്ടത്ര ഫലപ്പെടാനും വയ്യ. ചോതിഞാറ്റുവേലയിൽ ചിപ്പിയിൽ വീഴുന്ന വെള്ളത്തുള്ളി മുത്തിനു കാരണമായിത്തീരുന്നു. എന്നാൽ അതേ ചിപ്പിയിൽത്തന്നെ മറ്റു ഞാറ്റുവേലകളിൽ വീഴുന്ന വെള്ളത്തുള്ളി നിഷ്ഫലമായിപ്പോവലാണ് പതിവ്. ഇതു

പോലെയാണ് ആത്മാനുഭൂതിയില്ലാത്തവരിൽനിന്നുള്ള ശ്രവണം. എത്രതന്നെ കേട്ടാലും വേണ്ടപോലെ ഫലപ്പെടാൻ വിഷമം. എന്നാൽ ആത്മാനുഭൂതി വന്ന മഹാത്മാവിൽ നിന്നാവട്ടേ ഒരിക്കൽ ശ്രവിച്ചാൽത്തന്നെ ഫലപ്പെടുകയും ചെയ്യും.

**സന്തോഷേണ വിനാ സൗഖ്യം**
**ന ഭൂതം ന ഭവിഷ്യതി**
**സന്തോഷധനമാദായ**
**യഥാ ലാഭേന തുഷ്യതു.** 16

സാരം:- സന്തോഷത്തോടുകൂടാതെ ആർക്കും ഇതുവരെ സുഖമുണ്ടായിട്ടില്ല; ഇനിമേലിൽ ഉണ്ടാവാനും പോവുന്നില്ല. അതിനാൽ എപ്പോഴും സന്തുഷ്ടനായിരിക്കണം. എപ്പോഴും സന്തുഷ്ടനായിരിക്കുകയെന്നതൊരു വിഷമമുള്ള പണിയല്ല. എന്തുകൊണ്ടെന്നാൽ സന്തോഷമാണ് ജീവന്റെ സ്വതവേയുള്ള പ്രകൃതി. മനസ്സിൽനിന്ന് അനവരതം പൊന്തിക്കൊണ്ടിരിക്കുന്ന ദുർവ്വിചാരങ്ങളെക്കൊണ്ടും ദുർഭാവങ്ങളെക്കൊണ്ടും അതു മറഞ്ഞുപോവുകയാണ്. അതിനാൽ മനസ്സിൽ ദുർഭാവങ്ങളില്ലാതായാൽ പ്രസന്നതയ്ക്കെപ്പോഴും കുറവുണ്ടായിരിക്കയില്ല. മനസ്സിനെ എപ്പോഴും ശുദ്ധമാക്കി ദുർഭാവങ്ങൾ പൊന്താനിടവരാതെ സൂക്ഷിച്ച് എപ്പോഴും സന്തുഷ്ടനായിരിക്കണം. എന്തു കിട്ടിയാലും ഇല്ലെങ്കിലും സന്തോഷത്തിനെപ്പോഴും കുറവുണ്ടാവരുത്. സന്തോഷമാണ് ധനം. ചിത്തശുദ്ധികൊണ്ടതു കിട്ടുകയും ചെയ്യും. അതു കിട്ടിക്കഴിഞ്ഞാൽ പിന്നെ എന്തായാലും സുഖമാണ്. മനസ്സിന്റെ ദുർഭാവങ്ങൾക്കു വിധേയനായിട്ടുള്ളൊരാൾക്കു

സുഖമുണ്ടാവാൻ വിഷമം. അതിനാൽ സാധകൻ ഒരി ക്കലും മനസ്സിന്റെ ഒരു ചാപല്യത്തിനും വിധേയനാവരുത്.

**ആത്മാ രാമഃ ക്ഷമാ സീതാ**
**ക്രോധോ രാവണപത്തനം**
**സാഗരഃ കാമലോഭാദി-**
**ർഹനുമാൻ ബ്രഹ്മചിന്തനം.** 17

സാരം:- ആത്മാവു ശ്രീരാമനും, ക്ഷമ അല്ലെങ്കിൽ തിതിക്ഷ സീതാദേവിയും ക്രോധം ലങ്കയുമാണ്. കാമം ലോഭം തുടങ്ങിയ ചിത്തവൃത്തികളുടെ സമുച്ചയംതന്നെ സമുദ്രം. ബ്രഹ്മചിന്തനം ഹനുമാനുമാണ്. രാമായണം മുഴുവൻ തന്നിലുണ്ട്. സ്വയം രാമനായി സീതയോടും ഹനുമാനോടുംകൂടി ഇരിക്കുന്നപക്ഷം രാവണാദികളുടെ ബാധയേൽക്കാതിരിക്കാം. രാമത്വം വിട്ടാൽ സീത പോയ്പോകും. അതായത് ആത്മഭാവം വിസ്മരിച്ചാൽ തിതിക്ഷ പോവും. അപ്പോൾ മനസ്സിൽ ദുർഭാവങ്ങളു ദിക്കും. എന്നാൽ താമസമില്ല, രാവണാദികളുടെ—ക്രോ ധാദികളുടെ—ഉപദ്രവങ്ങളും തുടങ്ങും. ഹനുമാനെ— ബ്രഹ്മചിന്തനത്തെ—വിടാതിരുന്നാൽ എപ്പോഴും ആത്മ ഭാവം നിലനിന്നുകൊണ്ടിരിക്കും. അപ്പോൾ ക്ലേശങ്ങളൊ ന്നുമുണ്ടാകയുമില്ല.

**സേവയാ ജഗദീശസ്യ**
**ഗുരോശ്ച പരമാത്മനഃ**
**കാമക്രോധാദികം സർവ്വം**
**ക്ഷണാൽ ജയതി സാധകഃ.** 18

സാരം:- നിഷ്കളങ്കഭക്തിയോടുകൂടിയ ഈശ്വര

ഭജനവും അത്യന്തശ്രദ്ധയോടുകൂടിയ ഗുരുശുശ്രൂഷയും തന്റെ സാധനകൾക്കു വിഘ്നം വരുത്താതെ ചെയ്തു കൊണ്ടിരിക്കുന്ന സാധകനു കാലംകൊണ്ടു കാമക്രോധാദി ആസുരീപ്രകൃതിയെ മുഴുവൻ ജയിച്ചു ദൈവീപ്രകൃതിയെ വളർത്താൻ കഴിയും. ഇവിടെയാണ് അമരാസുരസമ്പദ്വിഭാഗയോഗമെന്ന പതിന്നാലാമദ്ധ്യായം അവസാനിക്കുന്നത്.

## പതിനഞ്ചാമദ്ധ്യായം

**വിശ്വാസയോഗമെന്നാണ്** തുടങ്ങാൻപോവുന്ന പതിനഞ്ചാമദ്ധ്യായത്തിനു പേരിട്ടിരിക്കുന്നത്. ഇതിലും ആകെ പതിനെട്ടു ശ്ലോകങ്ങളാണുള്ളത്. ഭഗവൽഗീതയിലെ ശ്രദ്ധാത്രയവിഭാഗയോഗമെന്ന അദ്ധ്യായത്തോട് ഏതാണ്ടു തുല്യമാണ് ഈ അദ്ധ്യായത്തിലെ പ്രതിപാദ്യവിഷയമെന്നു പറയാം.

**ശ്രദ്ധാലവോത്ര സർവ്വത്ര**
**വൈദികേഷ്വധികാരിണഃ**
**തേഷാഞ്ചോക്തഫലം ശാന്തിം**
**ലഭതേ ബ്രഹ്മവാദിനി!** 1

സാരം:- വൈദികകാര്യങ്ങളിലൊക്കെത്തന്നെയും തികഞ്ഞ ശ്രദ്ധയും വിശ്വാസവും ഉള്ളവരാണ് വാസ്തവത്തിൽ അവയ്ക്കൊക്കെ അധികാരികൾ. അവരേ ശരിക്ക് ആചരിക്കുന്നുമുള്ളു. ശ്രദ്ധയോടും വിശ്വാസത്തോടും ഭക്തിയോടുംകൂടി ആചരിക്കുന്നവർക്കൊക്കെ അതതിന്റെ ശരിയായ ഫലാനുഭൂതിയും ശാന്തിയും കിട്ടുകയും ചെയ്യും. ശ്രദ്ധയും ഭക്തിയുമില്ലാതെ എങ്ങിനെ

യെങ്കിലും ആചരിക്കുന്നതുകൊണ്ടാണ് യാതൊരു ഫല വുമില്ലാതിരിക്കുന്നത്. അതിനാൽ ശ്രദ്ധയും വിശ്വാസവും അതിപ്രധാനങ്ങളാണ്. അവയാണ് വാസ്തവത്തിൽ ഫലത്തെ തരുന്നതെന്നുപോലും പറയണം.

**സംശയാത്മാ തു പാപിഷ്ഠ-**
**സ്സർവ്വേഷാമുപരി സ്ഥിതഃ**
**ലോകേസ്മിൻ പരലോകേപി**
**ന സുഖം സംശയാത്മനഃ.** 2

സാരം:- താൻ എല്ലാവരെക്കാളും കേമനാണെന്ന അഭിമാനത്തോടും ഒന്നിലും വിശ്വാസമില്ലാതെ എല്ലാറ്റി നേയും എല്ലാവരേയും സംശയദൃഷ്ടിയോടും കൂടി വീക്ഷിച്ചുകൊണ്ടുള്ള നില പാപത്തിന്റെ ഫലമാണ്. പാപികൾക്കേ അങ്ങനെയുള്ള സംസ്കാരമുണ്ടാവൂ. എല്ലാറ്റിലും സംശയദൃഷ്ടിയുള്ള ഒരാൾക്ക് ഇഹത്തിലും പരത്തിലും സുഖമുണ്ടാവാൻ വയ്യ. അതിനാൽ വേദശാ സ്ത്രങ്ങളേയും ഗുരുവാക്യത്തേയും ശങ്കകൂടാതെ വിശ്വ സിക്കുകതന്നെ വേണം. പുണ്യം വളർന്ന ഒരാൾക്ക് ആ സമ്പ്രദായം സ്വാഭാവികമായുണ്ടാവും. പുണ്യത്തെ വളർത്തിയെങ്കിലും വിശ്വാസത്തെ സമ്പാദിക്കണം.

**ഗുരുശാസ്ത്രേഷു വിശ്വാസഃ**
**ശ്രദ്ധാ ഭവതി സാത്വികീ**
**സ്വർഗ്ഗാദിഫലവിശ്വാസോ**
**രാജസീ സാ നിഗദ്യതേ.** 3

സാരം:- ചിത്തത്തിലെ സത്വാദിഗുണങ്ങളുടെ ആധിക്യന്യൂനതകൾക്കനുസരിച്ചു ശ്രദ്ധയേയും

മൂന്നായി വേർതിരിക്കാം. ഗുരുവാക്യങ്ങളിലും വേദശാസ്ത്രങ്ങളിലും സ്വാഭാവികമായുണ്ടാവുന്ന ശ്രദ്ധ സത്വഗുണത്തിന്റെ ആധിക്യത്തോടുകൂടിയതാകയാൽ അതിനെ സാത്വികിയായ ശ്രദ്ധയെന്നു പറയാം. സത്വഗുണം വർദ്ധിക്കുമ്പോൾമാത്രമേ ഒരാൾക്കങ്ങിനെയുള്ള ശ്രദ്ധയുണ്ടാവൂ. അങ്ങിനെ തന്നെ സ്വർഗ്ഗാദിഫലങ്ങളിലുള്ള ശ്രദ്ധ രജോഗുണപ്രധാനമാകയാൽ രാജസിയായ ശ്രദ്ധയാണെന്നും പറയണം.

**പ്രേതാദിഫലവിശ്വാസഃ**
**ശ്രദ്ധാ ഭവതി താമസീ**
**ഏവം ഹി ത്രിവിധാ ശ്രദ്ധാ**
**പ്രകാരാന്തരവർണ്ണിതാ.** 4

സാരം:- അങ്ങിനെതന്നെ പ്രേതാദികളിലും അവയിൽനിന്നു കിട്ടുന്ന ഫലങ്ങളിലുമുള്ള ശ്രദ്ധ തമോഗുണത്തിന്റെ ആധിക്യത്തോടുകൂടിയതാകയാൽ താമസിയായ ശ്രദ്ധയാണെന്നു പറയാം. ഇങ്ങിനെ മൂന്നു പ്രകാരത്തിലാണ് മനുഷ്യന്റെ ശ്രദ്ധ. അതിനെത്തന്നയാണ് അനേകപ്രകാരത്തിൽ വിവരിക്കുന്നത്. പല ആചാര്യന്മാരും പല പ്രകാരത്തിൽ ശ്രദ്ധയെ വിവരിച്ചിട്ടുണ്ട്. അവയൊക്കെയും പറയപ്പെട്ട മൂന്നു രൂപത്തിലുള്ള ശ്രദ്ധയെത്തന്നെയാണ്.

**അശ്രദ്ധയാ കൃതോ യജ്ഞഃ**
**പുണ്യദാനം തപശ്ച യൽ**
**തൽ സർവ്വം നിഷ്ഫലം ദേവി!**
**ശ്രദ്ധാഹീനേന കർമ്മണാ.** 5

സാരം:- ശ്രദ്ധയും വിശ്വാസവുമില്ലാതെ ചെയ്യപ്പെടുന്ന യജ്ഞവും ദാനവും തപസ്സുമെല്ലാം കേവലം നിഷ്ഫലങ്ങളാണെന്നുതന്നെ പറയണം. ശ്രദ്ധയില്ലായ്മയാൽ വളരെ ബുദ്ധിമുട്ടി ചെയ്തുവെന്നല്ലാതെ ഒരു പ്രയോജനവും അവകൊണ്ടൊന്നുമുണ്ടാവുന്നില്ല. നേരേമറിച്ചു വേണ്ടത്ര ശ്രദ്ധയും വിശ്വാസവുമുണ്ടെന്നു വന്നാൽ ഒന്നും ചെയ്തില്ലെങ്കിൽക്കൂടി ചില ഫലങ്ങളൊക്കെയുണ്ടാവും. അതിനാൽ ശ്രദ്ധതന്നെ കാര്യം.

**ശ്രദ്ധയാ ദേവദേവത്വ-**
**മശ്നുതേ ദിവി സർവ്വദാ**
**ശ്രദ്ധാ പ്രതിഷ്ഠാ ലോകസ്യ**
**ശ്രദ്ധാ വിത്തം മഹാത്മനാം.** 6

സാരം:- സ്വർഗ്ഗത്തിൽ ഇന്ദ്രപദം നിലനില്ക്കുന്നതു പോലും ശ്രദ്ധകൊണ്ടാണെന്നു പറയണം. ജഗത്തിന്റെ നിലനില്പുതന്നെ ശ്രദ്ധയിലാണ്. അതിനാൽ വിവേകികളായ മഹാത്മാക്കൾ വളരെയൊക്കെ സാഹസപ്പെട്ടും ശ്രദ്ധയെ നിലനിർത്തുന്നു. ശ്രദ്ധയാണ് മഹാത്മാക്കളുടെ സമ്പത്തെന്നു പറഞ്ഞാൽ തെറ്റില്ല. ശ്രദ്ധകൊണ്ടാണ് ഒരാൾ മഹാത്മാവായിത്തീരുന്നതും.

**ശ്രദ്ധൈവ ചക്ഷുർല്ലോകേ/സ്മിൻ**
**പ്രതിമാദേവദർശനേ**
**പ്രത്യക്ഷേണ ച ശാസ്ത്രേണ**
**പ്രത്യക്ഷം ബാദ്ധ്യതേ നഹി.** 7

സാരം:- കേവലം ശിലാദിവിഗ്രഹങ്ങളെ ദേവനായിക്കാണുന്നത് ശ്രദ്ധകൊണ്ടല്ലാതെ മറ്റെന്താണ്? ശ്രദ്ധ

യില്ലെങ്കിൽ ദേവനെ പ്രത്യക്ഷമായി കണ്ടാൽപോലും ദേവനാണെന്നു വിശ്വസിക്കില്ല. ശ്രദ്ധയുണ്ടാകുമ്പോൾ പ്രതിമാദികളിൽപോലും ദേവന്മാരെയും ഈശ്വരനെയും പ്രത്യക്ഷമായി കാണാൻ കഴിയുന്നു. അങ്ങിനെത്തന്നെ ശാസ്ത്രോക്തങ്ങളായ കാര്യങ്ങൾ പറഞ്ഞതുപോലെ ഫലിച്ചുകാണാത്തതും ശ്രദ്ധയുടെ കുറവുകൊണ്ടാണ്. വേണ്ടത്ര ശ്രദ്ധയുണ്ടെങ്കിൽ ശാസ്ത്രോക്തകാര്യങ്ങൾ തക്കനിലയിൽ തികച്ചും ഫലപ്രദങ്ങളായിത്തീരുകയും ചെയ്യും. അതിനാൽ ശ്രദ്ധ തന്നെ കാര്യം.

**വൃഷ്ടിം വിനാ യഥാ വർഷാഃ**
**കാസാരശ്ച ജലം വിനാ**
**ശ്രദ്ധാം വിനാ തഥാ ധർമ്മീ**
**ശോഭതേ ന ശിവപ്രിയേ. 8**

സാരം:- മഴയില്ലാതെ വർഷക്കാലവും വെള്ളമില്ലാതെ പൊയ്കയും ശോഭിക്കയില്ല. ശ്രദ്ധയില്ലെങ്കിൽ സാധകനും അങ്ങിനെതന്നെയാണ്. എന്തെല്ലാം സാധനകളൊക്കെ ചെയ്താലും അവയിലൊന്നും ശ്രദ്ധയില്ലെങ്കിൽ പറയത്തക്ക പ്രയോജനമില്ല. അദ്ധ്യാത്മസാധനകളുടെ കഥ ഇരിക്കട്ടെ; ലൗകികകാര്യങ്ങളായാലും വേണ്ടത്ര ശ്രദ്ധയില്ലെങ്കിൽ ചെയ്യുന്ന പ്രവൃത്തി വേണ്ടപോലെയായിത്തീരുകയോ തക്കതായ ഫലത്തെ കിട്ടുകയോ ചെയ്യുന്നില്ല. ആ സ്ഥിതിക്ക് അദ്ധ്യാത്മസാധനകൾക്ക് എത്രമാത്രം ശ്രദ്ധയുണ്ടായിരിക്കണമെന്നു പറയേണ്ടതില്ലല്ലോ. വളരെയധികം സാധനകൾ ചെയ്യലല്ല, എത്ര കുറച്ചു ചെയ്താലും ചെയ്യുന്നതു വളരെ ശ്രദ്ധ

യോടെ ചെയ്യലാണ് കാര്യം. അതിനാൽ ശ്രദ്ധയില്ലാത്ത സാധനാനുഷ്ഠാനം മിക്കവാറും നിഷ്ഫലം തന്നെ.

**സർവ്വം ദോഷമയം വിദ്ധി**
**മായയാ രചിതം ഹി യൽ**
**പരമാത്മനി നിർദ്ദോഷേ**
**ശ്രദ്ധാ കാര്യാ പ്രയത്നതഃ.** 9

സാരം:- ജഗത്തൊട്ടാകെത്തന്നെയും മായാകല്പിതമാണ്. ആ സ്ഥിതിക്കു ദോഷസമ്പൂർണ്ണമല്ലാതെ എന്തു വസ്തുവാണിവിടെയുണ്ടാവാൻ പോവുന്നത്! അങ്ങിനെയുള്ള വസ്തുക്കളുടെ ഗുണദോഷ നിരൂപണം കൊണ്ടോ അവയിൽ രാഗദ്വേഷങ്ങളെ വളർത്തുന്നതു കൊണ്ടോ വൃഥാ ആയുഃക്ഷയമല്ലാതെ മറ്റെന്താണുണ്ടാവാൻ പോവുന്നത്? അതിനാൽ ലോകകാര്യങ്ങളിൽ നിന്നും ശരീരധർമ്മങ്ങളിൽ നിന്നും ചിത്തത്തെ വലിച്ചെടുത്ത് ഈശ്വരങ്കൽ ഉറപ്പിക്കുകയാണ് വേണ്ടത്. നിർദ്ദോഷമായ വസ്തു ഈശ്വരൻ മാത്രമാണ്. അതിനാൽ ഈശ്വരങ്കലാണ് ഒരാൾക്കു ശ്രദ്ധയുണ്ടാവേണ്ടിയിരിക്കുന്നത്. അതുകൊണ്ടേ തന്റെ ദോഷങ്ങൾ നീങ്ങി സുഖവും സമാധാനവുമുണ്ടാവൂ.

**ദോഷോപ്യസ്തി ഗുണോപ്യസ്തി**
**അദോഷോ നൈവ വിദ്യതേ**
**സുകോമളസ്യ പത്മസ്യ**
**നാളേ ഭവതി കണ്ടകഃ.** 10

സാരം:- ഗുണദോഷസമ്മിശ്രമല്ലാതെ ഒരു വസ്തുവും ലോകത്തിലില്ല. അതിനാൽ അവയെ സംബ

ന്ധിച്ചുള്ള ഗുണദോഷനിരൂപണം അനാവശ്യമാണ്. അതു കൊണ്ടൊരു പ്രയോജനവുമുണ്ടാവാൻ പോവുന്നില്ല. വളരെ സുന്ദരവും കോമളവുമായ താമരപുഷ്പത്തിന്റെ തണ്ടിന്മേൽ മുള്ളുണ്ടാവാറുണ്ടല്ലോ. വമ്പിച്ച നന്മയുടെ മദ്ധ്യത്തിലും തിന്മയുണ്ടെന്നല്ലാതെ മറ്റെന്താണതു കാണിക്കുന്നത്! അതിനാൽ അവയെ നിരൂപിച്ച് ആയുസ്സു കളയാതെ ഈശ്വരങ്കൽ ചിത്തം ഉറപ്പിക്കാൻ ശ്രമിച്ചാൽ സമാധാനം കിട്ടും.

**ഗുണേഷു രമതേ വിദ്വാൻ**
**ദോഷേഷു രമതേ ശഠഃ**
**പുഷ്പേഷു രമതേ ഭൃംഗോ**
**ഗർത്തേഷു ഗ്രാമസൂകരഃ.** 11

സാരം:- ഇനി ലോകപദാർത്ഥങ്ങളിൽ ചിത്തം മുഴു കാനിടവരുന്നു എന്നുവന്നാൽത്തന്നെ അവയുടെ ഗുണാംശങ്ങളിൽ രമിക്കാനാണ് ശ്രമിക്കേണ്ടത്; അല്ലാതെ ദോഷാംശങ്ങളിലല്ല. ഏതൊരു വസ്തുവി ന്റെയും ഗുണാംശത്തെയാണ് വിവേകിയായിട്ടുള്ളവൻ ഗ്രഹിക്കുന്നത്. ദോഷാംശത്തെ മൂഢനും ഗ്രഹിക്കും. വണ്ടു പുഷ്പത്തിൽ രമിക്കുമ്പോൾ പോർക്കു ചളിയി ലാണല്ലോ ആനന്ദം കൊള്ളുന്നത്. ഇതുപോലെ വിദ്വാൻ ഗുണഭാഗങ്ങളെ ഗ്രഹിച്ചാനന്ദിക്കുമ്പോൾ മൂഢനു ദോഷാംശങ്ങളിലാണ് നിർവൃതി. തന്നിൽ ദോഷാധിക്യ മുണ്ടായിട്ടാണ് ഏതൊന്നിന്റേയും ദോഷങ്ങളെ മാത്രം കാണുന്നത്. തന്നിലെ ഗുണാധിക്യംകൊണ്ടാണ് എല്ലാ റ്റിന്റേയും ഗുണങ്ങളെയും അനുഭവിക്കാൻ കഴിയുന്നത്.

അതിനാൽ തന്റെ ദോഷങ്ങൾ ചുരുങ്ങി തന്നിൽ ഗുണം വർദ്ധിക്കുമ്പോൾ എല്ലാറ്റിന്റേയും നന്മയെ കാണാനും നന്മയിൽത്തന്നെ രമിക്കാനും കഴിയും.

**ശിവമക്ഷരമവ്യക്തം**
**കരണാനാമഗോചരം**
**ആത്മാനമഖിലാധാരം**
**ഭാവയേൽ ശാന്തചേതസാ.** 12

സാരം:- മംഗളസ്വരൂപവും നാശരഹിതവും നാമരൂപങ്ങളിൽ നിന്നും ഗുണകർമ്മങ്ങളിൽ നിന്നും അതീതവും മനോബുദ്ധ്യാദികരണങ്ങൾക്ക് അഗോചരവും സർവ്വത്തിന്നും ആധാരവുമായ ആത്മസ്വരൂപത്തെ എപ്പോഴും അനുസന്ധാനം ചെയ്തുകൊണ്ടിരിക്കണം. അതുകൊണ്ടേ സമാധാനം കിട്ടാൻ പോവുന്നുള്ളു. മനസ്സിന്റെ അശുദ്ധിയും ക്ഷോഭവും ഹേതുവായിട്ടാണ് ആത്മസ്വരൂപത്തെ അനുസന്ധാനം ചെയ്യാൻ സാധിക്കാതിരിക്കുന്നത്. ചിത്തത്തെ നാമരൂപങ്ങളിൽ നിന്നു വലിച്ചെടുത്തു ശാന്തമാക്കിയാൽ എല്ലാ ക്ഷോഭങ്ങളും അടങ്ങി പ്രശാന്തവും നിർമ്മലവുമായ ആത്മസ്വരൂപത്തെ അനുസന്ധാനം ചെയ്യാൻ തുടങ്ങും. മറ്റൊന്നുകൊണ്ടും കിട്ടീട്ടില്ലാത്ത ശാന്തിയും സമാധാനവും അപ്പോൾ അതുകൊണ്ടു കിട്ടുകയും ചെയ്യും.

**മന ഏവ മനുഷ്യാണാം**
**കാരണം ബന്ധമോക്ഷയോഃ**
**ബന്ധനേ വിഷയാസക്തം**
**മോക്ഷായാവിഷയം മനഃ.** 13

സാരം:- മനുഷ്യർക്കു ബന്ധത്തിന്നും മോക്ഷത്തിന്നും കാരണം അവരവരുടെ മനസ്സുതന്നെയാണ്. മനസ്സു വിഷയങ്ങളിൽ മുഴുകിക്കൊണ്ടിരിക്കുമ്പോൾ എന്തൊക്കെ ജ്ഞാനമുണ്ടായിട്ടും കാര്യമില്ല; ബദ്ധനാണ്. അങ്ങിനെതന്നെ മനസ്സു യാതൊരു വിഷയങ്ങളുമായി ബന്ധപ്പെടുന്നില്ലെങ്കിൽ ജ്ഞാനമൊന്നുമില്ലെങ്കിൽക്കൂടി മുക്തനാണെന്നു പറയണം. മനസ്സും വിഷയങ്ങളും തമ്മിലുള്ള ചേർച്ചതന്നെയാണ് ബന്ധം. അതിനാൽ എത്രതന്നെ സാഹസപ്പെട്ടും മനസ്സിനെ വിഷയങ്ങളിൽനിന്നു വലിച്ചെടുത്ത് ഈശ്വരനിൽ ലയിപ്പിക്കണം. അതുകൊണ്ടു മാത്രമേ സമാധാനം കിട്ടാൻപോവുന്നുള്ളു. വിഷയങ്ങളിൽ പ്രിയമില്ലായ്മയും ഈശ്വരനിൽ പ്രിയവും വർദ്ധിക്കുമ്പോൾ അങ്ങിനെ സംഭവിക്കുകയും ചെയ്യും. വിഷയങ്ങളിൽ പ്രിയമില്ലായ്മയാണ് വൈരാഗ്യം. ഈശ്വരങ്കലുള്ള പ്രിയമാണ് ഭക്തി. അവ രണ്ടും വളരുമ്പോൾ സ്വാഭാവികമായിത്തന്നെ മനസ്സു ജഗത്തിനെ വിട്ട് ഈശ്വരനിൽ മുഴുകി ലയിക്കും. അപ്പോൾ സംസാരംതന്നെ അറിയപ്പെടാതെയാവും.

**ഹിത്വാ തു വിഷയാഭ്യാസം**
**ബ്രഹ്മാഭ്യാസേന സന്തതം**
**മനോ മർക്കടവൽ ഭ്രാന്തം**
**ആത്മനി സ്യാൽ സ്ഥിരം യദാ.** 14

**ശുഭ്രം ജ്യോതിർമ്മയം ദിവ്യം**
**ശാശ്വതം നിർഗ്ഗുണം പരം**
**യോഗാഗ്നിക്ഷാളിതസ്വാന്ത-**
**സ്തദാ പശ്യതി സാക്ഷിണം.** 15

സാരം:- മനസ്സെപ്പോഴും വിഷയങ്ങളിൽ മുഴുകിക്കൊണ്ടിരിക്കും. അതാണ് ലോകസ്വഭാവം. ചിത്തത്തെ വിഷയസ്പർശമില്ലാതെയാക്കുകയെന്നതു വളരെ വിഷമമേറിയ കാര്യമാണ്. എന്നാൽ ശ്രദ്ധയോടുകൂടി നിരന്തരം ബ്രഹ്മാഭ്യാസം ചെയ്യുന്ന ഒരാൾക്ക് അതു കുറെയൊക്കെ സാധിക്കും. അങ്ങിനെ കുറെക്കാലം വിടാതെ ബ്രഹ്മാഭ്യാസം ചെയ്തുചെയ്തു മനസ്സിന്റെ വിഷയാത്മകത്വത്തേയും വിഷയവാസനയേയും വിടുർത്തണം. വിഷയവാസന മിക്കവൊറും വിട്ടുകഴിഞ്ഞാൽ ഭ്രാന്തു പിടിച്ചു കുരങ്ങിനെപ്പോലെ ഓടിക്കൊണ്ടുനടക്കുന്ന മനസ്സിന്, ആത്മാവിൽ സ്ഥിരമായ സ്ഥിതി കിട്ടും. അപ്പോൾ യോഗമാകുന്ന അഗ്നി ആളിക്കത്താൻ തുടങ്ങും. അതിൽ സകലകല്മഷങ്ങളും നീറി ദഹിച്ചു മനസ്സിന്നേറ്റവും ശുദ്ധി കിട്ടും. അപ്പോൾ ജ്യോതീരുപവും അത്യന്തനിർമ്മലവും ദിവ്യദിവ്യവുമായ സാക്ഷിസ്വരൂപത്തെ അഥവാ ആത്മസ്വരൂപത്തെ പ്രത്യക്ഷമായി ദർശിക്കും. ആത്മസ്വരൂപദർശനംകൊണ്ടു ചരിതാർത്ഥനും സംസാരനിവൃത്തനുമായിത്തീരും.

**ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ**
**സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ**
**ഇതി വൈദികസിദ്ധാന്തേ**
**ദർശിതം നചികേതസേ.** 16

സാരം:- അത്യന്തസൂക്ഷ്മയായ അന്തർദൃഷ്ടി വികസിച്ച മഹാത്മാക്കൾ ഏറ്റവും നിശിതമായ ജ്ഞാനദൃഷ്ടികൊണ്ട് ആത്മസ്വരൂപത്തെക്കാണുന്നു

എന്നാണ് വേദാന്തസിദ്ധാന്തം. കഠോപനിഷത്തിൽ യമൻ ഈ രൂപത്തിൽ നചികേതസ്സിനെ ഉൽബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ ബുദ്ധിയുടെ സംസാരവാസന മുഴുവൻ നീങ്ങുകതന്നെ വേണം. നിരന്തരം ശ്രദ്ധയോടുകൂടി ചെയ്യപ്പെടുന്ന ബ്രഹ്മാഭ്യാസംകൊണ്ടതു നീങ്ങും. അങ്ങിനെ സംസാരഭാവം കേവലം നീങ്ങുമ്പോഴാണ് ജ്ഞാനദൃഷ്ടി വികസിക്കുന്നത്. ജ്ഞാനദൃഷ്ടി കൊണ്ടാണ് ആത്മദർശനം സാധിക്കുന്നത്.

**ചതുർണ്ണാം പുരുഷാർത്ഥാനാം**
**മോക്ഷസ്യൈവ പ്രധാനതാ**
**നിത്യത്വാദരവിന്ദാക്ഷി!**
**ത്രയാണാം തദഭാവതഃ.**

സാരം:- ധർമ്മം, അർത്ഥം, കാമം, മോക്ഷം ഇങ്ങിനെ നാലാണ് പുരുഷാർത്ഥങ്ങൾ; അതായതു മനുഷ്യജന്മംകൊണ്ടു സാധിക്കപ്പെടേണ്ട മുഖ്യങ്ങളായ കാര്യങ്ങൾ. അവ നാലും സാധിക്കപ്പെടേണ്ടവയാണെ ങ്കിലും മോക്ഷമാണ് പ്രധാനം. അതിനാൽ മോക്ഷത്തെ പരമപുരുഷാർത്ഥമെന്നു പറയുന്നു. വാസ്തവത്തിൽ മോക്ഷം മാത്രമാണ് ജീവിതത്തിന്റെ ഏകമായ ലക്ഷ്യം. പക്ഷേ അനേകം തടസ്സങ്ങളുണ്ട്, മോക്ഷപ്രാപ്തിക്ക്. അങ്ങിനെയുള്ള തടസ്സങ്ങളെ അകറ്റാൻവേണ്ടിയാണ് മറ്റു പുരുഷാർത്ഥങ്ങളെ പറഞ്ഞിരിക്കുന്നത്. മോക്ഷം സാധിച്ചില്ലെങ്കിൽ പിന്നെ എന്തൊക്കെ സാധിച്ചാലും അപൂർണ്ണമാണ്. അതുകൊണ്ടൊന്നും ജീവൻ കൃതാർ ത്ഥതപ്പെടുന്നില്ല. അതിനാൽ ധർമ്മാദിപുരുഷാർത്ഥ

ങ്ങൾക്കുള്ള പ്രയത്നംപോലും മോക്ഷലക്ഷ്യത്തോടു കൂടി മാത്രമായിരിക്കണം.

**ശ്രദ്ധയാ ഭജ ചാത്മാനം**
**ജരാമരണവർജ്ജിതം**
**സോഹം സോഹമിതി പ്രാജ്ഞ**
**ജൈഗീഷവ്യമുനിർയ്യഥാ. 18**

സാരം:- ജര, മരണം തുടങ്ങിയ ശരീരധർമ്മങ്ങളില്ലാതെ അമൃതസ്വരൂപമായി തന്നിൽ വിളങ്ങിക്കൊണ്ടിരിക്കുന്ന ആത്മസ്വരൂപിയായ ഈശ്വരനെത്തന്നെ എപ്പോഴും 'സോഹം സോഹം' എന്ന ഭാവനയോടുകൂടി ഉപാസിക്കു. പ്രജ്ഞയുറച്ചവർക്കേ അതു സാധിക്കു. നിന്റെ പ്രജ്ഞ സംസാരത്തിൽനിന്നു നിവർത്തിച്ച് ഉറച്ചുകഴിഞ്ഞിരിക്കുന്നുവല്ലോ. അതിനാൽ ജൈഗീഷവ്യനെപ്പോലെ എപ്പോഴും ഉപാസിച്ചാൽ കാലംകൊണ്ടു ശരീരഭാവം മുഴുവൻ വിട്ട് ആത്മഭാവം പ്രകാശിക്കും. അപ്പോൾ ജന്മസാഫല്യമായ പരമപുരുഷാർത്ഥം അനുഭവിക്കാനും ഇടയായിത്തീരും. വിശ്വസയോഗമെന്ന പതിനഞ്ചാമദ്ധ്യായം ഇവിടെയാണവസാനിക്കുന്നത്.

# പതിനാറാമദ്ധ്യായം

തുടങ്ങാൻ പോവുന്ന പതിനാറാമദ്ധ്യായത്തിനു **ഭൂമികായോഗ**മെന്നാണ് പേരിട്ടിരിക്കുന്നത്. ശുഭേച്ഛ, തനുമാനസി തുടങ്ങിയ അദ്ധ്യാത്മയോഗത്തിന്റെ അനുഭവങ്ങളെ സൂചിപ്പിക്കുന്ന സപ്തഭൂമികളുടെ നിരൂപണമാണ് ഈ അദ്ധ്യായത്തിലെ ഉള്ളടക്കം. സാധകനു ഭൂമികാ

ബോധം അവശ്യം ഉണ്ടായിരിക്കേണ്ടതാണ്. സാധനാനുഭവങ്ങളിൽക്കൂടെ താൻ അപ്പഴപ്പോൾ എവിടെ എത്തുന്നുവെന്നറിയാനും ഉപരിസാധനകളെ നിർണ്ണയിക്കാനും അപ്പഴപ്പോൾ വേണ്ടുന്ന മാറ്റങ്ങൾ വരുത്താനും ഭൂമികാജ്ഞാനം വളരെ ഉപകരിക്കും. ശരിയായ ഭൂമികാജ്ഞാനമില്ലാത്തൊരാൾക്കു തക്കസമയത്തു വേണ്ടതു ചെയ്യാൻ കഴിഞ്ഞില്ലെന്നുപോലും വന്നേയ്ക്കാം. ഭൂമിയുടെ ശരിയായ ബോധമില്ലാത്ത കൃഷിക്കാരന്റെ കൃഷി എപ്രകാരം വേണ്ടത്ര ഫലപ്രദമല്ലാതായിത്തീരുന്നുവോ, അതുപോലെ, ഭൂമികാജ്ഞാനമില്ലാത്ത സാധകന്റെ സാധനയും ചിലപ്പോൾ വേണ്ടത്ര ഫലത്തെ ചെയ്തില്ലെന്നു വന്നേയ്ക്കാം. അതിനാൽ ഭൂമികാജ്ഞാനം അവശ്യം ഉണ്ടായിരിക്കേണ്ടതാണ്. ഭൂമികാനിരൂപണസ്വരൂപമായ ഈ അദ്ധ്യായത്തിൽ പത്തൊൻപതു ശ്ലോകങ്ങളാണ് ആകെയുള്ളത്. അദ്ധ്യായാരംഭത്തിൽത്തന്നെ അയ്യപ്പഭഗവാൻ പറകയാണ്.

### ശ്രീ അയ്യപ്പ ഉവാച:

**അഭൂമിഷു കഥം സിദ്ധിഃ**
**കുസൂലസ്ഥയവാദിവൽ**
**ഭൂമിസ്ഥസ്യ ഭവേൽ സിദ്ധിർ-**
**ബീജസ്യോർവ്വരഭൂമിഷു.**

സാരം:- ഭൂമിയിൽ വിതച്ച് കൃഷി ചെയ്യാതെ കൊട്ടയിൽ വെച്ച യവാദിധാന്യങ്ങൾ എപ്രകാരം മുളച്ചു വിളയാൻ ഇടയാവുന്നില്ലയോ അതുപോലെ യോഗാനുഭവ

ങ്ങളുടെ വിളവും ഭൂമികളിലാണ്. ഫലപുഷ്ടിയുള്ള കൃഷിഭൂമിയിൽ വീഴാതെ വിത്ത് എപ്രകാരം മുളയ്ക്കാൻ പോലും ഇടയാവുന്നില്ലയോ, അതുപോലെ ഭൂമികയിലെത്തീട്ടില്ലാത്ത സാധകന്റെ യോഗാനുഷ്ഠാനവും അനുഭവശൂന്യമാണെന്നു പറയണം. എന്നിങ്ങനെ അയ്യപ്പഭഗവാൻ അദ്ധ്യായാരംഭത്തിൽ വിഷയത്തെ സൂചിപ്പിച്ചപ്പോൾ ശുശ്രൂഷാധിക്യത്താൽ ശബരി ചോദിക്കയാണ്.

**ശബരീ ഉവാച:**

**ഭൂമയഃ കതി തത്വജ്ഞ**
**കാ സിദ്ധിർവ്വിദുഷാം വര!**
**മുമുക്ഷൂണാം ഹരീശാത്മൻ!**
**സർവ്വം വർണ്ണയ വിസ്തരാൽ. 2**

സാരം:- തത്വജ്ഞനും പരമജ്ഞാനസമ്പന്നനും ഹരിഹരപുത്രനുമായ ഭഗവാനേ! യോഗഭൂമികകൾ ആകെ എത്രയാണ്? അതാതു ഭൂമികയിലെത്തിയ മുമുക്ഷുവിന്ന് എന്തെന്തു സിദ്ധികളാണുണ്ടാവുന്നത്? എല്ലാം വിസ്തരിച്ചു പറയാൻ കാരുണ്യമുണ്ടാകണേ.

**ശ്രീ അയ്യപ്പ ഉവാച:**

**ശുഭേച്ഛാ പ്രഥമാ ജ്ഞേയാ**
**ദ്വിതീയാ സുവിചാരണാ**
**തനുമാനസ്യപി ജ്ഞേയാ**
**സത്വാപത്തിശ്ചതുർത്ഥികാ. 3**

**പുനഃ പഞ്ചമ്യസംസക്തിഃ**
**പദാർത്ഥാഭാവനാ പുനഃ**
**തുര്യഗാ സപ്തമീ ദേവി!**
**യോഗിനാം മുക്തിദായിനീ. 4**

സാരം:- ശബരിയുടെ ചോദ്യം കേട്ട അയ്യപ്പഭഗവാൻ വിഷയത്തെ വിസ്തരിച്ചുപന്യസിക്കാൻ തുടങ്ങുകയാണ്. ദേവതാസ്വരൂപിണീയായ ശബരി! ശ്രദ്ധയോടെ കേൾക്കു. ശുഭേച്ഛ, സുവിചാരണ, തനുമാനസി, സത്വാപത്തി, അസംസക്തി, പദാർത്ഥാഭാവന, തുര്യഗ എന്നിങ്ങനെ ഏഴാണ് യോഗഭൂമികൾ. സംസ്കാരം കൊണ്ടും അഭ്യാസബലംകൊണ്ടും ഇവയിൽക്കൂടെ വഴിക്കുവഴിയായി കയറുന്ന യോഗി മുക്തനായി കൈവല്യത്തെ പ്രാപിക്കുന്നു.

**ശാസ്ത്രസജ്ജനസമ്പർക്കാൽ**
**മൂഢോഽഹമിതി യാ മതിഃ**
**വൈരാഗ്യപൂർവ്വികേച്ഛായാ**
**ശുഭേച്ഛാ സുമനോഹരേ! 5**

സാരം:- ശാസ്ത്രപാഠംകൊണ്ടും മഹാത്മാക്കളായ സജ്ജനങ്ങളുടെ സമ്പർക്കംകൊണ്ടും ശരീരാഭിമാനത്തിന്നും പ്രപഞ്ചത്തോടുള്ള സത്യബുദ്ധിക്കും ഘനം കുറഞ്ഞു താൻ ഈ ശരീരമല്ലെന്നു ബോദ്ധ്യമാവും. ശരീരമല്ലെന്നു ബോദ്ധ്യമായെങ്കിലും എന്താണെന്നു ബോധിക്കാൻ കഴിയുന്നുമില്ല. ജീവനെന്നും ആത്മാവെന്നുമൊക്കെ ചില ശബ്ദങ്ങൾ കേട്ടതല്ലാതെ പരമാർത്ഥത്തിൽ അവയുടെയൊന്നും സ്വരൂപമെന്താണെന്നറി

യാൻ കഴിയുന്നുമില്ല. അറിയാനുള്ള തൃഷ്ണ ദിവസം പ്രതി വർദ്ധിച്ചുവന്നു ലോകവ്യവഹാരത്തിലും ശരീര ധർമ്മങ്ങളിലും ഒരുതരം വെറുപ്പു വന്ന്, അവയിൽനി ന്നൊക്കെ നിവർത്തിക്കാനുള്ള ബദ്ധപ്പാട് ഒരുഭാഗത്തും എന്നാൽ അവയെ അകറ്റാനുള്ള കഴിവില്ലായ്മ മറുഭാ ഗത്തും വളർന്ന് അസ്വസ്ഥനായി താൻ മൂഢനും ദുർബ്ബ ലനുമാണെന്നു പൂർണ്ണബോദ്ധ്യം വന്ന്, ജ്ഞാനസമ്പാ ദനത്തിനു തൃഷ്ണകൊണ്ടു സദാസമയത്തും നീറിപ്പുക യാൻ തുടങ്ങിയെങ്കിൽ അപ്പോൾ 'ശുഭേച്ഛ'യാകുന്ന ഒന്നാമത്തെ യോഗഭൂമികയിൽ എത്തിയെന്നു പറയാം. അല്ലെങ്കിൽ അതാണ് ഒന്നാമത്തെ ഭൂമികയുടെ സ്വരൂപം.

**ശാസ്ത്രസൽഗുരുസമ്പർക്ക-**
**വൈരാഗ്യാഭ്യാസപൂർവ്വികാ**
**സദാചാരപ്രവൃത്തിർയ്യാ**
**സുഭഗേ! സുവിചാരണാ.** 6

സാരം:- അങ്ങിനെ ജ്ഞാനതൃഷ്ണകൊണ്ടാർത്ത നായി പലതും ചെയ്തും പലരെയും സമീപിച്ചും പലേ ടത്തും പോയും മടുത്ത് ഈശ്വരനെ ശരണം പ്രാപി ക്കുമ്പോൾ മഹാത്മാവായ ആചാര്യനെ കണ്ടുകിട്ടും. ആചാര്യമുഖത്തിൽ നിന്നു വാക്യാർത്ഥത്തെ ഗ്രഹിച്ചു തീവ്രവിരക്തനായി നിരന്തരാനുസന്ധാനത്തിൽ മുഴുകു മ്പോൾ മംഗളസ്വരൂപിണിയായ ഹേ ശബരി! രണ്ടാമത്തെ ഭൂമികയിലെത്തി. അതിന്റെ പേരാണ് സുവിചാരണയെന്ന്.

**രക്തതാമിന്ദ്രിയാർത്ഥേഷു**
**വിചാരേണ ശുഭേച്ഛയാ**

**യത്ര സാ തനുതാമേയാ-**

**ദനഘേ ! തനുമാനസീ. 7**

സാരം:- ശുഭേച്ഛയും സുവിചാരണയുമാകുന്ന ഒന്നും രണ്ടും ഭൂമികളുടെ അനുഭവംകൊണ്ടു വൈരാഗ്യം വളർന്നു ഇന്ദ്രിയാർത്ഥങ്ങളിലുള്ള ആസക്തി കേവലം കുറഞ്ഞുപോവുന്നതുതന്നെ തനുമാനസിയെന്ന മൂന്നാമത്തെ ഭൂമിക.

**ഭൂമിത്രയകൃതാഭ്യാസാൽ**

**ചിത്തേ ച വിരതേർവ്വശാൽ**

**സത്വാത്മനി സ്ഥിതേ ശുദ്ധേ**

**സത്വാപത്തിർവ്വരാനനേ! 8**

സാരം:- മുൻപറയപ്പെട്ട മൂന്നു ഭൂമികകളിലെ അഭ്യാസങ്ങളെക്കൊണ്ടും വളർന്നുവന്ന വൈരാഗ്യത്തിന്റെ ദൃഢതകൊണ്ടും ചിത്തത്തിലെ രജസ്തമസ്സുകളകന്നു ശുദ്ധസത്വഗുണം പ്രകാശിച്ചു ദൃഢപ്പെടുന്നതിനെത്തന്നെയാണ് സത്വാപത്തിയെന്ന നാലാമത്തെ ഭൂമികയായിപ്പറഞ്ഞുവരുന്നത്.

**ഭുവാം ചതുഷ്ടയാഭ്യാസാൽ**

**യാ സംസർഗ്ഗയുതാ ദശാ**

**രൂഢസത്വചമൽകാരാൽ**

**ദേവ്യസംസക്തിനാമികാ. 9**

സാരം:- പൂർവ്വോക്തകളായ നാലു ഭൂമികകളിലെ അഭ്യാസങ്ങളെക്കൊണ്ടും സജ്ജനസംസർഗ്ഗം കൊണ്ടും ശുദ്ധസത്വഗുണത്തിന്റെ ദൃഢതകൊണ്ടും കാലത്താൽ സംസാരത്തിൽ യാതൊരു സംബന്ധവുമില്ലാതായി

ത്തീരും. അങ്ങനെ ലോകവ്യവഹാരങ്ങളിലോ ശരീര ധർമ്മങ്ങളിലോ ഇന്ദ്രിയാർത്ഥങ്ങളിലോ യാതൊരുവിധ ആസക്തിയോ സംബന്ധമോ ഇല്ലാതായിത്തീരുന്നതു തന്നെ അസംസക്തിയെന്ന അഞ്ചാമത്തെ ഭൂമിക.

**ഭൂമികാപഞ്ചകാഭ്യാസാൽ**
**സ്വാത്മാരാമതയാ ദൃഢം**
**ബാഹ്യാഭ്യന്തരവസ്തൂനാം**
**ഷഷ്ഠീ ഭൂമിരഭാവനാൽ.** 10

സാരം:- പറയപ്പെട്ട അഞ്ചു ഭൂമികകളുടെ അഭ്യാസങ്ങൾ ദൃഢപ്പെട്ടു കഴിയുമ്പോൾ ചിത്തം ആത്മാവിലൊഴിച്ചു പ്രപഞ്ചത്തിലുള്ള യാതൊരു വസ്തുവിലും രമിക്കുകയോ രസിക്കുകയോ ചെയ്യാതായിത്തീരും. എപ്പോഴും ആത്മാവിൽത്തന്നെ രമിക്കാൻ തുടങ്ങും. അപ്പോൾ സ്വാത്മാരാമനായി. അങ്ങിനെ എപ്പോഴും ആത്മാരാമനായിത്തന്നെ കഴിയുമ്പോൾ ചിത്തത്തിലെ നാമരൂപങ്ങളെല്ലാം മാഞ്ഞുപോവാൻ തുടങ്ങും. അകത്തും പുറത്തുമുള്ള നാമരൂപങ്ങളിൽ ഒന്നിന്റേയും സ്ഫുരണമോ പ്രതിഫലനമോ ഇല്ലാതെ ചിത്തം കേവലം അഭാവനമായിത്തീരുന്നതാണ് പദാർത്ഥാഭാവനയെന്ന ആറാമത്തെ ഭൂമിക.

**പഞ്ചമീഭൂമിമദ്ധ്യേ തു**
**ജീവന്മുക്തോ വിരാജതേ**
**ബ്രഹ്മാനന്ദരസം പീത്വാ**
**മത്തഭ്രമരരാഡിവ.** 11

സാരം:- അഞ്ചാമത്തെ ഭൂമികയിലെത്തുമ്പോ

ഴേയ്ക്കു സാധകൻ ജീവഭാവത്തെ വിടാൻ തുടങ്ങും. ക്രമേണ ജീവഭാവത്തെ കേവലം വിട്ടു ജീവമുക്തനാവും. ജീവന്മുക്തി കിട്ടുമ്പോൾ ബ്രഹ്മാനന്ദരസത്തെ അറിയാനും ആസ്വദിക്കാനും തുടങ്ങും. കാലംകൊണ്ടു ബ്രഹ്മാനന്ദരസാസ്വാദംകൊണ്ടു മത്തവാനാവൻ തുടങ്ങും. തേൻ കുടിച്ചു മയങ്ങിയ വണ്ടിനെപ്പോലെ ഉന്മത്തനായിക്കൊണ്ടാണ് ആറാമത്തെ ഭൂമികയിലേയ്ക്കെത്തുന്നത്.

**ഷഷ്ഠം ഭൂതലമാരുഹ്യ**
**ശുഷ്കപത്രവദാസ്ഥിതിഃ**
**സ്വയം ന ചേഷ്ടതേ യോഗീ**
**യഥാ തൽ പവനേരിതം. 12**

സാരം:- അങ്ങിനെ ആറാമത്തെ ഭൂമികയിലെത്തിക്കഴിഞ്ഞാൽ പിന്നെ തനിക്കുവേണ്ടിയോ താനായോ യാതൊരു ചേഷ്ടയുമില്ലാതാവും. വിജ്ഞാനാനന്ദഘനസ്വരൂപനായി ജഗത്തുമായി യാതൊരു സംബന്ധവുമില്ലാതെ ഒരിടത്തിരിക്കൽ മാത്രം. യാദൃച്ഛികമായി വരുന്ന ഏതൊന്നിനും കീഴൊതുങ്ങുകയും ചെയ്യും. എന്നാൽ രാഗദ്വേഷങ്ങളോ ഇഷ്ടാനിഷ്ടങ്ങളോ മമതയോ ഒന്നിലുമുണ്ടാവുകയുമില്ല. കരിയില എപ്രകാരമാണോ ഒരിടത്തു നിശ്ചേഷ്ടമായിക്കിടക്കുകയും ഒരു ചെറിയ കാറ്റു വന്നാൽ ചലിക്കുകയും ചെയ്യുന്നത്, അതുമാതിരിയായിത്തീരും യോഗിയുടെ സ്ഥിതി. തന്റെ പ്രേരണയില്ലാതെ യാദൃച്ഛികമായി വരുന്ന അനുഭവങ്ങൾക്ക് അവയോടു യാതൊരു സംബന്ധവുമില്ലാതെ വഴങ്ങലും അല്ലാത്ത സമയത്ത് ഒന്നിനോടും ഒരു

സംബന്ധവുമില്ലാതെ നിശ്ചേഷ്ടനായിരിക്കലും മാത്ര മാവും. ആ നിലയിലെത്തിയ യോഗി മിക്കവാറും ബ്രഹ്മം തന്നെ ആയിക്കഴിഞ്ഞു.

**ഭൂമികാഷൾചിരാഭ്യാസാൽ**
**ദ്വൈതസ്യാനുപലംഭനാൽ**
**യാ സ്വഭാവൈകനിഷ്ഠാ സാ**
**തുര്യാ ജ്ഞേയാ ച ഭൂമികാ.** 13

സാരം:- പറയപ്പെട്ട ആറു ഭൂമികകളുടെ ചിരകാ ലത്തെ സുദൃഢാഭ്യാസംകൊണ്ടു ബ്രഹ്മാനന്ദമത്തനും സ്വയംഭൂതനുമായിക്കഴിഞ്ഞ യോഗിയുടെ ചിത്തത്തിൽ ദ്വൈതപ്രതീതി ചുരുങ്ങിവരാൻ തുടങ്ങും. അദ്വൈതാ നുഭവത്തിന്നു മുറിവില്ലായ്മ വളരാൻ തുടങ്ങും. ആ രൂപ ത്തിലുള്ള അഭ്യാസം കുറച്ചുകാലം ചെയ്യുമ്പോൾ ദ്വൈത ഭാവം മാഞ്ഞുമാഞ്ഞു കേവലം ഇല്ലാതായിത്തീരും. ദ്വൈതപ്രതീതി മായുംതോറും സ്വരൂപാവസ്ഥയാകുന്ന തുരീയാനുഭൂതി പ്രകാശിക്കാൻ തുടങ്ങും. അങ്ങിനെ കാലംകൊണ്ടു ദ്വൈതത്തിന്റെ പ്രതീതി അല്പംപോലും ഇല്ലാതായി അദ്വൈതാനുഭവത്തിന്നു മുറിവില്ലാതെ സ്വരൂ പാനുഭൂതിയാകുന്ന തുരീയാവസ്ഥയിൽ ദൃഢപ്രതിഷ്ഠ കിട്ടുന്നതുതന്നെ തുരീയയാകുന്ന ഏഴാമത്തെ ഭൂമിക.

**ഇയം ഹി ജീവന്മുക്തേഷു**
**തുര്യാവസ്ഥാ നിരൂപിതാ**
**വിദേഹമുക്തിവിഷയം**
**തുര്യാതീതമതഃ പരം.** 14

സാരം:- ജീവന്മുക്തന്റെ അനുഭൂതിയുടെ ഉച്ചാവ

സ്ഥവരെയാണിവിടെ പറഞ്ഞത്. അഞ്ചാമത്തെ ഭൂമിക യിൽവെച്ചു സാധകൻ ജീവന്മുക്തനാവും. പിന്നെ ആറും ഏഴും ഭൂമികകൾ ജീവന്മുക്തന്റെ അനുഭൂതിവിശേഷങ്ങ ളാണ്. ജീവന്മുക്തത്വം വിട്ടു വിദേഹമുക്തനാവുമ്പോൾ പറയപ്പെട്ട തുരീയാവസ്ഥപോലും പോവും. അപ്പോൾ പിന്നീടുള്ള അനുഭവത്തെ ഒരു പ്രകാരത്തിലും രൂപീക രിക്കാൻ കഴിയാത്തതിനാൽ അതിനൊരു പേരിടാൻ വയ്യ. അതുകൊണ്ടു തുരീയാതീതം എന്നുമാത്രം പറയ ലാണ് പതിവ്. അതു കേവലം വിദേഹമുക്തനു മാത്ര മുള്ള അനുഭവവുമാണ്.

**സപ്തമീ ഭൂമികാ ദേവി!**
**യോഗിനാം മുക്തിദായിനീ**
**തത്ര ഗത്വാ ചിരം വിദ്വാ-**
**നാത്മാരാമോ വിരാജതേ.** 15

സാരം:- തുരീയയെന്ന ഏഴാമത്തെ ഭൂമിക യിലെത്തിയ സാധകൻ—സാധകനല്ല, ആരൂഢൻ തന്നെ—പിന്നെ സംസാരത്തിലേയ്ക്കിറങ്ങാനിടവരാതെ മുക്തനായിത്തീരുന്നു. അതിലെത്തിക്കഴിഞ്ഞാൽ പിന്നെ ആത്മാരാമനായിരുന്നുകൊണ്ടുതന്നെ അവശിഷ്ടപ്രാര ബ്ധങ്ങളെ അറിയാതെതന്നെ അനുഭവിച്ചു തീർത്തു ദേഹാന്ത്യത്തിൽ വിദേഹകൈവല്യത്തേയും പ്രാപി ക്കുന്നു.

**കൃതസ്യ കരണം നാസ്തി**
**മൃതസ്യ മരണം യഥാ**

**മുക്തസ്യ ജനനം നാസ്തി**
**അമൃതസ്യ മൃതിർയ്യഥാ. 16**

സാരം:- ചെയ്തുകഴിഞ്ഞതെപ്രകാരം ചെയ്യേണ്ട തായിത്തീരുന്നില്ലയോ, മരിച്ചവനെപ്രകാരം മരിക്കേണ്ട തായിട്ടില്ലയോ, അമൃതസ്വരൂപനായവനെപ്രകാരം മരണ മില്ലയോ, അതുപോലെ മുക്തനായവനു പിന്നീടു ജന നമുണ്ടാവുന്നില്ല. വഴിക്കുവഴിയായി ഏഴാമത്തെ ഭൂമി കയിലെത്തി ജീവന്മുക്തിത്വം ദൃഢപ്പെട്ടുകഴിഞ്ഞാൽ പിന്നീടൊരിക്കലും സംസാരത്തിൽ ജനിക്കാനിടവരുന്നി ല്ലെന്നു താല്പര്യം. വഴിക്കുവഴിയെന്നു പറഞ്ഞതു കൊണ്ടു ക്രമേണ ഓരോ ഭൂമികയിലേയ്ക്കു കയറല ല്ലാതെ ഒന്നിച്ചു കയറാവുന്നതല്ലെന്നും സാരം.

**ഭൂമികാനാം സ്വരൂപന്തു**
**മയാ സാധു നിരൂപിതം**
**തുഭ്യം കമലപത്രാക്ഷി!**
**കൈവല്യപ്രാപ്തിസാധനം. 17**

സാരം:- സൗഭാഗ്യവതിയായ ഹേ ശബരി! നിനക്കു മോക്ഷപ്രാപ്തിക്കുവേണ്ടി യോഗഭൂമികകളുടെ സ്വരൂ പത്തെ ഞാൻ വേണ്ടുംവണ്ണം പറഞ്ഞുതന്നുകഴിഞ്ഞു. ഇവയെ വേണ്ടുംവണ്ണം അറിഞ്ഞു പ്രായോഗികമാക്കി ത്തീർക്കാൻവേണ്ടി യത്നിക്കുന്ന സാധകൻ തീർച്ച യായും ജന്മസാഫല്യമായ കൈവല്യത്തെ പ്രാപിക്കും.

**ഇദം വേദശിരോവിദ്യാ**
**ഗോപനീയാ പ്രയത്നതഃ**

**ന ചാശുശ്രൂഷവേ ദേയാ**

**പുത്രായാപ്യവിവേകിനേ.** 18

സാരം:- വേദങ്ങളുടെ നിഗൂഢരഹസ്യങ്ങളിൽ ഒന്നായ ബ്രഹ്മവിദ്യാസ്വരൂപമായ ഈ യോഗഭൂമികാനിരൂപണം സാരമേറിയ പരമജ്ഞാനമാണ്. അതിനാൽ അതിനെ വളരെ സാരമായി സൂക്ഷിക്കുകതന്നെവേണം. തികച്ചും അധികാരമുണ്ടെന്നു ബോദ്ധ്യംവന്ന ഒരാൾക്കു മാത്രമേ കൊടുക്കാവൂ. ശ്രദ്ധയില്ലാത്തവരെ കേൾപ്പിക്കപോലും ചെയ്യരുത്. സ്വന്തം പുത്രനാണെങ്കിൽപ്പോലും അവിവേകിയാണെങ്കിൽ ഉപദേശിക്കരുത്.

**മുമുക്ഷുഗുരുഭക്തായ**

**സുശാന്തായ വിവേകിനേ**

**ആഹൂയാപി ച ദേയേയം**

**വിദ്യാ കല്യാണകാരിണീ.** 19

സാരം:- എന്നാൽ വിവേകിയും ശാന്തനും മുമുക്ഷുവും ഗുരുഭക്തനുമായ ആൾ ചോദിച്ചില്ലെങ്കിലും വിളിച്ചിരുത്തി പറഞ്ഞുകൊടുക്കേണ്ടതുമാണ്. എന്തുകൊണ്ടെന്നാൽ അവൻ ഈ വിദ്യക്കധികാരിയാണ്. അവനിൽ ഫലപ്പെടുകയും ചെയ്യും. അതിനാൽ അങ്ങിനെയുള്ളവർക്കു വേണ്ടപോലെ പറഞ്ഞുകൊടുക്കുകയും വേണം. ഭൂമികായോഗമെന്ന പതിനാറാമദ്ധ്യായം ഇവിടെയാണവസാനിക്കുന്നത്.

## പതിനേഴാമദ്ധ്യായം

**ശരണാഗതിയോഗ**മെന്നാണ് തുടങ്ങാൻ പോവുന്ന പതിനേഴാമദ്ധ്യായത്തിന്നു പേരിട്ടിരിക്കുന്നത്.

ഈശ്വരങ്കൽ സമ്പൂർണ്ണശരണാഗതിയടയാറായിത്തീരാനുള്ളതാണ് എല്ലാ സാധനകളും. അതുവരെയാണ് ഭക്തിയും ജ്ഞാനവും യോഗവുമൊക്കെ വേറെവേറെയായിരിക്കുന്നത്. ഈശ്വരന്റെ മഹിമയെ ഏതെങ്കിലും ഒരു പ്രകാരത്തിൽ അല്പമായിട്ടെങ്കിലും അറിയാനിടവന്നാൽ അതൊടെ മറ്റെല്ലാം വിട്ടു സമ്പൂർണ്ണശരണാഗതിയടയും. ധർമ്മാധർമ്മങ്ങളുടെയും സത്യാസത്യങ്ങളുടെയും വ്യാപ്തിപോലും അതുവരെയാണ്. സമ്പൂർണ്ണശരണാഗതിയടഞ്ഞവൻ മുക്തനും ഈശ്വരസ്വരൂപനുമായിക്കഴിഞ്ഞു എന്നു പറയണം. അതിന്റെ സ്വരൂപത്തെയാണ് ഈ അദ്ധ്യായത്തിൽ പതിനെട്ടു ശ്ലോകങ്ങളെക്കൊണ്ടുപന്യസിക്കുന്നത്.

**ശ്രീ അയ്യപ്പ ഉവാച:**

**സാധനാഭ്യാസപാകേഭ്യ-**<br>
**സ്ത്രിധാ സ്യാൽ ശരണാഗതിഃ**<br>
**തവൈവാഹം മമൈവാസൗ**<br>
**സ ഏവാഹമിതി സ്ഥിതാ.** 1

സാരം:- അയ്യപ്പഭഗവാൻ പറകയാണ്. സാധനാനുഷ്ഠാനങ്ങളെക്കൊണ്ടുണ്ടായിത്തീർന്ന പാകതയുടെ വ്യത്യാസത്തിന്നനുസരിച്ചു മൂന്നു പ്രകാരത്തിലാണ് ശരണാഗതി. പ്രായേണ പ്രസ്തുത മൂന്നു വകഭേദങ്ങളെ ഉത്തമം, മദ്ധ്യമം, അധമം എന്നു പറയാം. വേണ്ടത്ര പാകത വന്നുകഴിഞ്ഞാലേ ഉത്തമമായ ശരണാഗതിയുണ്ടായിത്തീരൂ. സംസാരത്തിൽനിന്നുള്ള അകൽച്ചയാണ്

പാകതയുടെ മാനദണ്ഡം. സംസാരത്തിൽ ഒന്നിനോടും യാതൊരുവിധ സംബന്ധവുമില്ലാതായിക്കഴിഞ്ഞാൽ വേണ്ടത്ര പാകത വന്നുവെന്നു കരുതാം. 'ഞാൻ അങ്ങയുടേതാണ്. അങ്ങ് എന്റേതാണ്, അങ്ങുതന്നെയാണ് ഞാൻ' എന്നിങ്ങിനെയാണ് ശരണാഗതിയുടെ മൂന്നു രൂപങ്ങൾ. ഗൃഹം, കുടുംബം ധനം ശരീരം തുടങ്ങി പലവിധ വസ്തുക്കളിൽ എന്റേതെന്ന മമത വളർന്ന ഒരാൾക്ക് അവയുടെ മിഥ്യാത്വവും ദുഃഖാത്മകതയും ബോദ്ധ്യം വന്ന് ഈശ്വരപ്രേമം വളരാനിടവരുമ്പോൾ ഈശ്വരൻമാത്രമാണ് തന്റേതായ വസ്തുവെന്നും ഭഗവാനെക്കൊണ്ടുമാത്രമേ തനിക്കു രക്ഷയുണ്ടാവാൻ പോവുന്നുള്ളുവെന്നും ബോദ്ധ്യമാവും. അപ്പോൾ സംസാരത്തിലെ ഒരു വസ്തുവിലും അല്പം പോലും മമതയില്ലാതായി ഈശ്വരങ്കൽ സമ്പൂർണ്ണമായ മമതയുണ്ടാവും. അങ്ങിനെ ഈശ്വരൻമാത്രമാണ് തന്റെ സ്വന്തവസ്തുവെന്നു ബോദ്ധ്യംവന്നു ശരീരമടക്കം സർവ്വസ്വവും ഈശ്വരന്നർപ്പിച്ചു ഭഗവൽസേവനം മാത്രം വൃത്തിയായി കഴിഞ്ഞുകൂടുന്നതു ശരണാഗതിയാണ്. പക്ഷേ പൂർണ്ണമല്ല; അല്പമേ ആയിട്ടുള്ളൂ. അതിനാൽ ഈ ശരണാഗതിയെ അധമമെന്നു പറയാം. ഈ ശരണാഗതികൊണ്ടുള്ള നിരതിശയവും ആത്യന്തികവുമായ ഈശ്വരപ്രേമം ഒന്നുകൂടി വളർന്നാൽ ഈശ്വരൻ തന്റേതല്ല; താൻ ഈശ്വരന്റേതാണെന്നു ബോദ്ധ്യം വരും. സത്യവസ്തു ഈശ്വരൻ മാത്രമാണ്; താനടക്കം ബാക്കിയെല്ലാം ഇല്ലാത്തവയാണ്. അതിനാൽ പരമാർത്ഥ സ്വരൂപിയായ ഈശ്വരന്റെ ലീലയ്ക്കുള്ള ഉപകരണങ്ങളാണ്

എല്ലാമെന്നും താനും അതിൽ ഒന്നാണെന്നും ബോദ്ധ്യം വരും. അപ്പോൾ ശരീരമടക്കം എല്ലാ ഭഗവാന്റേതായിട്ടല്ലാതെ താനായോ തന്റേതായോ ഒന്നുമില്ലെന്നു ബോദ്ധ്യമാവും. അപ്പോൾ തന്റെ വ്യക്തിത്വത്തെ മുൻനിർത്തിയാതൊരു ചേഷ്ടയുമില്ലാതാവും. കരചരണാദ്യവയവങ്ങളെ ചലിപ്പിക്കുന്നതും ശ്വാസോച്ഛ്വാസം കഴിക്കുന്നതുകൂടിയും ഭഗവാനുവേണ്ടിയല്ലാതെ തനിക്കുവേണ്ടിയാതൊന്നുമില്ലെന്ന നില വരും. അങ്ങിനെ അകത്തും പുറത്തുമുള്ള സർവ്വ വസ്തുക്കളും ഈശ്വരമയമായും, എല്ലാ വ്യവഹാരങ്ങളും ഈശ്വരലീലമാത്രമായും കാണാൻ തുടങ്ങും. സുഖദുഃഖാദിദ്വന്ദ്വങ്ങളെയെല്ലാം കേവലം മറന്നേ പോവും. എപ്പോഴും ഭഗവല്ലീലയിൽത്തന്നെ മുഴുകി എല്ലാ നാനാത്വങ്ങളെയും മറന്ന് ആനന്ദമത്തനായിത്തീരും. വ്യക്തിബോധംതന്നെ മിക്കപ്പോഴും ഇല്ലാതായിത്തുടങ്ങും. ഇതും ശരണാഗതിതന്നെ. പക്ഷേ ഇതും പൂർണ്ണമായെന്നു പറഞ്ഞുകൂടാ. എങ്കിലും ആദ്യത്തേതിൽനിന്നു വളരെ ഉയർന്നു. അതിനാൽ ഇതിനെ മദ്ധ്യമമായ ശരണാഗതിയാണെന്നു പറയാം. ഈ ദശയിൽത്തന്നെ കുറച്ചുകൂടി ഉയരുമ്പോൾ ഈശ്വരനെന്നും താനെന്നും ജഗത്തെന്നും ഇങ്ങിനെ പല വസ്തുക്കളുണ്ടായിട്ടില്ലെന്നും ഭഗവാനൊഴിച്ചു മറ്റൊന്നും സംഭവിച്ചിട്ടില്ലെന്നും ബോദ്ധ്യമാവും. അപ്പോൾ എല്ലാ വ്യവഹാരങ്ങളും അടങ്ങി നിറഞ്ഞ ശാന്തിയിൽ എല്ലാ ദ്വൈതബോധങ്ങളും അടങ്ങി പരമാദ്വൈതസ്വരൂപനായിത്തീരും. ശരീരാദികളെയെല്ലാം മറന്നേ പോവും. ആ നിലയിൽ സ്വയം ഭഗവൽസ്വരൂപ

നായിത്തീരുന്നതുതന്നെ ഉത്തമയായ ശരണാഗതി. ഇങ്ങിനെ മൂന്നു പ്രകാരത്തിലാണ് ഭഗവൽശരണാഗതി. ശരണാഗതിയോടുകൂടാതെ ഒരിക്കലും ജീവന്നു സംസാരത്തെ വിട്ടു കൈവല്യപ്രാപ്തി സാദ്ധ്യമല്ല. അതിനാൽ ഭഗവൽപാദങ്ങളിൽ ശരണാഗതി പ്രാപിക്കുകതന്നെ വേണം.

**സ്വാമിസേവകഭാവേന**
**ചാത്മഭാവനയാ പുനഃ**
**തവ ദാസോ മമ സ്വാമീ**
**സോഹമസ്മി വിചാരതഃ.** 2

സാരം:- ഭഗവാൻ എന്റെ രക്ഷിതാവാണ്; അവിടുന്നല്ലാതെ എനിക്കു മറ്റു യാതൊരാശ്രയവുമില്ല. എന്ന നിലയിലുള്ള ആശ്രയമാണ് ആദ്യത്തേത്. ലോകപദാർത്ഥങ്ങളുടെയും ലൗകികജനങ്ങളുടെയും ആശ്രയത്തെവിട്ട് എന്റെ രക്ഷിതാവ് ഈശ്വരൻമാത്രമാണെന്ന പൂർണ്ണവിശ്വാസത്തോടുകൂടിയ സമ്പൂർണ്ണാശ്രയംതന്നെ ഒന്നാമത്തെ ഗതി. അതിൽ ഈശ്വരൻ തന്നെ രക്ഷിക്കണമെന്ന ഇച്ഛയാണ് അടിയിലുള്ളത്. അതിൽനിന്നുയർന്നാൽ ഭഗവാൻ തന്നെ രക്ഷിച്ചാലും ഇല്ലെങ്കിലും വിരോധമില്ല; ഞാനവിടുത്തെ ദാസനാണ്. അവിടുത്തെ സേവനംമാത്രമാണെന്റെ ജീവിതലക്ഷ്യം. അതിൽ സുഖദുഃഖങ്ങളോ പുണ്യപാപങ്ങളോ എന്തുവന്നാലും വിരോധമില്ല. എല്ലാ പ്രകാരത്തിലും അവിടുത്തെ സേവിക്കാതെ ഒരു നിമിഷവും കഴിച്ചുകൂട്ടാൻ സാദ്ധ്യമല്ലെന്നതാണ് രണ്ടാമത്തെ ശരണാഗതിയുടെ രൂപം. അതിൽ നിന്നു ഉയർന്നാൽ ഈശ്വരനും താനും രണ്ടല്ല; ഒന്നുതന്നെ

എന്ന നിലയിൽ സോഹംഭാവനയോടെയുള്ള അദ്വൈ താത്മസ്ഥിതിയാണ് മൂന്നാമത്തെ ശരണാഗതി. അതു തന്നെ അത്യുത്തമയും സർവ്വോൽക്കൃഷ്ടയും നിർവ്വാ ണപദദായിനിയുമായ ശരണാഗതി. അതുകൊണ്ട് എല്ലാ ദ്വൈതഭാവങ്ങളും നീങ്ങി കേവലകൈവല്യാനുഭൂതിയെ പ്രാപിക്കുകയും ചെയ്യും.

**നാമഗോത്രവിനിർമ്മുക്തം**
**സത്യമദ്വൈതഭാസ്കരം**
**സോ*f*ഹം സോ*f*ഹമിതി സ്വാന്തേ**
**ഭജതാം ചിന്മയം പരം.** 3

സാരം:- ഉത്തമയായ ശരണാഗതികൊണ്ടു സംസാ രത്തിൽനിന്നു കേവലം നിവൃത്തനും നിരപേക്ഷനും ഉപാധിചാപല്യങ്ങളെല്ലാമടങ്ങി പരമശാന്തിയിൽ മുഴുകി യവനുമായ സാധകൻ നാമരൂപവിനിർമ്മുക്തവും സത്യവും അദ്വൈതചൈതന്യസ്വരൂപവും അന്തർയ്യാ മിയും ഹൃദയസ്ഥിതവും ആത്മാവുമായ ഈശ്വരനെ അദ്വൈതഭാവേന സോഹംഭാവനകൊണ്ടുപാസിക്കു മ്പോൾ അചിരേണ അദ്വൈതചൈതന്യം അവനിൽ പ്രകാശിക്കാനിടവരും.

**ശുദ്ധോസ്മി ബുദ്ധോസ്മി സനാതനോസ്മി**
**സംസാരമായാപരിവർജ്ജിതോസ്മി**
**ബ്രഹ്മസ്വരൂപോസ്മി നിരഞ്ജനോസ്മി**
**വേദാന്തതത്ത്വാർത്ഥവികാസകോസ്മി.** 4

സാരം:- അദ്വൈതമായ പരമേശ്വരചൈതന്യം തന്നിൽ അഭേദസ്വരൂപേണ പ്രകാശിക്കുമ്പോൾ ഉപാധി

സംബന്ധം കേവലം വിട്ടു വ്യക്തിഭാവം മുഴുവൻ നീങ്ങും. അപ്പോൾ താൻ ശുദ്ധനും ബുദ്ധനും സനാതനനും സംസാരമായയെ അതിവർത്തിച്ചവനും സാക്ഷാൽ ബ്രഹ്മസ്വരൂപവും നിരഞ്ജനനും ഉപനിഷൽപ്രതിപാദ്യങ്ങളായ വേദാന്തതത്വങ്ങളുടെ പ്രത്യക്ഷസ്വരൂപവുമാണെന്നു സ്വയം സ്വാനുഭൂതിയിലേയ്ക്കുണരും.

**സസ്യാനാം ശരണം വൃഷ്ടി-**
**ർമ്മത്സ്യാനാം ശരണം ജലം**
**ദേവാനാം ശരണം യജ്ഞഃ**
**ആർത്താനാം ശരണന്ത്വഹം.** 5

സാരം:- സസ്യങ്ങൾക്കു മഴയും, മത്സ്യങ്ങൾക്കു വെള്ളവും, ദേവന്മാർക്കു യജ്ഞവും ആശ്രയമായതു പോലെ ആർത്തന്മാർക്കു മുഴുവൻ ഞാനാശ്രയമാണ്. സംസാരതാപംകൊണ്ടു തപ്തന്മാരും ആർത്തന്മാരുമായ അഗതികൾക്ക് ആശ്രയമായ ബ്രഹ്മമാണ് സാക്ഷാൽ അയ്യപ്പഭഗവനാനെന്നു വിശ്വസിച്ചു ശരണാഗതി ചെയ്തു ഭജിക്കുന്നവർക്കു പറയപ്പെട്ട ഈ ജ്ഞാനം വേണ്ടും വണ്ണം പ്രകാശിച്ചു ജന്മസാഫല്യമുണ്ടായിത്തീരുകയും ചെയ്യും.

**സർവ്വോപനിഷദാം സാരോ**
**ജ്ഞാനവിജ്ഞാനസംയുതഃ**
**ഉപദിഷ്ടോ മയാ ദേവി!**
**ത്വന്മോഹോ വിഗതോ ന വാ.** 6

സാരം:- എല്ലാ ഉപനിഷത്തുകളുടേയും സാരസർവ്വസ്വവും പരോക്ഷാപരോക്ഷസ്വരൂപങ്ങളോടു

കൂടിയതുമായ വേദാന്തജ്ഞാനം—ആത്മജ്ഞാനം—മുഴുവൻ എന്നാൽ ഉപദേശിക്കപ്പെട്ടു. അല്ലേ ശബരി! ഇതുകൊണ്ടു നിന്റെ അജ്ഞാനം നീങ്ങിയോ? അഥവാ ഇപ്പോഴും അജ്ഞാനപീഡയുണ്ടോ? എന്നിങ്ങിനെ ശബരിയോടു ശ്രവണംകൊണ്ടുള്ള അനുഭൂതിയെ ചോദിച്ചുകൊണ്ട് അയ്യപ്പഭഗവാൻ തത്വോപദേശത്തെ ഉപസംഹരിച്ചു.

**ശബരീ ഉവാച:**

**തൃപ്താസ്മി പുണ്ഡരീകാക്ഷ!**
**തവ വാക്യാമൃതേന തു**
**കൃതകൃത്യാ ന സന്ദേഹോ**
**ദയാസിന്ധോ സുരേശ്വര! 7**

**ദേഹബുദ്ധ്യാ തു ദാസീ തേ**
**ജീവബുദ്ധ്യാ ത്വദംശികാ**
**ബ്രഹ്മബുദ്ധ്യാ ത്വമേവാഹം**
**ഇതി മേ നിശ്ചിതാ മതിഃ. 8**

സാരം:- അതിനു ശബരി മറുപടി പറകയാണ്. ദേവദേവനും പുണ്ഡരീകാക്ഷനുമായ ഭഗവാനേ! കരുണാസിന്ധുവാകുന്ന അവിടുത്തെ വാക്യാമൃതംകൊണ്ട് ഇവൾ തൃപ്തയും കൃതകൃത്യയുമായിത്തീർന്നു. യാതൊരു സംശയവുമില്ല. സംശയങ്ങളും തീർന്നു. ശരീരബുദ്ധിയുള്ളപ്പോഴെല്ലാം അവിടുത്തെ ദാസിയായും ജീവബുദ്ധിയുള്ളപ്പോൾ അവിടുത്തെ അംശമായും അതുംവിട്ടു ബ്രഹ്മബുദ്ധിയുണ്ടാവുമ്പോൾ അങ്ങുതന്നെ

യായും ഇവളുടെ ബുദ്ധി പരിണതയായിക്കഴിഞ്ഞു. അഹോ ഭാഗ്യം! ജന്മം സഫലമായി.

**ശ്രീ അയ്യപ്പ ഉവാച:**

**വേദസാരം പരിത്യജ്യ**
**ചാന്യസാരം വൃണോതി യഃ**
**മുക്താഫലം വിഹായാസൗ**
**ലോഷ്ടം ഗൃഹ്ണാതി ദുർമ്മതിഃ. 9**

സാരം:- എല്ലാ വേദങ്ങളുടേയും പരമസാരമായ ഈ ജ്ഞാനത്തെ ഉപേക്ഷിച്ചു മറ്റൊന്നിനെ വരിക്കുന്നു ഒരാളെങ്കിൽ ബുദ്ധിഹീനനായ മനുഷ്യൻ മുത്തുരത്നത്തെ ഉപേക്ഷിച്ചു മണ്ണിൻകട്ടയെ സ്വീകരിക്കുന്നതു പോലെയാണ്. വൈദികജ്ഞാനത്തേക്കാൾ ശ്രേഷ്ഠമായ മറ്റൊരു ജ്ഞാനം ലോകത്തിലില്ല. വൈദികജ്ഞാനത്തേക്കാൾ ശ്രേഷ്ഠമാണ് മറ്റൊരു ജ്ഞാനമെന്നു വല്ലവരും ധരിക്കുന്നുവെങ്കിൽ അതിൽപ്പരം പ്രമാദം മറ്റൊന്നുമില്ല. സർവ്വോൽകൃഷ്ടമായ വൈദികജ്ഞാനം തന്നെ ഈ ഗീതയിൽ ഉപദിഷ്ടമായത്. അതിനാൽ ഇതിനേക്കാൾ ശ്രേഷ്ഠമായ ജ്ഞാനം മറ്റൊന്നുമില്ലെന്നു സാരം.

**ശാന്തിതുല്യം തപോ നാസ്തി**
**ലോഭതുല്യോ ന ദുർഗ്ഗുണഃ**
**കാമതുല്യസ്സതാം വൈരീ**
**മാതൃതുല്യാ ന ദേവതാ. 10**

സാരം:- ശാന്തിയേക്കാൾ വലിയ തപസ്സൊന്നുമില്ല.

എല്ലാവിധതപസ്സുകളെക്കൊണ്ടും വന്നുചേരേണ്ടിയിരിക്കുന്നതു ചിത്തോപശമം—ശാന്തി—തന്നെ. അതുപോലെ ലോഭത്തോടു തുല്യമായ ദുർഗ്ഗുണവും മറ്റൊന്നില്ല. സജ്ജനങ്ങൾക്ക്—അദ്ധ്യാത്മസാധകന്മാർക്ക്—ആഗ്രഹത്തോടു തുല്യമായ ശത്രുവും മറ്റൊന്നുമില്ല. അമ്മയോടു തുല്യയായ ദേവതയും മറ്റൊന്നില്ല.

**ഗുരുശാസ്ത്രം വിനാ ജ്ഞാനം**
**വ്യഞ്ജനം ലവണം വിനാ**
**സുസന്തതിം വിനാ ഭാര്യാ**
**ഭൂഷണം വസനം വിനാ.** 11

സാരം:- ശാസ്ത്രപഠനത്തോടും ഗുരൂപദേശത്തോടും കൂടാതെയുള്ള ജ്ഞാനം ഉപ്പില്ലാത്ത ഉപദംശം പോലെയാണ്. എങ്ങനെയായാലും അതു വേണ്ടത്ര ശുദ്ധമോ പ്രയോജനപരമോ ആയിത്തീരില്ല. സന്തതിയില്ലാത്ത ഭാര്യയും വസ്ത്രമുടുക്കാത്തവന്റെ ആഭരണാലങ്കരണങ്ങളും എപ്രകാരം ശോഭിക്കുന്നില്ലയോ, അതുപോലെ ശാസ്ത്രപാഠവും ഗുരൂപദേശവുമില്ലാത്തവന്റെ ജ്ഞാനവും—അതെത്രതന്നെ ശ്രേഷ്ഠമായിരുന്നാൽകൂടി—വേണ്ടത്ര ശോഭിക്കുന്നില്ല. അതിനാൽ ജ്ഞാനസമ്പാദനത്തിന്നു ശാസ്ത്രപാഠവും ഗുരൂപദേശവും അവശ്യം ഉണ്ടാവേണ്ടതാണ്.

**ധർമ്മം വിനാ ന പാണ്ഡിത്യം**
**വിനാ ശീലം ന യൗവനം**
**ന ശോഭതേ വിശാലാക്ഷി!**
**വൃക്ഷസ്തു ഛദനം വിനാ.** 12

സാരം:- സ്വയം ധർമ്മാചരണമില്ലാത്ത പാണ്ഡിത്യം ഭാരമാണ്. വിശേഷിച്ചു പ്രയോജനമൊന്നുമില്ല. സ്വയം ധർമ്മത്തെ അറിയാനും ആചരിക്കാനുമുള്ളതാണ് പാണ്ഡിത്യം. അതു ചെയ്യുന്നില്ലെങ്കിൽ പിന്നെ പാണ്ഡിത്യംകൊണ്ടെന്താണ് കാര്യം? സൽസ്വഭാവമില്ലാത്ത യൗവനംപോലെയും കൊമ്പില്ലാത്ത വൃക്ഷംപോലെയും അതു വേണ്ടത്ര ശോഭിക്കുന്നില്ല. അതിനാൽ ധർമ്മത്തെ അറിയലും ആചരിക്കലും തന്നെയാണ് ഒരാളെ മഹാനും ജ്ഞാനിയുമാക്കിത്തീർക്കുന്നത്.

**സ്വസംവേദ്യം ഹി തൽ ബ്രഹ്മ**
**കുമാരോ ശ്രീമുഖം യഥാ**
**അയോഗീ നൈവ ജാനാതി**
**ജാത്യന്ധോ ഹി യഥാ ഘടം.** 13

സാരം:- ചിത്തത്തിന്റെ സ്പന്ദനമടങ്ങി നിശ്ചലത കിട്ടാൻ യോഗസാധന വളരെ നല്ലതാണ്. മറ്റെല്ലാവിധ അറിവുമുണ്ടെങ്കിൽക്കൂടി യോഗസാധനയില്ലെങ്കിൽ ചിത്തം നിശ്ചലമാവാനും വിഷമംതന്നെ. ചിത്തം നിശ്ചലമാവാതെ വസ്തുസാക്ഷാൽക്കാരവും അസാദ്ധ്യമാണെന്നു പറയണം. അതിനാൽ യോഗവൃത്തിയിൽ പ്രവേശിക്കാത്തവൻ ബാലൻ തന്റെ മുഖത്തേയും ജന്മനാ അന്ധനായവൻ ഘടാദിവസ്തുക്കളേയും കാണാത്തതുപോലെ അറിയപ്പെടേണ്ട ബ്രഹ്മത്തെ അപരോക്ഷമായറിയുന്നില്ലെന്നു പറയണം.

**ന മോക്ഷോ നഭസഃ പൃഷ്ഠേ**
**ന പാതാളേ ന ഭൂതലേ**

**മോക്ഷോ ഹി വിമലം ചേതഃ**
**സമ്യക് ജ്ഞാനവിബോധിതം. 14**

സാരം:- മോക്ഷമെന്നത് ആകാശത്തോ ഭൂമിയിലോ പാതാളത്തോ അല്ല. പരമാർത്ഥമായ ജ്ഞാനംകൊണ്ടുണർത്തപ്പെട്ട നിർമ്മലമായ ചിത്തംതന്നെ മോക്ഷമായിത്തീരുന്നത്. മലിനവും സുപ്തവുമായ ചിത്തം തന്നെ ബന്ധം. അതിനാൽ ചിത്തത്തിന്റെ ശോധനയും ജ്ഞാനസമ്പാദനവുംതന്നെ മോക്ഷഹേതു.

**ഭക്തിഭാജനമാദായ**
**ഗത്വാ ഗുരുനദീതടേ**
**വിജ്ഞാനപയസാ ദേവി!**
**ചാത്മാനമഭിഷേചയ. 15**

സാരം:- ഭക്തിയാകുന്ന പാത്രംകൊണ്ടു ഗുരുവാകുന്ന നദിയിൽച്ചെന്നു വിജ്ഞാനമാകുന്ന ജലത്തെ എടുത്ത് ആത്മാവിനെ അഭിഷേകം ചെയ്യു. ഭക്തി കൊണ്ടു മാത്രമേ ഗുരുവിന്റെ അനുഗ്രഹത്തിനു പാത്രമാവൂ. ആചാര്യനുഗ്രഹംകൊണ്ടു മാത്രമേ ജ്ഞാനസമ്പാദനവും സാധിക്കു. അതിനാൽ എന്തെല്ലാം അറിവുണ്ടെങ്കിൽകൂടി ഭക്തിയോടുകൂടുംവണ്ണം ഗുരുസന്നിധിയിൽ ചെന്നു വണങ്ങി ആചാര്യനെ ശുശ്രൂഷിച്ചു സന്തോഷിപ്പിച്ച് അനുഗ്രഹത്തിന്നു പാത്രമാവണം.

**ആത്മാനം ചേൽ വിജാനീയാൽ**
**അഹമസ്മീതി പൂരുഷഃ**
**കിമിച്ഛൻ കസ്യ കാമായ**
**ശരീരമനു സംജ്വരേൽ. 16**

സാരം:- സത്യജ്ഞാനാനന്തലക്ഷണങ്ങളോടു കൂടിയ അമൃതസ്വരൂപമായ ആത്മാവിനെ 'ഞാ'നെന്നറിഞ്ഞു കഴിഞ്ഞാൽ ധന്യനായി. പിന്നെ ഈ ശരീരംകൊണ്ടു സാധിക്കപ്പെടേണ്ടതായിട്ടൊന്നുമില്ല. പ്രസ്തുത ജീവന്മുക്തിതന്നെ ജീവിതംകൊണ്ടു സാധിക്കേണ്ടിയിരിക്കുന്ന മുഖ്യമായ കാര്യമെന്നു താല്പര്യം.

**സത്യം ജ്ഞാനമനന്തം യൽ**
**ബ്രഹ്മലക്ഷണമുച്യതേ**
**ആത്മാ തു സച്ചിദാനന്ദ**
**ഏകത്വമുഭയോരപി.** 17

സാരം:- സത്യം ജ്ഞാനം അനന്തം എന്നിവയാണ് ബ്രഹ്മലക്ഷണങ്ങളായിട്ടു പറയപ്പെട്ടുവരുന്നത്. സത്, ചിത്, ആനന്ദം എന്നിവയാണ് ആത്മാവിന്റെയും ലക്ഷണങ്ങളായിട്ടു പറയപ്പെട്ടുവരുന്നത്. രണ്ടിന്റെയും ലക്ഷണങ്ങൾ തുല്യങ്ങളാകയാൽ രണ്ടും രണ്ടല്ല; ഒന്നുതന്നെ. അങ്ങിനെ ബോധിച്ച് ആത്മബ്രഹ്മൈക്യഭാവം സിദ്ധമായാൽ പിന്നെയെന്തു സംസാരമാണ് !

**തമേവ ശരണം ഗച്ഛ**
**സർവ്വഭാവേന ഭാമിനി !**
**തൽപ്രസാദാൽ പരാം ശാന്തി-**
**മചിരേണാധിഗച്ഛതി.** 18

സാരം:- അതിനാൽ പുണ്യവതിയായ ഹേ ശബരി! ആത്മബ്രഹ്മൈക്യസ്വരൂപമായ പ്രസ്തുത അനുഭൂതിയെത്തന്നെ സർവ്വാത്മനാ ശരണം പ്രാപിക്കു. ദിവ്യദിവ്യമായ ആ പരാനുഭൂതിയുടെ പ്രസാദം കൊണ്ട്

അത്യന്തദിവ്യവും അഭികാമ്യവുമായ പരമശാന്തി കാല താമസംകൂടാതെ അനുഭവപ്പെടും. മനുഷ്യജീവിത ത്തിന്റെ പരമമായ അനുഭവവും അതുതന്നെ. ഇവിടെ യാണ് ശരണാഗതിയോഗമെന്ന പതിനേഴാമദ്ധ്യായമവ സാനിക്കുന്നത്.

# പതിനെട്ടാമദ്ധ്യായം

**അയ്യപ്പദർശനയോഗ**മെന്നാണ് തുടങ്ങാൻപോ വുന്ന പതിനെട്ടാമദ്ധ്യായത്തിന്നു പേരിട്ടിരിക്കുന്നത്. ഇതിലും പതിനെട്ടു ശ്ലോകങ്ങളാണുള്ളത്. പ്രകൃതിതത്വ ങ്ങളാകുന്ന പഞ്ചകോശങ്ങളാൽ മറയ്ക്കപ്പെട്ട ആത്മസ്വ രൂപംതന്നെയാണ് ശബരിമലയിലെ അയ്യപ്പവിഗ്രഹമെന്നാ ണിതുകൊണ്ടു സമർത്ഥിക്കുന്നത്. അല്ലെങ്കിൽ പ്രസ്തുത ആത്മസ്വരൂപത്തെ ഉൽബോധിപ്പിക്കുകയും സാക്ഷാൽക്കരിക്കാനുള്ള മാർഗ്ഗത്തെ നിർദ്ദേശിക്കുകയു മാണ് ശബരിമലയിലെ അയ്യപ്പവിഗ്രഹമെന്നാണ് സമർത്ഥനം. അതിനാൽ ശബരിമല ശാസ്തൃദർശനം ഒരു പ്രകാരത്തിൽ ആത്മദർശനംതന്നെ; അല്ലെങ്കിൽ ആത്മദർശനത്തിന്നുള്ള പ്രചോദനമെങ്കിലുമാണ്. എന്നാണ് ഈ അദ്ധ്യായത്തിലെ വിഷയപ്രതിപാദന ത്തിന്റെ രത്നച്ചുരുക്കം. ജ്ഞാനാമൃതപാനംകൊണ്ട് സംതൃപ്തയായ ശബരി അയ്യപ്പഭഗവാനെ സ്തുതിക്കുന്ന രൂപത്തിലാണ് പ്രതിപാദനവും.

**ശബരീ ഉവാച:**

**ശ്രേണീ തേ പ്രഥമാ തു സർവ്വജഗതാം**
**സന്ധാരിണീ മേദിനീ**

**സോപാനസ്യ തഥാ പരാസു വിമലാ**
**തത്വം ജലം ശോഭനം**
**തേജസ്തസ്യ തൃതീയകാ ച തമസോ**
**രാശേരലം ഭക്ഷകം**
**ഭൂയോ വായുരലങ്കരോതി ഭഗവൻ !**
**വ്യോമസ്ഥിതാ പഞ്ചമീ.** 1

സാരം:- പ്രകൃതിതത്ത്വങ്ങൾ അഞ്ചുപ്രകാരത്തിൽ ആത്മാവിനെ ആവരണം ചെയ്തിരിക്കയാൽ ജീവനു പ്രസ്തുത ആവരണങ്ങളിൽത്തന്നെ കുടുങ്ങി വട്ടംതിരിയാനല്ലാതെ സ്വസ്വരൂപമാകുന്ന ആത്മാവിനെ അറിയാനോ കാണാനോ പ്രാപിക്കാനോ കഴിയുന്നില്ല. അതുതന്നെ ബന്ധം അല്ലെങ്കിൽ സംസാരം. പ്രസ്തുത പഞ്ചാവരണങ്ങൾതന്നെ പ്രസിദ്ധങ്ങളായ പഞ്ചകോശങ്ങൾ. അന്നമയകോശം, പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം ഇവയാണ് പഞ്ചകോശങ്ങൾ. ഈ പഞ്ചകോശങ്ങളെത്തന്നെയാണ് സ്ഥൂലശരീരം, സൂക്ഷ്മശരീരം, കാരണശരീരം എന്നീ ശരീരത്രയമായും പറഞ്ഞുവരുന്നത്. അന്നമയകോശമെന്ന ഈ ദേഹംതന്നെ സ്ഥൂലശരീരം. പ്രാണമയകോശവും, മനോമയകോശവും വിജ്ഞാനമയകോശവും കൂടിച്ചേർന്നതു സൂക്ഷ്മശരീരം. ആനന്ദമയകോശം കാരണശരീരവും. പറയപ്പെട്ട മൂന്നു ശരീരങ്ങളും അല്ലെങ്കിൽ അഞ്ചുകോശങ്ങളും ജീവന്നുപാധികളും ആത്മാവിന്നാവരണങ്ങളുമാണ്. എങ്കിലും സൂക്ഷ്മശരീരം അല്ലെങ്കിൽ പ്രാണമനോവിജ്ഞാനമയകോശങ്ങൾ മുഖ്യോപാധികളാണ്. സൂക്ഷ്മശരീരത്തിന്ന്

ആകെ പതിനേഴു ഘടകങ്ങളാണുള്ളത്. പ്രസ്തുത പതി നേഴു ഘടകങ്ങളും ജീവത്വമാകുന്ന അഭിമാനവും കൂടി പതിനെട്ടു തടസ്സങ്ങളാണ് ജീവന് ആത്മാവിനെ ദർശി ക്കാൻ സമ്മതിക്കാതെ നില്ക്കുന്ന മുഖ്യങ്ങളായ പ്രതി ബന്ധങ്ങൾ. ആ പ്രതിബന്ധങ്ങളെ അതിക്രമിച്ചാൽ മാത്രമേ ആത്മസാക്ഷാൽക്കാരത്തിന്നർഹതയുണ്ടാവു ന്നുള്ളു. പ്രസ്തുത പതിനെട്ടു പ്രതിബന്ധങ്ങളാണ് ശബ രിമലക്ഷേത്രത്തിലെ പതിനെട്ടു പടികളെന്നാണിവിടെ സമർത്ഥിക്കുന്നത്.

ശബരിമലക്ഷേത്രത്തിൽ പതിനെട്ടു പടികൾ കയ റിയാണ് ഭഗവൽ സന്നിധാനത്തിലെത്തുന്നത്. അപ്പോ ഴാണല്ലോ ഭഗവദ്ദർശനം സാധിക്കുന്നത്. അന്തർയ്യാമി യായ ആത്മാവിനെ ദർശിക്കാനുള്ള പതിനെട്ടു തത്വപ്രതി ബന്ധങ്ങളെയാണ് പതിനെട്ടു പടികളാക്കി കെട്ടിയിരി ക്കുന്നത്. അതിൽ അഞ്ചു പടികളുടെ താത്വികസ്വരൂപ ത്തെയാണ് ഈ പദ്യം കൊണ്ടുപന്യസിക്കുന്നത്. പഞ്ച ഭൂതങ്ങളുടെ പ്രതീകങ്ങളാണ് ആദ്യത്തെ അഞ്ചുപടിക ളെന്നാണ് പറയുന്നത്. ഒന്നാമത്തേതു ഭൂമിയുടേയും രണ്ടാമത്തേതു ജലത്തിന്റേയും മൂന്നാമത്തേത് അഗ്നി യുടേയും നാലാമത്തേതു വായുവിന്റേയും അഞ്ചാമ ത്തേത് ആകാശത്തിന്റേയും പ്രതീകങ്ങളാണ്. ജീവോ പാധികളുടെ മുഖ്യങ്ങളായ ഘടകങ്ങൾ പഞ്ചഭൂത ങ്ങൾതന്നെ. സ്ഥൂലസൂക്ഷ്മാകാരമായ ജഗത്തു മുഴു വൻ പഞ്ചഭൂതമയം തന്നെ. അകവും പുറവും മുഴുവൻ പഞ്ചഭൂതവികാരങ്ങളാൽ നിറയപ്പെട്ടിരിക്കുന്നു. ആത്മാ വിന്റെ ഏറ്റവും പുറമേയുള്ള കനത്ത ആവരണങ്ങളും

പഞ്ചഭൂതങ്ങൾതന്നെ. അതിനാൽ ആദ്യം അതിക്രമിക്കേണ്ടിയിരിക്കുന്നതു പഞ്ചഭൂതങ്ങളേയും അവയുടെ വികാരങ്ങളേയും തന്നെ. ഈ തത്വത്തെ ഉൽബോധിപ്പിക്കുന്നു ശബരിമലക്ഷേത്ര സന്നിധാനത്തിലെ ആദ്യത്തെ അഞ്ചു പടികൾ.

**ഷഷ്ഠീ തസ്യ വിരാജതേ തു രുചിരാ**
**ശ്രേണീ തു വാണീ ശുഭാ**
**ഭൂയഃ പാണിയുഗഞ്ച മംഗളമയീ**
**സാ സ്യാദനംഗാരിജ !**
**പാദൗ ചാപി സുഗണ്യതേ സുരഗുരോ**
**ശ്രേണീ പുനശ്ചാഷ്ടമീ**
**പായുശ്ചേന്ദ്രിയമസ്യ സുഷ്ഠു നവമീ**
**സഞ്ജായതേ ശങ്കരീ.** 2

സാരം:- പഞ്ചഭൂതങ്ങൾ കഴിഞ്ഞാൽ പിന്നെ കർമ്മേന്ദ്രിയങ്ങളാണു സൂക്ഷ്മശരീരത്തിലെ മുഖ്യങ്ങളായ അഞ്ചുഘടകങ്ങൾ. ജീവിതവും ജീവിതത്തിലെ എല്ലാ അനുഭവങ്ങളും ജനനമരണങ്ങളും എന്നുവേണ്ട, ജീവന്റെ എല്ലാ അനുഭവങ്ങളും കർമ്മമയങ്ങളാണ്. കർമ്മങ്ങൾക്കെല്ലാം ആസ്പദം കർമ്മേന്ദ്രിയങ്ങളുമാണ്. വാക്ക്, പാണി, പാദം, പായു, ഉപസ്ഥം ഇവയാണ് അഞ്ചു കർമ്മേന്ദ്രിയങ്ങൾ. അവയിൽ ആദ്യത്തെ നാലെണ്ണത്തെയാണ് ഈ ശ്ലോകത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്. ശബരിമലക്ഷേത്രത്തിലെ പതിനെട്ടുപടികളിൽ ആദ്യത്തെ അഞ്ചെണ്ണം കഴിഞ്ഞാൽ ആറുമുതൽ ഒമ്പതുകൂടിയ നാലു പടികൾ ക്രമേണ വാക്ക്, പാണി, പാദം,

പായു എന്നീ നാലു കർമ്മേന്ദ്രിയങ്ങളുടെ പ്രതീകങ്ങ ളാണെന്നു താല്പര്യം.

**രമ്യം തേ ഖലു തസ്യ ദേവ ദശമീ**
**ശ്രേണീ ച ശിശ്നേന്ദ്രിയം**
**ശ്രോത്രം ചാത്ര പ്രചണ്ഡശാസ്ത്രകുശല-**
**ഞ്ചൈകാദശീ ശ്രേണികാ**
**ത്വക് ഭൂയോപി ച ശോഭനാ രസപതേ**
**തത്വം പരം ദ്വാദശീ**
**ചക്ഷുശ്ചാപി സുരൂപദർശനകരം**
**ജേഗീയതേ ശ്രേണികാ.** 2

സാരം:- പതിനെട്ടു പടികളിൽ പത്താമത്തെ പടി ഉപസ്ഥേന്ദ്രിയത്തിന്റെയും പ്രതീകമാണ്. പതിനൊന്ന്, പന്ത്രണ്ട്, പതിമൂന്ന് എന്നീ മൂന്നു പടികൾ ശ്രോത്രം, ത്വക്ക്, ചക്ഷുസ്സ് എന്നീ മൂന്നു ജ്ഞാനേന്ദ്രിയങ്ങളു ടേയും പ്രതീകങ്ങളാണ്.

**ഘ്രാണഞ്ചൈവ ചതുർദ്ദശീ പരതരം**
**ഗന്ധോദ്വഹം സാ ശുഭാ**
**സ്വാദ്വസ്വാദുവിചാരണേ ച രസനാ**
**ജിഹ്വാഗ്രദേശസ്ഥിതാ**
**ശ്രേണീ പഞ്ചദശീ മനോ മനനകൃൽ**
**ശ്രേണീ വരാ ഷോഡശീ**
**ബുദ്ധിർബ്ബോധകരീ സദാ ശുഭകരീ**
**ശ്രേണീ മനോമോദിനീ.** 4

സാരം:- പതിനാലും പതിനഞ്ചും പടികൾ ഘ്രാണേ ന്ദ്രിയം രസനേന്ദ്രിയം എന്നീ രണ്ടു ജ്ഞാനേന്ദ്രിയങ്ങ

ളുടെ പ്രതീകങ്ങളാണ്. പതിനാറാമത്തെ പടി മനനാത്മ കതത്വമായ മനസ്സിന്റേയും പതിനേഴാമത്തേതു ബോധാത്മകതത്വമായ ബുദ്ധിയുടേയും പ്രതീകങ്ങളാണ്. അങ്ങിനെ പതിനേഴു പടികളും സൂക്ഷ്മശരീരത്തിന്റെ പതിനേഴു ഘടകളുടെ പ്രതീകങ്ങളോ, ഉൽബോധകങ്ങളോ ആണ്. പഞ്ചഭൂതങ്ങൾ അഞ്ച്, കർമ്മേന്ദ്രിയങ്ങൾ അഞ്ച്, ജ്ഞാനേന്ദ്രിയങ്ങൾ അഞ്ച്, മനസ്സും ബുദ്ധിയും കൂടിയ അന്തഃകരണം രണ്ട്. ഇങ്ങിനെ ആകെ പതിനേഴു ഘടകങ്ങളാണ് സൂക്ഷ്മശരീരത്തിലുള്ളത്. അവയും അവയുടെ വൃത്തികളുമാണ് ജീവന്ന് ഈശ്വരദർശനത്തിന്നു തടസ്സങ്ങളായിട്ടിരിക്കുന്നത്. അതിനാൽ അവയെ അവശ്യം അതിക്രമിക്കേണ്ടിയിരിക്കുന്നു. എങ്കിലേ ഈശ്വരനുമായി അടുക്കാൻ പോവുന്നുള്ളു. ഈ തത്വരഹസ്യത്തെ ഉൽബോധിപ്പിക്കുന്നവയാണ് പ്രസ്തുത പതിനേഴു പടികൾ.

**ശ്രേണീ തേ പരിമാർജ്ജിതാ സകലദാ**
**കാമപ്രവാഹാനലാ**
**സോപാനസ്യ വിരാജതേഽതിജയിനീ**
**ജിവാത്മതത്വേന യാ**
**ശ്രീശേശാത്മജനസ്യ പന്തളപതേ-**
**രീശസ്യ ശാന്തിപ്രദാ**
**ഇത്യഷ്ടാദശതത്വമച്യുതപദ-**
**സ്ഥാനം ഹി വന്ദേ മുദാ. 5**

സാരം:- പതിനെട്ടാമത്തേതു ജീവാത്മതത്വം തന്നെയാണ്. നാനാമുഖങ്ങളായ ആഗ്രഹപരമ്പരകൾ

പ്രവഹിച്ചുകൊണ്ട് എല്ലാറ്റിന്റേയും കർത്താവും ഭോക്താവുമായഭിമാനിക്കുന്ന അഭിമാനസ്വരൂപമായ ജീവാത്മാവുതന്നെ പതിനെട്ടാമത്തെ തത്വം. അതിന്റെ പ്രതീകം അല്ലെങ്കിൽ ഉൽബോധകമാണ് പതിനെട്ടാമത്തെ പടി. അതിനേയും അതിക്രമിക്കുമ്പോഴാണൊരാൾക്കീശ്വരദർശനമുണ്ടാവുന്നത്. അങ്ങിനെയാണല്ലോ ശബരിമല ക്ഷേത്രത്തിലേയും സ്ഥിതി. ഇങ്ങിനെ തത്വോൽബോധകങ്ങളും ശാന്തിപ്രദങ്ങളുമായ പ്രസ്തുത പതിനെട്ടു പടികളേയും ഞാൻ വന്ദിക്കുന്നു.

**നീലാലങ്കരണൈസ്സുശോഭിതതനു-**
**ർവ്വിദ്യാവിനോദപ്രിയോ**
**ബ്രഹ്മോദ്യോതലസന്മുഖേന തിമിരം**
**ദൂരീകരോതി സ്വയം**
**ഹസ്താഗ്രേ കൃതമുദ്രയാ നിജസുഖം**
**സംബോധയൻ ശാശ്വതം**
**അയ്യപ്പോ ജയതി പ്രപഞ്ചപതിതാൻ**
**സന്താരയൻ സന്തതം.** 6

സാരം:- ഇതു മുതൽ പതിനൊന്നു ശ്ലോകങ്ങളെക്കൊണ്ടു ശബരി അയ്യപ്പഭഗവാന്റെ സ്വരൂപത്തേയും ചരിത്രത്തേയും ഉള്ളൊതുക്കി വർണ്ണിച്ചുകൊണ്ടു സ്തുതിക്കുകയാണ്. നീലവസ്ത്രങ്ങളെക്കൊണ്ടും ദിവ്യങ്ങളായ ആഭരണങ്ങളെക്കൊണ്ടും പ്രകാശിക്കുന്ന ശരീരത്തോടുകൂടിയവനും ബ്രഹ്മവിദ്യകൊണ്ടു വിനോദിക്കുന്നവനും, ബ്രഹ്മചൈതന്യം സ്ഫുരിക്കുന്ന തിരുമുഖത്തെ പ്രകാശംകൊണ്ടു തമസ്സിനെ ദൂരീകരിക്കുന്ന

വനും, തൃക്കയ്യിൽ ധരിച്ചിരിക്കുന്ന ചിന്മുദ്രകൊണ്ടു ശാശ്വതമായ ആത്മാനുഭൂതിയെ പ്രഖ്യാപിക്കുന്നവനും, സംസാരത്തിൽ പതിച്ച് ആർത്തന്മാരായ ഭക്തന്മാരെ എപ്പോഴും കാരുണ്യത്തോടുകൂടുംവണ്ണം ഉദ്ധരിച്ചുകൊണ്ടിരിക്കുന്നവനുമായ ശബരിമല ശാസ്താവാകുന്ന അയ്യപ്പഭഗവാൻ സർവ്വോൽകർഷേണ വർത്തിക്കുന്നു.

**ശ്രീമാതാ പരമാത്മനോ ഭഗവത-**
**സ്സമ്മോഹിനീ മോഹിനീ**
**കൈലാസാദ്രിനികേതനോ/സ്യജനകഃ**
**ശ്രീവിശ്വനാഥഃ പ്രഭുഃ**
**ഉത്തുംഗേ ശബരീഗിരൗ പരിലസ-**
**ന്നീലാംബരാഡംബരഃ**
**അയ്യപ്പശ്ശരണാഗതാൻ നിജജനാൻ**
**രക്ഷന്മുദാ ശോഭതേ.**

സാരം:- പരമാത്മാവായ ഭഗവാൻ ശ്രീനാരായണന്റെ മോഹിനീസ്വരൂപമാകുന്ന അമ്മയുടേയും കൈലാസപർവ്വതാധിവാസിയായ സാക്ഷാൽ ശ്രീപരമേശ്വരനാകുന്ന അച്ഛന്റേയും പുത്രനായവതരിച്ച അയ്യപ്പഭഗവാൻ നീലവസ്ത്രാലംകൃതനായി ഉയരമേറിയ ശബരിമലയുടെ മുകളിൽ തന്നെ ശരണംപ്രാപിക്കുന്ന തന്റെ ഭക്തന്മാരെ രക്ഷിച്ചുകൊണ്ടു ശോഭിക്കുന്നു.

**ആത്മജ്ഞാനവിചാരകാര്യകുശലേ**
**വേദാർത്ഥചിന്താമണൗ**
**ആകാരാദിവിവർജ്ജിതേ/പി സഗുണേ**
**ഭക്തപ്രിയാർത്ഥേ വിഭോ**

**കാന്താരേ മൃഗയാർത്ഥമത്ര ചരതഃ**
**ശാന്തസ്യ ഭക്താത്മനഃ**
**ആദൗ പന്തളഭൂപതേർന്നിപതിതം**
**സച്ചിൽസുഖേ ദർശനം. 8**

സാരം:- ഇനി അയ്യപ്പഭഗവാന്റെ ചരിത്രസംക്ഷേപത്തെ വർണ്ണിച്ചു സ്തുതിക്കുന്നു. പണ്ടൊരിക്കൽ പരമശാന്തനും ഭക്തോത്തംസവുമായ പന്തളത്തു രാജാവു നായാട്ടിന്നുവേണ്ടി കാട്ടിൽ പോയി ചുറ്റിനടക്കുമ്പോഴാണ് അയ്യപ്പഭഗവാനെ ഒരു ശിശുസ്വരൂപത്തിൽ കാണാനിടയായത്. വാസ്തവത്തിൽ രാജാവിന്ന് ആ ശിശുദർശനം സാക്ഷാൽ ബ്രഹ്മദർശനം തന്നെയായിരുന്നു. എന്തുകൊണ്ടെന്നാൽ അയ്യപ്പഭഗവാനെയാണല്ലോ ശിശുസ്വരൂപേണ ദർശിച്ചത്. അവിടുന്നാകട്ടെ ആത്മജ്ഞാനവിചാരകാര്യത്തിൽ അത്യന്തകുശലനും സ്വയം ജ്ഞാനസ്വരൂപനുമാണെന്നു പറയേണ്ടതില്ലല്ലോ. അതുകാരണത്താൽ വേദാർത്ഥമാകുന്ന ചിന്താമണിയാണ് അയ്യപ്പഭഗവാനെന്നു പറയാം. നാമരൂപങ്ങളില്ലാത്ത ചിന്മാത്രസ്വരൂപനാണെങ്കിലും ഭക്തഹിതത്തിന്നുവേണ്ടി നാമരൂപങ്ങളെ കൈക്കൊണ്ട സച്ചിദാനന്ദസ്വരൂപനുമാണ്. അങ്ങിനെയുള്ള അയ്യപ്പഭഗവാന്റെ ദർശനം സാക്ഷാൽ ബ്രഹ്മദർശനം തന്നെ. അതിനെ സാധിച്ച ഭക്തശിരോമണിയായ പന്തളരാജാവു ധന്യധന്യനുമാണ്. സന്തോഷത്താൽ മതിമറന്ന മഹാരാജാവു കുട്ടിയെ തന്റെ അരമനയിലേയ്ക്കെടുത്തുകൊണ്ടുപോയി.

**ലീലാം തസ്യ നൃപസ്യ വേശ്മനി ചിരം**
**കൃത്വാ വനം സംശ്രിതഃ**

**അത്ര ത്വൽപദപങ്കജേ നിപതിതും**

**ചായാന്ത്യസംഖ്യാ ജനാഃ**

**ത്വൽപാദസ്മരണം വിധായ വിധിവൽ**

**മത്തേഭഹിംസ്രാത്മനാം**

**ശ്രുത്വാ ശബ്ദമനന്യഭക്തിവിഷയാ**

**ഭക്താശ്ശരണ്യേ ത്വയി.** 9

സാരം:- അനന്തരം പന്തളരാജാവിന്റെ ഗൃഹത്തിൽ കുറെകാലം അവിടുന്നു ദിവ്യലീലകളെ ആചരിച്ചു കൊണ്ടു വിഹരിച്ചു, യൗവനാരംഭത്തോടെ അവിടം വിട്ടു വീണ്ടും കാട്ടിലേയ്ക്കുതന്നെ പോരികയും ചെയ്തു. അതിന്നുശേഷം എത്രയോ അസംഖ്യം ഭക്തജനങ്ങൾ അവിടുത്തെ തൃപ്പാദകമലങ്ങളെ കണ്ടുവന്ദിച്ചു ശരണം പ്രാപിക്കാനായി ഇവിടെ—ശബരിമലയിൽ—വന്നുകൊണ്ടിരിക്കുന്നു. ഭയങ്കരങ്ങളായ കാട്ടാന തുടങ്ങിയ ഹിംസ്രജന്തുക്കളുടെ ശബ്ദശ്രവണത്തിൽപ്പോലും ഭയപ്പെടാതെ അങ്ങയെ ശരണംപ്രാപിച്ചും അങ്ങയുടെ പാദസ്മരണയെ ചെയ്തും നിർഭയന്മാരായി ഭക്തജനങ്ങൾ വന്നും പോയുമിരിക്കുന്നു.

**പുത്രത്വം ഗതവാൻ ഭവാനഖിലവിൽ**

**ഭൂപസ്യ ഭാഗ്യേന വൈ**

**ശൗര്യം ത്വൽഗുണശാന്തിദാന്തിനികരം**

**സംവീക്ഷ്യ രാജ്ഞീ ഭിയാ**

**അയ്യപ്പോ യദി മൽഗൃഹേ നിജസുതോ**

**നാപ്തോതി രാജ്യാസനം**

**കാപട്യം ഖലു നിർമ്മിതം ഭഗവത-**

**ശ്ശാസ്തുസ്തയാ നാശനേ.** 10

സാരം:- സർവ്വജ്ഞനും സാക്ഷാൽ ഈശ്വരനുമായ അയ്യപ്പഭഗവാൻ പന്തളരാജാവിന്നു പുത്രനായിത്തീർന്നതു കേവലം അദ്ദേഹത്തിന്റെ ഭാഗ്യം ഒന്നുകൊണ്ടുമാത്രമാണ്. അല്ലാതെ രാജാവിന്റെ അർഹതകൊണ്ടാണെന്നു പറയാൻ വയ്യ. എന്നിട്ടും ഭഗവാന്റെ പൗരുഷം, ശാന്തി, ദാന്തി തുടങ്ങിയ ഗുണമഹിമകളെ കണ്ട രാജ്ഞി ഭയപ്പെട്ടു. അയ്യപ്പൻ തന്റെ ഗൃഹത്തിൽ വളരുന്നപക്ഷം തന്റെ പുത്രനു രാജ്യാധികാരം നഷ്ടപ്പെടേണ്ടിവരുമെന്നുപോലും രാജ്ഞി ഭയപ്പെട്ടു. അതിനാൽ സർവ്വശക്തനായ ഭഗവാനെ നശിപ്പിക്കാൻവേണ്ടി ഒരു കപടതന്ത്രം കെട്ടിച്ചമയ്ക്കുകപോലും ചെയ്തു ആ രാജപത്നി.

**അയ്യപ്പോ ജഗതാം ഗുരുസ്സകലവിൽ**
**വേദാന്തവാഗീശ്വരഃ**
**മായാനിർമ്മിതരാജ്യഭാരവിഷയേ**
**വൈരാഗ്യവാനാത്മദൃക്**
**അദ്വൈതം സകലം ചരാചരമിദം**
**വിജ്ഞായതേ വിദ്യയാ**
**ആത്മാരാമപദപ്രബുദ്ധമനസോ**
**രാജ്യാദിലാഭേന കിം?** 11

സാരം:- എന്നാൽ അയ്യപ്പഭഗവാന്റെ അപ്രമേയമായ മഹിമയെ പ്രാകൃതയായ ആ ക്ഷത്രിയസ്ത്രീ എന്തറിഞ്ഞു! അയ്യപ്പഭഗവാൻ ലോകാചാര്യനും സർവ്വജ്ഞനും വേദാന്തവാക്യങ്ങളുടെ പ്രത്യക്ഷമായ ലക്ഷ്യാർത്ഥവുമാണ്. എന്നിരിക്കെ കേവലം മായാകല്പനാസ്വരൂപങ്ങളായ രാജ്യത്തിന്റെയും ഭരണത്തിന്റെയും

വിഷയത്തിൽ അവിടെയ്ക്കെന്തിച്ഛയാണുണ്ടാവുന്നത്. വൈരാഗ്യംകൊണ്ടു സംസാരത്തെ മുഴുവൻ തള്ളി അതീതനായി വർത്തിക്കുന്നവനാണ് ഭഗവാൻ. എന്നിട്ടും രാജ്ഞി അവിടുന്നു രാജ്യഭരണവിഷയത്തിൽ ആസക്തനാണോ എന്നു ശങ്കിച്ചു. അവിദ്യാ വിലാസമടങ്ങി വിദ്യ പ്രകാശിച്ചാൽതന്നെ നാനാത്വഭാവങ്ങളെല്ലാമടങ്ങി കേവലാദ്വൈതഭാവം പ്രകാശിക്കും. എന്നിരിക്കെ ആത്മാരാമപദത്തിൽ ഉണർവുവന്ന ഒരാൾക്കു രാജ്യംകൊണ്ടും ഭരണംകൊണ്ടുമൊക്കെ എന്തു പ്രയോജനമാണ്? എങ്കിലും അല്പബുദ്ധികളായ പ്രാകൃതന്മാർക്ക് അതൊന്നും അറിയാൻ വയ്യ. അതാണ് രാജ്ഞിയുടെ പാപചിന്തയുടെയും പാപകൃത്യത്തിന്റെയും കാരണം.

**തല്ലീലാസ്ഥലികാ വിഭാതി പശുഭി-**
**ർദ്ദേവൈശ്ച വൃന്ദാവനം**
**ഭേദസ്തത്ര തു ഭോഗരീതിരഹിതാ**
**വാഗീശ്വരീ രാധികാ**
**ഗോഭിർന്നൈവ തു പുണ്ഡരീകനിചയൈഃ**
**പമ്പാ കളിന്ദാത്മജാ**
**ശ്രീകൃഷ്ണസ്തു ന മേശവിഷ്ണുതനയോ**
**വംശീ ന വേദദ്ധ്വനിഃ.** 12

സാരം:- ശ്രീകൃഷ്ണഭഗവാന്റെ ദിവ്യലീലകളും അയ്യപ്പഭഗവാന്റെ ദിവ്യവിഹാരങ്ങളും തുല്യംതന്നെ എന്നു സമർത്ഥിക്കുകയാണീ ശ്ലോകംകൊണ്ടു ചെയ്യുന്നത്. ശബരിമലയും വൃന്ദാവനവും ഒന്നുതന്നെ. എന്നാൽ ചില വ്യത്യാസങ്ങൾ മാത്രമേ ഉള്ളു. കൃഷ്ണലീലയ്ക്കു വൃന്ദാവനവും കാളിന്ദീനദിയും രാധയും

പശുക്കളും ഉപാധികളായിരുന്നുവെങ്കിൽ ഇവിടെ ശബരിമലയും പമ്പാനദിയും വാഗീശ്വരിയും വ്യാഘ്രങ്ങളും ഉപാധികളാണ്. ശ്രീകൃഷ്ണനല്ല; ഹരിഹരപുത്രനാണ്. വേണുനാദമല്ല; വേദദ്ധ്വനിയാണ്. ഇതേ വ്യത്യാസമുള്ളു.

**ആശ്ചര്യം തവ വിശ്വനാഥ ചരിതം**
**ഹത്വാ സുരദ്രോഹിണം**
**തുല്യം ദേവമനുഷ്യഭൂതനികരം**
**രാമേണ വിശ്വം പപൗ**
**ധർമ്മോപദ്രവകാരിദേഹദഹനേ**
**പ്രത്യക്ഷദാവാനലഃ**
**ത്വൽഭക്തദ്രുമകോടിരക്ഷണപടുഃ**
**കാദംബിനീവാത്മവാൻ.** 13

സാരം:- മറ്റൊരു പ്രകാരത്തിൽ പറയുമ്പോൾ അയ്യപ്പഭഗവാൻ ശ്രീരാമചന്ദ്രനോടും തുല്യൻതന്നെ എന്നു സമർത്ഥിക്കുന്നു ഈ ശ്ലോകംകൊണ്ട്. അല്ലയോ അയ്യപ്പഭഗവാനേ! സാക്ഷാൽ വിശ്വനാഥനായിരിക്കുന്ന അവിടുത്തെ ചരിത്രം അത്യന്തം അത്ഭുതകരമാണ്. ശ്രീരാമചന്ദ്രനെപ്പോലെ അവിടുന്നു ജഗൽദ്രോഹികളായ അസുരന്മാരെ കൊന്നു ദേവമനുഷ്യാദിസർവ്വജീവിസമൂഹത്തെയും രക്ഷിച്ചു. ആത്മധർമ്മത്തിന്ന് ഉപദ്രവത്തെ ചെയ്യുന്ന ശരീരധർമ്മങ്ങളെ ദഹിപ്പിക്കുന്ന വിഷയത്തിൽ അവിടുന്നു സാക്ഷാൽ ദാവാഗ്നിയാണ്. അതുപോലെ അവിടുത്തെ ഭക്തന്മാരാകുന്ന കല്പവൃക്ഷങ്ങളെ വളർത്തുന്നതിൽ അവിടുന്നു മേഘമാലയെന്നപോലെ ആത്മസ്വരൂപിയായിരിക്കുകയും ചെയ്യുന്നു.

**ആനന്ദാംബുധിവർദ്ധനം ശിവഗുരോ**

**പാപാഗ്നിനിർവ്വാപണം**

**ധ്യാനം തസ്യ മഹാത്മനോ ഹൃദി സതാം**

**കല്യാണകല്പദ്രുമം**

**ത്വന്നാമസ്മരണം ഹി സർവ്വസുഖദം**

**രൂപം സദാ മംഗളം**

**അയ്യപ്പസ്യ സുധർമ്മഗോപ്തുരമരൈ-**

**ർഗ്ഗീതസ്യ വിശ്വാത്മനഃ.** **14**

സാരം:- സാക്ഷാൽ ശിവസ്വരൂപിയും ജഗദാചാര്യനും മഹാത്മാവുമായ അയ്യപ്പഭഗവാന്റെ ധ്യാനം ആനന്ദവർദ്ധനവും പാപക്ഷയവുമാണ്. മാത്രമല്ല; ഹൃദയത്തിൽ അത്യന്തകല്യാണസ്വരൂപമായ ജ്ഞാനത്തെ പ്രകാശിപ്പിക്കുന്നതുമാണ്. ധർമ്മരക്ഷിതാവും ദേവവന്ദ്യനും വിശ്വാത്മാവുമായ അവിടുത്തെ തിരുനാമസ്മരണമാകട്ടെ അത്യന്തസുഖദായിയും രൂപദർശനം മംഗളകരവുമാണ്.

**സത്യം ശാശ്വതപ്രമേയമനഘം**

**നിർവ്വാണശാന്തിപ്രദം**

**കാമക്രോധമദപ്രഭഞ്ജനകരം**

**ദേദീപ്യമാനം സദാ**

**ചിന്മുദ്രാവലയേന വേഷ്ടിതതനോ-**

**രാനന്ദരാശേർവ്വിഭോഃ**

**അയ്യപ്പസ്യ പദാരവിന്ദയുഗളം**

**വന്ദേ മുനീന്ദ്രൈർനുതം.** **15**

സാരം:- ജ്ഞാനമുദ്രകൊണ്ടു വേഷ്ടിതമായ ശരീരത്തോടുകൂടിയവനും ആനന്ദാത്മകനും സർവ്വത്തിന്റെയും വിഭുവുമായ അയ്യപ്പഭഗവാന്റെ തൃപ്പാദങ്ങൾ സത്യവും ശാശ്വതവും വാങ്മനസ്സുകൾക്ക് അതീതവും പരമനിർവ്വാണശാന്തിപ്രദവും കാമം ക്രോധം മദം തുടങ്ങിയ വികാരപരമ്പരകളെ നശിപ്പിക്കുന്നതിൽ സമർത്ഥവും എപ്പോഴും പ്രകാശമാനവുമാണ്. അതിനാൽ മുനികൾകൂടി അവയെ വന്ദിക്കുന്നു. അപ്രകാരമുള്ള ഭഗവൽപാദങ്ങളെ ഞാനും വന്ദിക്കുന്നു.

**വിജ്ഞാനാർണ്ണവമൗക്തികോസി ഭഗവൽ-**
**ജ്ഞാനപ്രവാളോഥവാ**
**നീരക്ഷീരവിവേകചാരുകുശലോ**
**ഹംസോസി ദുഗ്ദ്ധാർണ്ണവേ**
**ത്വദ്വക്ത്രാമലശീതളാ രസമയീ**
**വാണീ ശരച്ചന്ദ്രികാ**
**ശുദ്ധബ്രഹ്മപരാൽപരോസി ശബരീ-**
**പ്രാണപ്രിയോ രാജസേ.** 16

സാരം:- പരമാചാര്യനായ അയ്യപ്പഭഗവാനേ! അവിടുന്നു വിജ്ഞാനച്ചിപ്പിയിലെ മുത്തുരത്നവും ജ്ഞാനമാകുന്ന പവിഴവും പാൽസമുദ്രത്തിൽ ക്ഷീരനീരങ്ങളെ വേർതിരിക്കുന്ന ഹംസവുമാണ്. അവിടുത്തെ തിരുമുഖത്തിൽനിന്നിറ്റുവീഴുന്ന വാക്കാകട്ടെ കേവലം ശരന്നിലാവുതന്നെ. അവിടുന്നു പരാൽപരമായ പരിശുദ്ധബ്രഹ്മവും ശബരിയുടെ പ്രാണപ്രിയനുമായി വിരാജിക്കുന്നു.

**ശ്രീ അയ്യപ്പ ഉവാച:**

**സുസംവാദാത്മകം ശാസ്ത്രം**
**പ്രഥതാമാവയോസ്സ്വയം**
**കീർത്തിസ്ത്വദീയാ ലോകേഷു**
**പർവ്വതായിഷ്യതേ/മുനാ.** 17

സാരം:- അയ്യപ്പഭഗവാൻ അരുളിച്ചെയ്തു. നമ്മുടെ രണ്ടുപേരുടേയും സംവാദസ്വരൂപമായ ഈ ജ്ഞാനശാസ്ത്രം പേരുകേട്ടതായിത്തീരട്ടെ. അതുവഴി ഹേ ശബരി! നിന്റെ കീർത്തിയും പർവ്വതംപോലെ വലുതായിത്തീരട്ടെ.

**നമഃ ശ്രീവിഷ്ണുരൂപായ**
**ശിവരൂപായ തേജസേ**
**അയ്യപ്പായ നമസ്തുഭ്യം**
**നമഃ ശ്രീബ്രഹ്മചാരിണേ.** 18

സാരം:- ശ്രീവിഷ്ണുസ്വരൂപിയും ശിവസ്വരൂപനും തേജോമയനും നിത്യബ്രഹ്മചാരിയുമായ ശ്രീ അയ്യപ്പഭഗവാനായ്ക്കൊണ്ടു വീണ്ടും വീണ്ടും നമസ്കാരം. ഇവിടെയാണ് പതിനെട്ടാമദ്ധ്യായം അവസാനിക്കുന്നത്.

**സമാപ്തം**

## ആനന്ദകുടീരം പ്രസിദ്ധീകരണങ്ങൾ
### കന്യാകുമാരി -629 702.
## ശ്രീമദ്സ്വാമി ജ്ഞാനാനന്ദസരസ്വതി
### തിരുവടികളാൽ എഴുതപ്പെട്ട ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾ

| | | |
|---|---|---|
| 1. | മഹാഭാരതസാരസർവ്വസ്വം (ഒന്നും രണ്ടും ഭാഗങ്ങൾക്ക്) | 350-00 |
| 2. | രാമായണതത്വം | 180-00 |
| 3. | യോഗരാമായണം | 6-00 |
| 4. | രാമഗീത | 10-00 |
| 5. | സനൽസുജാതീയം | 20-00 |
| 6. | ശ്രീമദ്ഭഗവദ്ഗീത | 250-00 |
| 7. | ഭഗവൽഗീതാസംഗ്രഹം | 15-00 |
| 8. | ആനന്ദരാമായണം | 360-00 |
| 9. | ഭാഗവതരഹസ്യം | 360-00 |
| 10. | ഭാഗവതമാഹാത്മ്യം | 20-00 |
| 11. | ഗോപികാഗീതം | 6-00 |
| 12. | വിഷ്ണുപുരാണസംഗ്രഹം | 40-00 |
| 13. | ബ്രഹ്മസൂത്രം | 90-00 |
| 14. | പാതഞ്ജലയോഗദർശനം | 30-00 |
| 15. | സാംഖ്യദർശനം | 80-00 |
| 16. | യോഗസമന്വയം | 12-00 |
| 17. | ഈശാവാസ്യോപനിഷത്ത് | 5-00 |
| 18. | കേനോപനിഷത്ത് | 7-00 |
| 19. | കഠോപനിഷത്ത് | 16-00 |
| 20. | പ്രശ്നോപനിഷത്ത് | 12-00 |
| 21. | മുണ്ഡകോപനിഷത്ത് | 12-00 |
| 22. | മാണ്ഡുക്യോപനിഷത്തും ഗൌഡപാദകാരികയും | 30-00 |
| 23. | ഐതരേയോപനിഷത്ത് | 6-00 |
| 24. | കൈവല്യോപനിഷത്ത് | 6-00 |
| 25. | ശ്വേതാശ്വതരോപനിഷത്ത് | 25-00 |

| | | |
|---|---|---|
| 26. | നാരായണാഥർവ്വശിരോപനിഷത്ത് | 5-00 |
| 27. | ബ്രഹ്മബിന്ദൂപനിഷത്ത് | 5-00 |
| 28. | വേദാന്തവിജ്ഞാനം | 200-00 |
| 29. | പഞ്ചദശി | 150-00 |
| 30. | ലഘുയോഗവാസിഷ്ഠസംഗ്രഹം | 150-00 |
| 31. | അഷ്ടാവക്രഗീത | 30-00 |
| 32. | ആത്മാനാത്മവിവേകം | 10-00 |
| 33. | വിജ്ഞാനനൌക | 12-00 |
| 34. | അദ്വൈതാനുഭൂതി | 10-00 |
| 35. | ദൃക്ദൃശ്യവിവേകം | 12-00 |
| 36. | സ്വാത്മനിരൂപണം | 16-00 |
| 37. | സർവ്വവേദാന്തസിദ്ധാന്ത സാരസംഗ്രഹം | 75-00 |
| 38. | അപരോക്ഷാനുഭൂതി | 16-00 |
| 39. | വിവേകചൂഡാമണി | 60-00 |
| 40. | ശ്രീമദ് അയ്യപ്പഗീത | 120-00 |
| 41. | ദക്ഷിണാമൂർത്തിസ്തോത്രം | 8-00 |
| 42. | ഹരിമീഡേസ്തോത്രം | 10-00 |
| 43. | ബ്രഹ്മജ്ഞാനാവലി | 5-00 |
| 44. | ആശ്രമഭജനാവലി | 30-00 |
| 45. | ഹരിനാമകീർത്തനം | 40-00 |
| 46. | വൈരാഗ്യം | 8-00 |
| 47. | ശ്രീകൃഷ്ണശരണാഗതി | 20-00 |
| 48. | നന്മയുടെ ഓളങ്ങൾ | 20-00 |
| 49. | അയ്യപ്പഭഗവാൻ | 18-00 |
| 50. | കേദാരഖണ്ഡം | 15-00 |
| 51. | സദാചാരജീവിതം | 7-00 |
| 52. | സാംബപഞ്ചാശിക | 18-00 |
| 53. | നാമപ്പത്തി | 5-00 |
| 54. | ശിശുഗീത | 80-00 |
| 55. | THE MYSTIC MEANING OF SREEMAD BHAGAVATHAM | 300-00 |

ആനന്ദകുടീരം, കന്യാകുമാരി - 629 702
ഫോൺ : 04652 - 571680

